# നേത്രരോഗ
# ചികിത്സാരത്നം

("ദർപ്പണം" എന്ന വ്യാഖ്യാനസഹിതം)

★



By

കെ. വി. കൃഷ്ണൻവൈദ്യൻ

&

എസ്. ഗോപാലപിള്ള

# നേത്രരോഗ
# ചികിത്സാരത്നം

("ദർപ്പണം" എന്ന വ്യാഖ്യാനസഹിതം)

★


പ്രസാധകന്മാർ,
അഭിനവ വാഗ്ഭടൻ അനന്തപുരത്തു മൂത്തകോയിത്തമ്പുരാൻ
തിരുമനസ്സിലെ ശിഷ്യൻ
അരവട്ടഴികത്തു കെ. വി. കൃഷ്ണൻവൈദ്യൻ,
ആനേക്കളീയ്ക്കൽ എസ്. ഗോപാലപിള്ള,
കൊല്ലം.


★


പ്രകാശകർ
ദി വിദ്യാരംഭം പ്രസ്സ് & ബുക്ക്ഡിപ്പോ
പ്രൈവറ്റ് ലിമിറ്റഡ്
മുല്ലയ്ക്കൽ, ആലപ്പുഴ.


★

# പ്രസ്താവന

★

"സർവ്വേന്ദ്രിയാണാം നയനം പ്രധാനം" എന്നും; ആകയാൽ,

"ചക്ഷൂരക്ഷാംസർവ്വകാലംമനുഷ്യൈ
ര്യത്നഃകർത്തവ്യോജീവിതേയാവദേവ
വ്യർത്ഥോലോകോയന്തുല്യരാത്രിന്ദിവാനാം
പുംസാമന്ധാനാം വിദ്യമാനേപിവിത്തേ"

എന്നും ഉള്ള മഹദ്വാക്യങ്ങളിൽ നിന്നും കണ്ണിന്റെ വൈശിഷ്ട്യവും അതിനെ രക്ഷിക്കേണ്ട കർത്തവ്യവും വ്യക്തമാകുന്നുണ്ടല്ലോ. ഇപ്രകാരം മഹനീയമായിരിക്കുന്ന നേത്രത്തിനുണ്ടാകുന്ന രോഗങ്ങൾക്ക് അനേകം ചികിത്സകൾ ആയുർവ്വേദഗ്രന്ഥങ്ങളിൽ പല ആചാര്യന്മാരും വിധിച്ചിട്ടുണ്ട്.

എന്നാൽ, പ്രസ്തുത ചികിത്സാവിധികൾ അടങ്ങിയതും മലയാളം കൂട്ടിവായിക്കാൻ അറിയാവുന്ന ആർക്കും വായിച്ചു തനിയേ ചികിത്സിക്കാൻ കഴിയത്തക്കവിധത്തിലുമുള്ള ഒരു ഗ്രന്ഥം പ്രസിദ്ധീകരിക്കണമെന്നുള്ള ഞങ്ങളുടെ ആഗ്രഹം ഇപ്പോൾ മാത്രമാണ് സാധിച്ചിട്ടുള്ളതു്. ജഗച്ചക്ഷുസ്സായ ഭാസ്കരഭഗവൽ കൃപയാൽ അവിടത്തെ ശുക്ലപ്രാകാശമെല്ലാമാനിടയായിട്ടുള്ള ഈ പുസ്തകം ലോകത്തിനു് ഉപകാരമാകുമെങ്കിൽ ഞങ്ങൾ കൃതകൃത്യരാണു്.

ഈ പുസ്തകത്തിന്റെ അവകാശം വാങ്ങി പ്രസിദ്ധീകരിക്കുന്നതിന് സന്മനസ്സുണ്ടായ, ആലപ്പുഴ "വിദ്യാരംഭം പ്രസ്സ്" ഉടമസ്ഥൻ കെ. നാരായണനോട് ഞങ്ങൾക്കുള്ള കൃതജ്ഞതയും ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

കൊല്ലം }
5-9-120 }

പ്രസാധകർ.

# നേത്രരോഗചികിത്സാരത്നം

("ദർപ്പണം" എന്ന വ്യാഖ്യാനസഹിതം)

★

## രോഗലക്ഷണം

### വാതാഭിഷ്യന്ദം

വാതേനനേത്രേഽഭിഷ്യന്ദേനാസാനാഹോഽല്പശോഫതാ
ശംഖാക്ഷിഭ്രൂലലാടാസ്യതോദസ്ഫുരണഭേദനം
ശുഷ്കാല്പാദൂഷികാശീതമച്ഛമശ്രുചലാരുജഃ
നിമേഷോന്മേഷണംകൃച്ഛ്രാജ്ജന്തൂനാമിവവർത്മണാം.

വാതാഭിഷ്യന്ദത്തിൽ കണ്ണിൽ തണുത്തു കുറഞ്ഞോരു വെള്ളംവരും. കണ്ണിനു ചെറിയൊരുവീക്കവും മൂക്കടെപ്പും ചങ്ക്, കണ്ണ്, പുരികം, നെററി, മുഖം ഇവകൾക്കു വേദനയും ചുളുചുളെക്കുത്തുകയും തെന്നുകൾ വിറയ്ക്കയും പിളരുന്നു എന്നു തോന്നുകയും വീങ്ങുകയും അപ്പോഴപ്പോൾ ഓരോവിധം തോന്നുകയും ഉണങ്ങി കുറഞ്ഞോരു പീളയും കണ്ണുതുറക്കുകയും അടയ്ക്കുകയും ചെയ്യുന്നതിനു വളരെ ദണ്ണമായും കണ്ണിൽ ചെറിയ ജന്തുക്കൾ നിറഞ്ഞപോലെ തോന്നുകയും ചെയ്യും.

### വാതാധിമന്ഥം

അതുപേക്ഷിച്ചുവർദ്ധിച്ചാലധിമന്ഥമതായ്‌വരും
അപ്പോഴവിടെയുണ്ടാകുംദണ്ണമീവണ്ണമായ്‌വരും
നെററിയുംകണ്ണുപുരികംകഴയ്ക്കുചെവിമൂളുക
തലയുംതിരിയുംപാരംപേരുവാതാധിമന്ഥമാം.

വാതാഭിഷ്യന്ദത്തിൽ ചികിത്സചെയ്യാതെയിരുന്നാൽ, നെററി, കണ്ണ്, പുരികം ഇവ കഴയ്ക്കുകയും ചെവി മൂളുകയും അധികമായ തലതിരിച്ചിൽ ഉണ്ടാക

യും ചെയ്യും. ഇതിനു വാതാധിമന്ഥമെന്നു പേരു പറയുന്നു.

### ഹതാധിമന്ഥം

അതുപിന്നെയുപേക്ഷിച്ചാൽഹതാധിമന്ഥമായിടും
അപ്പോൾവേദനകൾപിന്നെഅനേകവിധമായുടൻ
ഭവിക്കുന്നതുകൊണ്ടിട്ടുബോധമെന്നതുവിട്ടിടും
വമ്പോടുതലയിൽകുത്തുംവളയുംവീങ്ങുകെന്നൊരോ
ദണ്ണങ്ങളുണ്ടായ്‌വന്നീടും ദൃഷ്ടിയിങ്കൽപഴുപ്പതും
ദൃഷ്ടിയെയുംകളഞ്ഞീടുംഹതാധിമന്ഥമെന്നുപേർ.

വാതാധിമന്ഥം ചികിത്സചെയ്യാതെ ഉപേക്ഷവിചാരിച്ചാൽ അതു് ഹതാധിമന്ഥമായിത്തീരുന്നു. അപ്പോൾ പലപ്രകാരത്തിലുള്ള വേദനകൾ ഉണ്ടാകുന്നു. തന്മൂലം ബോധക്ഷയമുണ്ടാകയും തല ചുളുചുളെ കുത്തുകയും വളവും വീപ്പും ഉണ്ടാകയും കണ്ണു പഴുക്കുകയും ദൃഷ്ടിയെ നശിപ്പിക്കയും ചെയ്യും. ഇതിനു് ഹതാധിമന്ഥമെന്നു പറയുന്നു.

### വാതകോപം

വായുചെന്നക്ഷിശംഖങ്ങളുൾപ്പുക്കവിപരീതമായ്
നടന്നുനോവുമുണ്ടാക്കിവീക്കംപോകംചുവപ്പുകൾ
കണ്ണുനീരൊഴുകികൺകോച്ചീടുകിൽവാതകോപമാം.

കണ്ണു്, ചങ്കു് ഇവിടങ്ങളിൽ വായു പ്രവേശിച്ചു് ക്ഷുഭിതനായി നടന്നു വേദനയുണ്ടാക്കുന്നു. തന്മൂലം കണ്ണു വീങ്ങുകയും ചുവപ്പും കണ്ണുനീർ വാർച്ചയും, കൺകോച്ചും ഉണ്ടാകുന്നു. ഇതിനു് വാതകോപമെന്നു പറയുന്നു.

### വാതപര്യയം

അവ്വണ്ണംകൺവളഞ്ഞൂനമായ്‌വരുംവാതപര്യയം.

### പിത്താഭിഷ്യന്ദം

ചുട്ടുംപുകച്ചിലുംവീക്കംകണ്ണിന്നുവരുമഞ്ജസാ
പോളതൻപുറമേപിന്നെക്കറുത്തിട്ടുനിറംവരും

അകന്നലത്തുനീർചാട്ടംമഞ്ഞളിച്ചിട്ടുചൂടുമായ്
ചുവന്നനിറമായീടുംവന്നീടും വിഷയങ്ങളെ
മഞ്ഞളിച്ചിട്ടുമായ്ക്കാണാമെരിയുംകൺപഴുത്തിടും
ഇവ്വണ്ണമെല്ലാമുണ്ടാകുംപിത്താഭിഷ്യന്ദലക്ഷണം.

കണ്ണിൽ ചൂടും പുകച്ചിലും വീക്കവുമുണ്ടാകയും ഉടനെ തന്നെ കൺപോളമേൽ കറുത്ത നിറമുണ്ടാകയും ചെയ്യും. വരികൾ കോപിച്ച് ഉയൎന്നിരിക്കയും നീൎച്ചാട്ടവും മഞ്ഞൾ നിറത്തോടും ചൂടോടും ചുവന്നനിറത്തോടുംകൂടിയും ഇരിക്കും. നോക്കുന്ന പദാൎത്ഥങ്ങൾ മഞ്ഞനിറമായി തോന്നും. കണ്ണിന് എരിവുണ്ടാകയും (നീററൽ) കണ്ണു പഴുക്കുകയും ചെയ്യും. ഇപ്രകാരമുള്ള ലക്ഷണങ്ങളുള്ളതിന് പിത്താഭിഷ്യന്ദമെന്നു പറയുന്നു.

## പിത്താധിമന്ഥം.

ഉമിയിലെരിഞ്ഞിരിക്കുംതീക്കട്ടയോടുതുല്യമായ്
കാലംചെന്നാൽത്തുടുന്നൊന്നുചുവന്നിട്ടുവരുന്നതു
യകൃത്പിണ്ഡത്തിനെപ്പോലെവന്നാൽപിത്താധി
മന്ഥമാം.

പിത്താധിമന്ഥത്തിന്റെ പ്രാരംഭത്തിൽ കണ്ണ്, കത്തിക്കൊണ്ടിരിക്കുന്ന തീക്കട്ടപോലെയിരിക്കും. കാലക്രമേണ കണ്ണു വീങ്ങി നല്ല ചുവപ്പുനിറത്തിൽ മാംസപിണ്ഡം പോലെ ആയാൽ അതിന് പിത്താധിമന്ഥമെന്നു പറയുന്നു.

## ശ്ലേഷ്മാഭിഷ്യന്ദം.

ചൊറിഞ്ഞുവീങ്ങിച്ചെറുകിവെള്ളത്തിട്ടുവഴുന്നനെ
പീളയുണ്ടായുണൎക്കംവേണ്ടാതെയായ്വരുന്നതു
ശ്ലേഷ്മകോപത്തിലുണ്ടാകുംശ്ലേഷ്മാഭിഷ്യന്ദലക്ഷണം.

കണ്ണ് കഫകോപം ഹേതുവായി ചൊറിഞ്ഞു വീങ്ങി ചെറുതായും വെളുത്ത വഴുവഴുപ്പോടുകൂടിയ പഴുപ്പുണ്ടായും ഉണൎക്കമില്ലാതെയും ഉണ്ടാകുന്നതിന് ശ്ലേഷ്മാഭിഷ്യന്ദമെന്നു പറയുന്നു.

### ശ്ലേഷ്മാധിമന്ഥം.

കറുപ്പുമൊട്ടുപൊങ്ങീട്ടുവെളുപ്പുമതിൽവട്ടമായ്
ഉണ്ടായാൽമൂക്കവിങ്ങിപ്പോംവായിൽവെള്ളംവരും
തുലോം
കണ്ണിൽപൊടികൾവീണെന്നവണ്ണംശ്ലേഷ്മാധിമന്ഥമാം

കൃഷ്ണമണി കറുപ്പുയൎന്നു ശുക്ലമണി വൃത്തമായും ഭവിക്കുക. തന്മൂലം മൂക്ക് തുടുത്തുവീങ്ങുകയും വായിൽ അധികം വെള്ളം ഊറുകയും ചെയ്ക. കണ്ണിൽ പൊടി വീണതു പോലെ തോന്നുക, ഈ ലക്ഷണങ്ങൾ ഉള്ളതിനു ശ്ലേഷ്മാധിമന്ഥമെന്നു പറയുന്നു.

### രക്താഭിഷ്യന്ദം.

കണ്ണുനന്നായ് ചുവന്നിട്ടുള്ള കണ്ണുനീർ
പീളയുംകൂടിയുണ്ടാകുംതൊട്ടുമ്പോൾദണ്ണമേറിയും
രക്താഭിഷ്യന്ദകത്തിന്നുപിത്താഭിഷ്യന്ദലക്ഷണം.

കണ്ണു നല്ലതുപോലെ ചുവന്നിരിക്കുകയും രക്തത്തോടു കൂടിയ കണ്ണുനീർ ഉണ്ടാകയും കണ്ണിൽ അധികം പീളയുണ്ടാകയും കണ്ണിൽ തൊട്ടാൽ വളരെ വേദനയുണ്ടായിരിക്കയും ചെയ്യും. കൂടാതെ പിത്താഭിഷ്യന്ദത്തിൽ പറഞ്ഞ എല്ലാ ലക്ഷണങ്ങളും കാണുകയും ചെയ്യും.

### രക്താധിമന്ഥം.

കൺതാമ്രംപോൽചുഴലവുംപിളൎക്കും പോലെനോവുമാം
ചുവന്നചെമ്പരത്തീടെപ്പൂപോലെനിറമായ്വരും
തൊടുവാൻവശമല്ലാതെവരും കരുകരുക്കയും
ചോരത്തുള്ളിചൊരിഞ്ഞീടും കറുത്തുംതീക്കണക്കെയും
ഈവണ്ണമെല്ലാമുണ്ടാകുംരക്താധിമന്ഥസ്യലക്ഷണം.

കണ്ണ് ചെമ്പിൻപുറംപോലെ ഇരിക്കുകയും, കണ്ണിന്നു ചുററും പിളൎന്നുപോകുന്നതുപോലെ തോന്നുകയും വളരെ വേദനയോടും, ചെമ്പരത്തിപ്പൂപോലെ ചുവ

ന്നനിറത്തോടുകൂടിയും, തൊടാൻ നിവൃത്തിയില്ലാത്ത വേദനയോടും, കരുകരുപ്പോടും കറുത്തും വളരെ ചൂടുള്ളതുമായ ഘോരത്തുള്ളികൾ വാർന്നുകൊണ്ടുമിരിക്കുന്ന ലക്ഷണങ്ങളോടുകൂടിയതിന്ന് രക്താധിമന്ഥമെന്നു പറയുന്നു.

### വികൂണകം.

വാതപിത്താതുരേകണ്ണിൽനോവുംകരുകരുക്കയും
ചൂടുംപിളക്കയുംപിന്നെന്നക്ഷിരോമമുഴന്നിടും
കണ്ണുംഭയങ്കരമായിച്ചുവന്നിട്ടു ചമഞ്ഞിടും
അടപ്പാനുംതുറപ്പാനുംപണിപ്പെട്ടുവരുംപുനഃ
ഈവണ്ണംലക്ഷണംകാണ്കിൽ വികൂണകമതിന്നുപേർ.

വാതപിത്തങ്ങളെക്കൊണ്ട് പീഡിതമായിരിക്കുന്ന കണ്ണിൽ വേദനയും കരുകരുപ്പും വലിയ ചൂടും പിളപ്പും ഉണ്ടാകയും കൺരോമങ്ങൾക്ക് ഇളക്കമുണ്ടാകയും ചെയ്യും. കണ്ണ് ഭയങ്കരമായ ചുവപ്പോടുകൂടിയതായിത്തീരും. കണ്ണ് അടയ്ക്കുന്നതിനും തുറക്കുന്നതിനും വളരെ പ്രയാസപ്പെടേണ്ടതായിവരും. ഈ പ്രകാരമുള്ള ലക്ഷണങ്ങളോടുകൂടിയതിന്ന വികൂണകമെന്നു പറയുന്നു.

### ശുഷ്കാക്ഷിപാകം.

കണ്ണുംവിശേഷാൽശുഷ്കിച്ചുശീതത്തിന്നിച്ഛവന്നിടും
നോവുംപെഴപ്പുമുണ്ടാകുമതുശുഷ്കാക്ഷിപാകമാം.

വിശേഷിച്ച് കണ്ണു വളരെ ചെറുക്കുകയും തണുത്ത പദാർത്ഥങ്ങളിൽ ആഗ്രഹവുമുണ്ടാകും. കണ്ണിൽ വളരെ വേദനയും പീളയും ഉണ്ടാകുന്നു. ഇങ്ങിനെയുള്ള ലക്ഷണങ്ങളോടുകൂടിയതിന്ന ശുഷ്കാക്ഷിപാകമെന്നു പേർ പറയുന്നു.

### അല്പശോഫലക്ഷണം.

അത്യുവീക്കത്തോടുകൂടിവരുമ്പോഴുള്ളലക്ഷണം
ത്രിദോഷരക്തവുംകൂടിവീങ്ങിച്ചിട്ടുവരുന്നതു

അതിവേദനയായീടും ഛർദ്ദിയുംകൂടെവന്നീടും
അത്തിതന്റെപഴംപോലെവെള്ളയിങ്കൽനിറംവരും
ഉഷ്ണമായുംശീതമായുംതെളിഞ്ഞിട്ടുമതങ്ങിനെ
വഴുന്നനെയുമായിട്ടുംനല്പവെള്ളംകണ്ണക്കയും
കൊഴുത്തിട്ടുമതീവണ്ണംവെള്ളംപൊട്ടുംമുഹുർമ്മുഹുഃ
ഈവണ്ണംലക്ഷണംകാണ്കിൽഅല്പശോഫമതിന്നപേർ
അല്പശോഫമതിന്നുണ്ടാമല്പശോഫമതെന്നതും.

അത്ര വീക്കത്തോടുകൂടി വരുന്നു. അതിൽ വാതപിത്ത കഫവും രക്തവുംകൂടി കോപിച്ചുവൎദ്ധിക്കുന്നു. വളരെ വേദനയോടുകൂടിയിരിക്കും. ഛർദ്ദിയുമുണ്ടാകും. വെള്ളമണിയിൽ അത്തിപ്പഴത്തിന്റെ നിറമുണ്ടാകും. ചൂടോടുകൂടിയും ശീതമായും തെളിഞ്ഞും ഇരിക്കും. കണ്ണിൽ നിന്നും മാംസം കഴുകിയപോലുള്ളതും ശുഭ്രമായതും കൊഴുപ്പോടുകൂടിയതുമായ വെള്ളം അടിയ്ക്കടി ഉണ്ടായിക്കൊണ്ടിരിക്കും. കുറച്ച് നീർച്ചാടയുമുണ്ടായിരിക്കും. ഈവിധത്തിലുള്ള ലക്ഷണങ്ങൾ ഉണ്ടായാൽ അതിന്നു അല്പശോഫമെന്നു പേർ പറയുന്നു.

**അക്ഷിപാകം.**

അന്യങ്ങളാംലക്ഷണങ്ങൾകൊണ്ടക്ഷിപാകവുംതഥാ
അക്ഷിപാകാത്യയത്തിങ്കൽകണ്ണിൽവീക്കമെതേററവും
കഫംപോലെകൊഴുത്തിട്ടുംകറുത്തിട്ടുംവെളുത്തുമായ്
കലങ്ങിവെള്ളംചാടീടുംചുട്ടപോലെചുവപ്പുമും
ചൂടുംവേദനകൾപിന്നെനില്ക്കാതെയുളവാവതും
കണ്ണുകാണാതെയുംതീരുമിങ്ങനെയെന്നറിഞ്ഞിടു.

മററുള്ള ലക്ഷണങ്ങളെക്കൊണ്ട് അക്ഷിപാകലക്ഷണം അറിയേണ്ടതാണ്. അക്ഷിപാകാത്യയത്തിൽ കണ്ണിൽ വലിയ വീക്കമുണ്ടാകും. കഫംപോലെ കൊഴുത്തതും കറുത്തതും വെളുത്തതും കലങ്ങിയതുമായവെള്ളം വളരെ ചൂടോടുകൂടിപുറപ്പെട്ടുകൊണ്ടിരിക്കും കണ്ണിന് വളരെ

ചുവപ്പും ചൂട്ടും ഉണ്ടായിരിക്കും. നില്ക്കാത്തവിധത്തിലുള്ള വേദന ഉണ്ടാകുകയും കാഴ്ചയില്ലാതായിത്തീരുകയും ചെയ്യും. ഈവിധത്തിലുള്ള ലക്ഷണങ്ങൾ ഉണ്ടായാൽ അതിന് അക്ഷിപാകം എന്നു പേരുപറയുന്നു.

## ചെങ്കണ്ണിന്റെ ലക്ഷണം

പിത്തമേററമതായിട്ടുംരക്തംകൂടീട്ടുമുള്ളൊരു
ദോഷങ്ങളനുസാരത്തെപുളിപ്പിച്ചിട്ടുനേത്രയോഃ
കൊണ്ടുചെന്നുപഴുപ്പോട്ടുവീക്കംകുതുകതയും
ചുവപ്പുംചൂട്ടുമുണ്ടാകുംവെള്ളംചാട്ടംതെരുന്നനെ
കലക്കമായിക്കണ്ണീട്ടുമിങ്ങനെയുള്ളവാകിനാൽ
അമ്ലോഷിതമതെന്നുംപേർചെങ്കണ്ണെന്നുമതിങ്ങനെ
സർവ്വാക്ഷിരോഗങ്ങളാകുംവ്യാധികൾപതിനാറിവ
ഇവററിൽവച്ചിട്ടുപിന്നെഅസാദ്ധ്യമെന്നുപറഞ്ഞിടാം
ഹതാധിമന്ഥവുംപിന്നെഅക്ഷിപാകാത്യയംത്യജേൽ.

പിത്തകോപം വർദ്ധിച്ചും രക്തകോപംകൊണ്ടും ഉള്ള ദോഷങ്ങൾ അനുസാരത്തെ പുളിപ്പിച്ച് നേത്രത്തിൽ പ്രവേശിപ്പിക്കുന്നു. തന്മൂലം പഴുപ്പും വീക്കവും ചുവപ്പും ചൂട്ടും നീർചാട്ടവും കൺകലക്കവും ഉണ്ടാകുന്നു. ഇങ്ങനെ ഉണ്ടാകുന്നതിന് അമ്ലോഷിതമെന്നും ചെങ്കണ്ണെന്നും പേരുകൾ പറയുന്നു. ഇങ്ങിനെ നേത്രരോഗങ്ങൾ പതിനാറാകുന്നു. ഇവ പതിനാറിൽ ഹതാധിമന്ഥവും അക്ഷിപാകാത്യയവും അസാദ്ധ്യങ്ങളാകയാൽ ഇവ രണ്ടും ഉപേക്ഷിക്കേണ്ടതാകുന്നു.

വാതാധിമന്ഥത്തിനുപഞ്ചരാത്രം
പിത്താധിമന്ഥത്തിനുനാളതൊന്നാം
രക്താധിമന്ഥംത്രിദിനംകഴിഞ്ഞാം
ശ്ലേഷ്മാധിമന്ഥത്തിനുസപ്തരാത്രം
ഇവററിനിച്ചൊന്നദിനംകഴിഞ്ഞാൽ
ചികിത്സചെയ്താൽഫലമില്ലനൂനം

വാതാധിമന്ഥത്തിന് അഞ്ചുദിവസവും, പിത്താധിമന്ഥത്തിന് ഒരുദിവസവും, രക്താധിമന്ഥത്തിന് മൂന്നുദിവസവും, ശ്ലേഷ്മാധിമന്ഥത്തിന് ഏഴുദിവസവും കഴിഞ്ഞാൽ ചികിത്സചെയ്യുതുകൊണ്ട് നിശ്ചയമായും യാതൊരു പ്രയോജനവും ഉണ്ടാകുന്നതല്ല. തന്മൂലം പ്രാരംഭത്തിൽ തന്നെ ചികിത്സ ചെയ്തുകൊള്ളണം.

സർവ്വരോഗനിദാനോക്തൈരഹിതൈഃകുപിതാമലാഃ
അചക്ഷുഷ്യൈർവ്വിശേഷേണപ്രായഃപിത്താനുസാരിണഃ
സിരാഭിരൂർദ്ധ്വംപ്രസൃതാനേത്രാവയവമാശ്രിതാഃ
വർത്മസന്ധിംസിതംകൃഷ്ണംദൃഷ്ടിംവാസർവ്വമക്ഷിവാ
രോഗാൻകുര്യു............... .........

മുമ്പേ സർവ്വരോഗനിദാനത്തിൽ ചൊല്ലിയിരിക്കുന്നവയെക്കൊണ്ടും അഹിതങ്ങളായവയെക്കൊണ്ടും വിശേഷ്യ കണ്ണിന് കൊള്ളരുതാത്തവയെക്കൊണ്ടും പിത്തകോപം ഹേതുവായിട്ടും ദോഷങ്ങൾ ഞരമ്പുകളിൽ പ്രവേശിച്ച് ഞരമ്പുകളിൽക്കൂടെ മേലോട്ട് കരേറി കൺപോളയിൽ നേത്രസന്ധിയിൽ ശുക്ലമണിയിൽ കൃഷ്ണമണിയിൽ സൂക്ഷ്മമണിയിൽ എന്നുവേണ്ട കണ്ണിന്റെ എല്ലാ ഭാഗങ്ങളിലും വ്യാപിച്ചു രോഗങ്ങളെ ഉണ്ടാക്കുന്നു.

## കൃഛ്റോന്മീലനം.

......ശ്ചലസ്തത്രപ്രാപ്യവർത്മാശ്രിതാസ്സിരാഃ
സുപ്തോത്ഥിതസ്യകുരുതേവർത്മസ്തംഭംസവേദനം
പാംസുപൂർണ്ണാഭനേത്രതാം കൃഛ്റോന്മീലനമത്ര ച
വിമർദ്ദനാത്സ്യാച്ചുമകൃഛ്റോന്മീലംവദന്തിതം.

വായു പോളമേൽ പ്രവേശിച്ച് ഉറങ്ങിയുണർന്നിരിക്കുന്നവനു പോളയിളക്കാൻ വഹിയാതെ നോവുകയും കണ്ണിൽപൊടി നിറഞ്ഞിരിക്കുന്നു എന്നുതോന്നുകയും വളരെ പ്രയാസപ്പെട്ടു തുറക്കുകയും ഉടനെവെള്ളം വരികയും

കണ്ണു തിരുമ്മിയാൽ ശമിച്ചു എന്നു തോന്നുകയും അ പ്പോഴും തുറക്കാൻ സാധിക്കയും ചെയ്യുന്നു. ഇതിനു കൃ ഛ്റോന്മീലനമെന്നു പറയുന്നു.

### പോളമേലുണ്ടാകുന്ന വ്യാധിലക്ഷണം.

### അരുണ്ട്നിമേഷം.

വായുപോളകളെപ്പാരമിളക്കീട്ടതെരുന്നനെ
അടപ്പിക്കുംതുറപ്പിക്കുംനോവുകൂടാതെയുംവരും
അരുണ്ട്നിമേഷമെന്നുള്ളപേരതിന്നുളനാസ്തുരും.

### വാതഹതം.

വായുകൂടാതെയായിട്ടുകണ്ണുനന്നായ്മിഴിച്ചപോൽ
കടകണ്ണുനലഞ്ഞിട്ടുചൈതന്യംകെട്ടുശൂന്യമായ്
അടപ്പാനെളുതല്ലാതെവരുംവാതഹതത്തിന്.

### കുംഭികാ.

പിത്തംകൊണ്ടുകരുത്തുണ്ടാംപോളിമേൽപലതായുമ
ത്തുമെല്ലെപ്പഴുത്തിട്ടുപൊളിയുന്നതുകുംഭികാ.

### പിത്തോൽക്ലിഷ്ടം.

പോളമേൽനലവും ചൂടുംചുകപ്പുംകണ്ണുമേററമായ്
തൊട്ടാൽവേദനയുണ്ടാകുംപിത്തോൽക്ലിഷ്ടസ്യലക്ഷണം

### പക്ഷ്മശാതം.

ഇമക്കരുവിലുറപ്പുക്ഷപിത്തംരോമംപൊഴിച്ചതു
ചൊറിയുംചൂടുമുണ്ടാകുംപക്ഷ്മശാതസ്യലക്ഷണം.

### പോത്ഥകി.

കഫംകൊണ്ടുവെള്ളത്തിട്ടുകാട്ടപോലെമുഴപ്പുമായ്
ഉറച്ചുകരുവുണ്ടാകമെന്നാൽപോത്ഥകിയെന്നുപേർ.

### കഫോൽക്ലിഷ്ടം.

വീങ്ങിക്കരുകരുത്തിട്ടുനോവുംചൊറിയുമേററവും
നലഞ്ഞലത്തുനീർചാട്ടംകഫോലക്ലിഷ്ടസ്യലക്ഷണം.

### ഗ്രന്ഥിക.

വെള്ളനനെമുഴച്ചിട്ടചോറിയുംകൂടെയുള്ളതു്
കട്ടത്തിരിക്കയുംചെയ്യിൽഗ്രന്ഥിവ്യാധിയതാസ്സുതം.

### ലഗണം.

ലന്തക്കുരുപോലെയായ്‌വന്നാൽലഗണമെന്നപേർ
രക്തംകൊണ്ടചുകന്നിട്ടുണ്ടാകംവെളുരക്കുരു.

### ഉത്സംഗം.

നിറച്ചങ്ങിനെയുണ്ടാലതിന്നുത്സംഗമെന്നപേർ.

### നേത്രാർശ്ശസ്സ്.

ഉൽക്ലിഷ്ടവ്യാധിമേലുള്ളവരയൊന്നായ്‌ചമഞ്ഞതു
തൊട്ടവാൻവശമില്ലാതെവരുംനേത്രാരിശസ്സിനു്.

### അധിമാംസം

പോളയുള്ളിൽമിന്നത്തിട്ടചുട്ടനൊന്നുകട്ടത്തൊരു
മാംസമുണ്ടായ്‌വരുന്നാകിലധിമാംസമതിന്നപേർ

### അഞ്ജനം.

രക്തംകൊണ്ടചുകന്നുണ്ടാം്തുമമേൽവെളരക്കുരു
ഉറച്ചചെറുതായുള്ളപയർപോലെപുറപ്പെട്ടം
അതുപാരംചൊറിഞ്ഞീട്ടമെരിഞ്ഞുംചോരചാടിയും
മുറിച്ചാലേറെവധിക്കുന്നതിന്നഞ്ജനമെന്നപേർ.

### വിസവർത്മകം.

ദോഷത്രയങ്ങളുംകൂടീട്ടതാമരത്തണ്ടുസാമ്യമായ്
ഇമതൻപുറമേവീങ്ങിനീർചാട്ടംവിസവർത്മകം

### ഉൽക്ലിഷ്ടം

ത്രിദോഷരക്തദോഷംകൊണ്ടുണ്ടാമന്നനുപൊങ്ങിയും
താണുമന്നനുവാടീട്ടംവന്നാലുൽക്ലിഷ്ടമെന്നപേർ.

### ശ്യാമവർത്മം.

ത്രിദോഷംരക്തംകൊണ്ടുണ്ടാംശ്യാമമായിനലഞ്ഞുടൻ
നൊന്തുവീങ്ങിവരുന്നാകിൽശ്യാമവർത്മമതാസ്സുതം.

### ക്ലിഷ്ടാഖ്യം.

ഇമയുംപോളയുംനന്നായ് ചേൎന്നുവീങ്ങിച്ചുവന്നുടൻ
ചൊറിഞ്ഞിരിക്കയുംചെയ്യും ക്ലിഷ്ടാഖ്യത്തിന്നുലക്ഷണം.

### സികതാവൎത്മം.

ഇമപോളകളുടെയകമേകുരുവരെമണൽപോലെ
വളരെയുളവാകിൽസികതാവൎത്മമതിന്നുപേർ.

### കൎദ്ദമവൎത്മകം.

അത്തനൊകറുത്തിട്ടങ്ങിരിക്കിൽകൎദ്ദമവൎത്മകം.

### ബഹളം.

മാംസംവളരെയുണ്ടായിവന്നീടുംബഹളത്തിന്ന്.

### കുഞ്ചണം.

ബാലാനാംപല്ലുമാംകാലംകണ്ണുവീങ്ങിച്ചുവന്നുടൻ
കണ്ടുകൂടായ്കയുംപിന്നെപോളനൊന്തുപഴുത്തിടും
ചെവിയിൽമൂക്കിലുംകണ്ണിൽകടച്ചിലുളവായ്വരും
ഈവണ്ണമെല്ലാമുണ്ടാകുംകുഞ്ചണത്തിന്നുലക്ഷണം.

### പക്ഷ്മവിരോധം.

ഇമമേലുള്ളരോമങ്ങൾതടിച്ചിട്ടുവളഞ്ഞതു
സൂക്ഷ്മത്തിൽചെന്നുകുത്തീട്ടുവീക്കംകരുകരുക്കയും
വെള്ളമൊഴുകയെന്നുള്ളവണ്ണങ്ങൾപലതുംവരും
വളഞ്ഞുകുത്തുംരോമത്തെപറിച്ചാലന്നുശാന്തമാം
ഉടൻപിന്നെയുമുണ്ടാകുമെണ്ണംപക്ഷ്മവിരോധകേ.

### അലജി.

മൂക്കട്ടുത്തുള്ള കൺകോണിൽപോളതൻപുറമേപുനഃ
ഉറച്ചുമുഴയുണ്ടായിവീക്കമുണ്ടായ് ചുവന്നുടൻ
പഴുത്തുചോരകൂടീട്ടു ചലം ചാടുകയുംവരും
ഈവണ്ണംലക്ഷണംകാണ്കിൽ അതിന്നലജിയെന്നുപേർ.

### അൎബ്ബുദം.

അകമാംസംകെട്ടുപെട്ടുകൊടിപ്പൂവോടുതുല്യമായ്
ചുവന്നിട്ടുവളഞ്ഞീടിലതിന്നൎബ്ബുദമെന്നുപേർ.

ചതുർവ്വിംശതിരിത്യേതേവ്യാധയോവർത്മസംശ്രിതാഃ
ആദ്യോത്രഭേഷജൈസ്സാദ്ധ്യോദ്വൌതതോശശ്ചവ-
ർജ്ജയേൽ
പക്ഷ്മോപരോധോയാപ്യഃസ്യാച്ഛേഷാൻശസ്ത്രേണ-
സാധയേൽ
കുട്ടയേൽപക്ഷ്മശാതാന്തരിദ്യാത്തേഷുചാപിചാർബ്ബുദം
ലിഖ്യാല്ലഗണകുംഭീകാവിസോത്സംഗാഞ്ജനാലജീഃ
പോത്ഥകീശ്യാമസികതാശ്ലിഷ്ടോൽ ക്ലിഷ്ട ചതുഷ്ടയം
സകർദ്ദമംസബാഹളംവിലിഖേൽസകുഞ്ചനകം.

ഇപ്രകാരം ഇരുപത്തിനാലുവ്യാധികൾ കണ്ണിന്റെ പോളമേൽ ഉണ്ടാകുന്നു. ഇവററിൽ ഒന്നാമത്തേതു മരുന്നുകളെക്കൊണ്ടു സാദ്ധ്യം. അടുത്തവരണ്ടും അർശസ്സും ഉപേക്ഷിക്കണം. ചികിത്സചെയ്യുമ്പോൾ മാറുകയും വീണ്ടും ഉണ്ടാകയും ചെയ്യുന്നതുകൊണ്ടു് യാപ്യം. മററുള്ളവ ശസ്ത്രപ്രയോഗംകൊണ്ടു് സാധിക്കേണ്ടതാകുന്നു. പക്ഷ്മശാതത്തിങ്കൽ കുത്തുകയും, അർബുദം മുറിക്കയും, ലഗണം കുംഭിക, വിസവർത്മകം, ഉത്സംഗം, അഞ്ജനം, അലജി പോത്ഥകി, ശ്യാമവർത്മം, സികതാവർത്മം, ശ്ലിഷ്ടാഖ്യം, ഉൽക്ലിഷ്ടം ഇവ പിളക്കയും; കർദ്ദമം, ബാഹളം, കുഞ്ചനകം ഇവ ഉരയ്ക്കുകയും ചെയ്യണം.

## വാതജലസ്രാവം.

വായുഃ ക്രുദ്ധസ്സിരാഃ പ്രാപ്യജലാഭാഃ ജലവാഹിനീഃ
അശ്രുസ്രാവയതേവർത്മ ശുക്ലസന്ധേഃ കനീനകാത്
തേനനേത്രം സരുഗ്രാഗശോഫം സ്യാത്സജലസ്രവഃ

വായു കോപിച്ചു ജലത്തെ വഹിച്ചിരിക്കുന്ന ഞരമ്പുകളെ പ്രാപിച്ചു് പോളയ്ക്കകത്തുനിന്നും വെളുപ്പിൽനിന്നും സന്ധിയിൽനിന്നും കൃഷ്ണമണിയിൽനിന്നും ജലം ഒഴുകുന്നു തന്മൂലം കണ്ണിനു ചുവപ്പും വേദനയും വീക്കവും ഉണ്ടാകുന്നു. ഒഴുകുന്ന വെള്ളം ശുദ്ധജലംപോലെ ഇരിക്കയുംചെയ്യും അതിനുവാതജലസ്രാവമെന്നു പേർപറയുന്നു

### കഫസ്രാവം

കഫാൽകഫസ്രവഃ ശ്വേതംപിച്ഛിലംബഹളംസ്രവേത്

വഴുവഴുത്തു വെളുത്ത വെള്ളം അധികം ഒഴുകുന്ന
തിന്നു് കഫസ്രാവമെന്നു പറയുന്നു.

### ഉപനാഹലക്ഷണം

ശ്ലേഷ്മം കൊണ്ടുകടക്കണ്ണിൽ വീങ്ങിച്ചുവടുറച്ചുടൻ
ക്ഷാരംകുരുക്കപോൽപൊങ്ങിവരുംപൊക്കിളപോലെ-
ളുളവായിവെളുത്തിട്ടു മിനുത്തിട്ടുവഴുന്നനെ [യാം
മുഴുത്തിളക്കം ചൊറിയും കൂടീട്ടുണ്ടായ്‌വരുന്നതു്
പഴുപ്പും നോവുമില്ലാതെ ഉപനാഹസ്യലക്ഷണം.

### രക്തസ്രാവലക്ഷണം

രക്തകോപത്തിനെക്കൊണ്ടു ചുവപ്പും ചൂടുമേററതായ്
ഉണ്ടായ്‌വരുമെന്നാകിൽ രക്തസ്രാവസ്യലക്ഷണം.

### പവ്ണിലക്ഷണം

വർത്മസന്ധിക്കരികിലെ വെളുപ്പിലുളവാംകുരു
ചെറുതായപയററിന്റെ മണിപോലെമുഴുത്തതു
ചൂടുംചുകപ്പുമുണ്ടായി നോവുമേറിപ്പൊളിഞ്ഞുടൻ
ചോരയുംചാട്ടമെന്നാകിൽ പവ്ണിക്കുള്ളലക്ഷണം.

### പൂയസ്രാവലക്ഷണം

അതുതന്നെപഴുത്തിട്ടു ചലമൊട്ടുന്നതാകിലോ
പാരംവൈഷമ്യമായുള്ള പൂയസ്രാവമതായ്വരും.

### പൂയാലസലക്ഷണം

സൂക്ഷ്മമായികടക്കണ്ണിൽ പുണ്ണുണ്ടായിട്ടുവീങ്ങിയാൽ
എരിഞ്ഞിരിക്കയുംചെയ്യും പൂയാലസമതിന്നുപേർ.

### അലജിലക്ഷണം

മൂക്കടുത്തുള്ളകണ്ണോണിന്നടുത്തീവണ്ണമുള്ളതു
ഉണ്ടായ്‌വരുന്നതെന്നാകിലതിന്നലജിയെന്നുപേർ.

## ക്രിമിഗ്രന്ഥിലക്ഷണം

കടക്കണ്ണിലോ മൂക്കിന്നടുത്തിട്ടുള്ള കോണിലോ
ചൊറിഞ്ഞെരിഞ്ഞുമെല്ലെന്ന മുഴപ്പും ചലമോലുക
ണ്ടാലൊന്നിൽഭവിക്കുമ്പോൾക്രിമിഗ്രന്ഥിയതായ് വരും
ഉപനാഹം ക്രിമിഗ്രന്ഥിപൂയാലസകപർവ്വണി
ഇന്നാലുംശസ്ത്രസാദ്ധ്യങ്ങൾ സാദ്ധ്യമല്ലസ്രവാലജി
ശേഷമുള്ളവനന്നായിച്ചികിത്സിച്ചാൽ ശമിച്ചുപോം.

ഉപനാഹം, ക്രിമിഗ്രന്ഥി, പൂയാലസകം, പർവ്വണി ഇവ ശസ്ത്രപ്രയോഗംകൊണ്ടു സാദ്ധ്യം. അലജി സാദ്ധ്യമല്ലാത്തതിനാൽ ത്യാജ്യമാകുന്നു. മററുള്ളവ വളരെസൂക്ഷ്മതയോടുകൂടി ചികിത്സിച്ചാൽ സുഖപ്പെടും.

## വെള്ളമണിയിലെ വ്യാധിലക്ഷണം

പിത്തംകൊണ്ടുവെളുപ്പിന്മേലുണ്ടാകും ചിലതുള്ളികൾ
കറുത്തും ശ്യാമമായിട്ടും മഞ്ഞളിച്ചും നിറംവരും
പൊടിവീണമുഷിഞ്ഞുള്ള ദർപ്പണത്തോടുതുല്യമാം
വെളുത്തുനോവുംചൂടെന്നിതൊന്നുംകൂടാതെയുംവരും.
ഉണ്ടാകുംപനിയുംപോകും "ശുക്തിക"യ്ക്കുള്ള ലക്ഷണം
കഫംകൊണ്ടുവെളുത്തിട്ടു വർദ്ധിക്കി"ലധിമാംസ"മാം.
സമാനവർണ്ണമായ് വീങ്ങി നോവില്ലാത പതുന്നനെ
പലതുണ്ടായ് വരുന്നാകിലതു"ശുക്ലാർമ്മ"മായ് വരും –
വെള്ളംപോലെകനത്തുണ്ടാം ബലാസഗ്രന്ഥിവെള്ളയിൽ
പൊങ്ങീട്ടുചിലബിന്ദുക്കളുണ്ടായാലായതൊക്കയും
അരിപ്പൊടിയുടെവർണ്ണമാണ്ടുന്നാലതു"പിഷ്ടകം"
രക്തംകൊണ്ടുവെളുപ്പിന്മേൽചുവന്നുണ്ടായ്നിറത്തു–
[പോം
ചുട്ടുംകരുകരുപ്പുണ്ടാം കണ്ണുണ്ടായ്നീരൊലിക്കയും
ഈവണ്ണമെല്ലാമുണ്ടാകും "സിരോല്പാത"സ്യലക്ഷണം.
അതുപേക്ഷിച്ചുവർദ്ധിച്ചാൽ വെള്ളയൊടിഞ്ഞതുന്നനെ
കണ്ണുകാണാതെവന്നീടും"സിരാഹർഷ"മതായ് വരും.

ചുവന്നുവലുതായ്പൊങ്ങിക്കനത്തിട്ടുഞരമ്പുകൾ
കൂടിയുണ്ടായ്വരുന്നാകിൽ "സിരാജാല"മതിന്നുപേർ
ശോണിതാർമ്മംമിനുത്തിട്ടു സമമല്ലാതെയുള്ളതു
വർത്മത്തെപ്പോലെയുണ്ടാകിൽ 'അധിമാംസ'മതാസ്സതും
മിനുത്തു ചിലബിന്ദുക്കളുണ്ടാം നോവുകുറഞ്ഞതു
മുയൽചോരയുടെവണ്ണംവന്നാ'ലർജ്ജുന'മെന്നുപേർ.
മൃദുവായ്നോവുകൂടാതെ ശ്യാമമായിനിറഞ്ഞതു
ചുവന്നുവന്നുവെന്നാകിൽ"പ്രസ്താര്യാർമ്മ"മതെന്നുപേർ
ദോഷത്രയങ്ങൾരക്തത്തെച്ചേർന്നുണ്ടാമൊരുവ്യാധിയെ
ചെറുതായഞരമ്പിന്നെപ്പോലെ സ്നാവാർമ്മമായതു്.
ദുഷ്ടരക്തങ്ങളെക്കൊണ്ടുശ്യാമമായിട്ടുറച്ചൊരു
മാംസംബഹളമായുണ്ടാമെഴുന്നുള്ള ഞരമ്പുമായ്
ചൂട്ടും കരുകരുത്തിട്ടു"മധിമാംസാർമ്മ"ലക്ഷണം.
കറുപ്പിൻെറസമീപത്തുവെള്ളമേൽകട്ടകിൻമണി
പോലെകുരുക്കളുണ്ടാകിൽ"സിരാർമ്മ"ത്തിന്നുലക്ഷണം.
ശുഷ്കാർശംസിരോൽപാതം പിഷ്ടകംഗ്രന്ഥിതാർജ്ജുനം
ഇതൊക്കെയൌഷധൈസ്സാദ്ധ്യംശേഷംശസ്ത്രൌഷധൈർജ്ജ-
പുതുതായുള്ള അർമ്മങ്ങളെല്ലാംദ്രവ്യേണസാധയേൽ (ദയൽ
കറുപ്പത്തൊട്ടുള്ള മാംസസ്നാവസ്സിരവ്യതാൻ
വ്യാധീൻമുറിക്കൊലാവിദ്വാൻമുറിച്ചാൽകണ്ണുപോംദ്രുതം
പിത്തംനിമിത്തമായിട്ടുസൂക്ഷ്മത്തിങ്കൽകറുപ്പിലും
കണ്ണിൻെറപടലംപൊട്ടിച്ചൊരള്ളുംപുറപ്പെട്ടും
ചുവന്നിരിക്കയുംചെയ്യുംചൂട്ടുംനോവുകളുംവരും
എന്നാൽഞാറപ്പഴംപോലെകറുപ്പിൻെറ നിറംവരും
താണിരിക്കുംകുറഞ്ഞൊന്നു"ക്ഷതശുക്ല"മതിന്നുപേർ.
നടേത്തെപ്പടലംപൊട്ടിപ്പുറപ്പെട്ടതുസാദ്ധ്യമാം
കഫംകൊണ്ടുദ്ഭവിച്ചിട്ടുനോവിത്തിരികുറഞ്ഞതിൽ
വ്രണമുണ്ടായ്വരുന്നാകിൽ"ശംഖശുക്ല"മതിന്നുപേർ
നോവല്പമായ്വെളുത്തുണ്ടാംശുദ്ധശുക്ലംകറുപ്പിലു്
ചുവന്നിട്ടുകൊഴുത്തിട്ടു വെള്ളഞൊടിച്ചുനോവുമായ്

ആടിൻെറ ചാണകംപോലെകറുപ്പി "അജകാ" ഒവേൽ.
ത്രിദോഷംരക്തവുംകൂടിച്ചുവന്നുള്ള ഞരമ്പുകൾ
കറുപ്പിന്മേൽനിറഞ്ഞുണ്ടാം ചുട്ടുനോവുംപൊങ്ങിത്തള്ളി
എഴുന്നിരിക്കയുംചെയ്യും "സിരാശുക്ല" സ്യലക്ഷണം.
ഇവററിൽവീക്കവുംമൂട്ടംപുകപ്പുംകുത്തിനോകയും
വ്രണവുംകൂടിയുണ്ടാകിൽസാദ്ധ്യമല്ലാത്തലക്ഷണം.

## തിമിരലക്ഷണം

കണ്ണുകൾക്കഞ്ചുടക്കായിട്ടുണ്ടല്ലോപടലങ്ങളും
ത്രിദോഷങ്ങൾഞരമ്പൂടെ അവററിൽചെന്നുകൂടിയാൽ
സൂക്ഷ്മദൃഷ്ടിയില്ലാതാകുംതിമിരംകാചമാന്ധ്യവും
ദോഷംനടേത്തപ്പടലംപൂക്കാൽകാണുന്നതൊക്കയും
വ്യക്തമല്ലാതെകാണുന്നുതിമിരത്തിൻെറആദിയിൽ
ദോഷങ്ങൾരണ്ടാംപടലംപൂക്കാലില്ലാത്തവസ്തുവെ
കാണുമുള്ളതുസൂക്ഷിച്ചുകാണാവൂഎന്നമാത്രമാം
അടുത്തുള്ളതുദൂരത്തുംദൂരത്തുള്ളതടുക്കയും
തോന്നുംദോഷങ്ങൾവട്ടത്തിൽനില്ക്കുമ്പോഴവട്ടമായ്
ദൃഷ്ടിക്കുനടുവേയാകിൽരണ്ടായിട്ടൊന്നുമൊന്നിനെ
പ്രകാരംപലതായ്നില്ക്കിൽകാണാംപലപ്രകാരവും.
ദോഷങ്ങൾകണ്ണിലുൾപ്പൂക്കാൽകുറുതായിട്ടുനീണ്ടതും
നീണ്ടിട്ടുംകുറുതായുള്ളവസ്തുവെക്കണ്ടപോലെയാം.
മേലെനിലയതിതന്നാകിൽകാഴ്ചയില്ലിതുപാട്ടിലും
രണ്ടാംപടലമുൾപ്പൂക്കാൽതിമിരത്തിനുലക്ഷണം.
ഈവണ്ണമെല്ലാമുണ്ടാകും സൂക്ഷിച്ചാലറിയാവ്വതും.

## വാതതിമിരലക്ഷണം

വാതംകൊണ്ടുള്ളതിമിരംവന്നാലുള്ളൊരുലക്ഷണം
ഇടയിൽപുകകൊണ്ടെന്നപോലെകാഴ്ചകുറഞ്ഞുപോം.
കാണുംപിന്നെക്കലങ്ങീട്ടുമിളകീട്ടുംചുവന്നമായ്
ഇടയിൽതെളിയുംപിന്നെഓരോരോനേരമിവണ്ണമാം
സൂക്ഷ്മമാംമണിയിൽപാതിതിമിരംചെന്നുകേറിയാൽ

ആലിതൃരശ്മികയരോ,കൊതുകോ,പലരോമമോ
കാണുന്നുവെന്നുതോന്നിക്കും തിമിരം വാതസംഭവം.

## പിത്തതിമിരലക്ഷണം

പിത്തംകൊണ്ടുള്ള തിമിരമുണ്ടായാലുള്ള ലക്ഷണം
മിന്നൽമിന്നാമിനുങ്ങുകളെന്നീവണ്ണമൊരോതരം
മയിൽപീലിയുടെകണ്ണുമാടപ്രാവിൻെറപൂടകം
എവമോരോവിധംകാണും ചൊല്ലീടുന്നിതു പിന്നെയും
മിക്കവാറുംപ്രപഞ്ചത്തെനീലമായിട്ടുകാൺകയും
ഈവണ്ണമെല്ലാമുണ്ടാകുംലക്ഷണങ്ങളറിഞ്ഞിടും

## ശ്ലേഷ്മതിമിരലക്ഷണം

ശ്ലേഷ്മംകൊണ്ടുള്ള തിമിരംമിക്കവാറുംമിനുപ്പമായ്
വെളുത്തിട്ടതുകാണുന്നുശേഷമങ്ങുപറഞ്ഞിടാം
ശംഖു,ചന്ദ്രൻകൊക്കതിമുല്ലപ്പൂവാമ്പലെന്നിവ
ദിക്കിലൊക്കെനിറഞ്ഞതുപോലെകാണുന്നതാസ്വതം.

## രക്തതിമിരം, രക്തകാചം

രക്തംകൊണ്ടുള്ള തിമിരംവന്നാൽകാണുന്നതൊക്കയും
ചുവന്നതാമ്രവണ്ണംപോൽദൃഷ്ടിക്കുവരുമന്നിറം
രക്തകാചംവരുന്നേരംദൃഷ്ടിയുംകണ്ടവസ്തുവും
ചുവന്നിട്ടുംകറുത്തിട്ടുംകാണാമതിനുലക്ഷണം
ദൃഷ്ടിയവ്വണ്ണമായിട്ടുപ്രഭയില്ലാതെവന്നുടൻ
കാഴ്ചയില്ലാതെയാം ശ്ലോകമിങ്ങനെയുള്ള ലക്ഷണം
രക്തംകൊണ്ടുള്ളവാകുന്നലിംഗനാശമതാസ്വതം
സംസർഗ്ഗസന്നിപാതങ്ങൾകൊണ്ടുണ്ടാമിവയൊക്കെയും
എന്നാലതിനതിനുള്ള ലക്ഷണംകൊണ്ടുനിർണ്ണയേൽ
ശേഷമോരോന്നുചൊല്ലീട്ടങ്ങാറുകാചങ്ങളായതും
മറേറതാറിതുപന്ത്രണ്ടുമുണ്ടായാൽകൺചുവന്നുപോം.

### തിമിരത്തെ ഉപേക്ഷിച്ചാൽ

തിമിരത്തെയുപേക്ഷിച്ചാൽകാചമായിട്ടുവന്നിടും
കാചത്തെയുപേക്ഷിച്ചാലാന്ധ്യമായിട്ടുവന്നുപോം
മററുംപേരതിന്നുണ്ടല്ലോലിംഗനാശമതെന്നതും
കഫംകൊണ്ടുളവാകുന്നാലിംനാശംഭവിച്ചിടിൽ
വേധിക്കയെന്നുമുണ്ടല്ലോഅതിൻഭേദംപറഞ്ഞിടാം
ആവർത്തകിതുടങ്ങീട്ടു് ഉപദ്രവങ്ങളതായുടൻ
ദൃഷ്ടിയിൽ ആറുരോഗങ്ങൾകൂടാതെകണ്ടിരിക്കിലോ
വേധിച്ചീടാവുയെന്നല്ലോപ്രമാണത്തിൽപറഞ്ഞതു്
അവററിൻപേരുകൾപിന്നെലക്ഷണങ്ങളുമൊക്കെയും
ലിംഗനാശചികിത്സായാംചൊല്ലീട്ടുണ്ടതുകണ്ടുകൊൾ
തിമിരംകാചതാംയാതികാചോപ്യാന്ധ്യമുപേക്ഷയാ
നേത്രരോഗേഷുതോഘോരംതിമിരംസാധ്യയേദ്ധ്രുവം.

തിമിരത്തിന്നു് ചികിത്സിക്കാതെയിരുന്നാൽ അതു കാചമാകും. കാചം, ഉപേക്ഷവിചാരിച്ചു ചികിത്സിക്കാതെയിരുന്നാൽ അന്ധ്യമായി കണ്ണിന്നു് അശേഷം കാഴ്ചയില്ലാതെയായിത്തീരും. കണ്ണിലെ വ്യാധികൾ സകലതിലുംവെച്ചു് തിമിരം ഭയങ്കരമായിട്ടുള്ളതിനാൽ എത്രയുംവേഗത്തിലും സൂക്ഷ്മതയിലും തിമിരത്തിനു ചികിത്സ ചെയ്തുകൊള്ളണം.

### പിത്തവിദഗ്ദ്ധം

ദൃഷ്ടിക്കുള്ളനിറംപിന്നെമഞ്ഞളിച്ചിട്ടുകാണുകയും
കാണുന്നതൊക്കയുംപിന്നെമഞ്ഞളിച്ചിട്ടുകാണുകയും
പിത്തമെന്നവിദഗ്ദ്ധത്തിന്നീവണ്ണംലക്ഷണംവരും

### ഉഷ്ണവിദഗ്ദ്ധം

ചൂടുകൊണ്ടിട്ടുവേകുമ്പോഴുള്ളവൻതാൻപൊടുന്നനെ
പച്ചവെള്ളത്തിൽമുഴുകിരക്തവുംകൂടിദോഷവും
ചൂടേമേല്പോട്ടുതാക്കീട്ടുകണ്ണുകൾക്കടനപ്പൊഴേ

ചൂടങ്ങാകുംദാഹിക്കുമ്പോൾ വെള്ളയിൽമലിനത്തെയും
പകൽകലക്കമായ്കാണുംരാത്രിയിൽകണ്ടിടായ്കയും
ഉഷ്ണമെന്നവിദഗ്ദ്ധത്തിന്നീവണ്ണംലക്ഷണംവരും.

### അമ്ലവിദഗ്ദ്ധം

പുളിച്ചതേറെബ്ഭക്ഷിച്ചാൽരക്തംകൂടിത്രിദോഷവും
ദൃഷ്ടിക്കുവാട്ടംചൊറിവുചൂടുകളുളവാക്കിടും
അമ്ലമെന്നവിദഗ്ദ്ധത്തിന്നീവണ്ണംലക്ഷണംവരും.

### ധൂമ്രം

ദുഃഖംകൊണ്ടുപനിച്ചിട്ടുശിരോരോഗംനിമിത്തമായ്
സന്തപ്തനായിരുന്നീടുന്നവനങ്ങതിലാദികൾ
ദൃഷ്ടിയിൽപുകയേററിട്ടുകലങ്ങീട്ടുള്ളപോലെയും
പുകപോലെദൃഷ്ടിയേയുംചെയ്യുംധൂമ്രമെന്നുപേർ.

### കാചലക്ഷണം

ദോഷങ്ങൾമൂന്നാംപടലേപുക്കാൽകാചമതെന്നുപേർ
അതുവന്നാൽപുടവകൾഇട്ടുമൂടിയപോലെയാം
കാണുംമേലെവകീഴെവട്ടേംകാണാതെയുംവരും
അന്നുപേക്ഷിക്കിലദ്ദോഷംനാലാമത്തതിലായ്വരും
അന്നേരംമറയുംദൃഷ്ടികാഴ്ചയില്ലാതെയുംവരും
അതിന്നുരണ്ടുപേരുണ്ടാംലിംഗനാശവുമാന്ധ്യവും.

### വാതകാചലക്ഷണം

അതുപിന്നെയുപേക്ഷിച്ചാൽകാചമായിട്ടുവന്നിടും
സൂക്ഷ്മംനന്നായ്ചുവന്നിട്ടുമുക്കുകൂട്ടാതെയുംമുഖം
കാണ്കെയുംപിന്നെയീവണ്ണംലക്ഷണങ്ങളറിഞ്ഞിട്ടു
ചന്ദ്രാദിത്യാദിദീപങ്ങൾപലതായിട്ടുകാൺകയും
വളഞ്ഞതുനീവന്നെന്നുതോന്നുമ്പോൾവാതകാചമാം.

## വാതലിംഗനാശലക്ഷണം

ആകാശംമെല്ലെമൂക്കുമ്പോൾകറയുംകൊഴ്ച കണ്ണിന്
പൊടിയോപുകയോചെന്നമറയ്ക്കുന്നതുപോലെയാം
സൂക്ഷ്മംമുഴുവനംപിന്നെനന്നായിട്ടുചുവക്കയും
കാഴ്ചമെല്ലെക്കുറഞ്ഞിട്ടുതിരിക്കാവല്ലരാപ്പകൽ
എന്നെല്ലാമാസ്സുതംവാതലിംഗനാശസ്യലക്ഷണം
ഇത്ഥംവാതത്തിനെക്കൊണ്ടുലിംഗനാശംവരുന്നനാൾ
ദോഷംദ്രഞ്ഞ്മണ്ഡലംപുക്കതരമൊപോക്കെച്ചുരുങ്ങിയാൽ
കാഴ്ചയില്ലാതെയായല്ലോകംപേരു“ഗംഭീര”മെന്നമാം.

## പിത്തകാചലക്ഷണം

കാചമായിവരുന്നോരംലക്ഷണങ്ങൾപറഞ്ഞിടാം
ദൃഷ്ടിതന്റെനിറംപിന്നൊട്ടുപോലെകറുത്തുമായ്
ഔവണ്ണംതന്നെകാണുന്നുപിന്നെയുംകാണുമിങ്ങനെ
ആദിത്യചന്ദ്രന്മാർക്കുള്ളപരിവേഷങ്ങൾപോലെയും
അഗ്നിതൻരശ്മിപോലെയുംഇന്ദ്രന്റെവില്ലുപോലെയും
ഇവപിത്തത്തിലുണ്ടാകുംകാചത്തിനുള്ളലക്ഷണം.

## പിത്തലിംഗനാശലക്ഷണം

കണ്മണികനിറംവണ്ടിൻപുറംപോലെകറുത്തുടൻ
മിന്നത്തിട്ടുള്ളപോലെയുംകണ്ണുകാണാതെയുംവരും
ഇവപിത്തത്തിലുണ്ടാകുംലിംഗനാശസ്യലക്ഷണം
പിത്തംനിമിത്തമായിട്ടു ദൃഷ്ടിയുംകറുതായുടൻ
കാണുന്നതൊക്കയുംപിന്നെക്കറുതായിട്ടുകാൺകയും
ഈവണ്ണംലക്ഷണംകാണ്കിൽ‘ഹ്രസ്വ’മെന്നുള്ളപേരുമാം

## നകുലാന്ധ്യലക്ഷണം

കൺചിത്രമായ്ചുവന്നിട്ട്കീരിക്കണ്ണുതുപോലെയാം
പകൽകാണായ്വരുംനന്നായ്കാണാരാത്രിയിലൊട്ടുമേ
ഈവണ്ണംദണ്ണമുണ്ടാകിൽനകുലാന്ധ്യസ്യലക്ഷണം.

### നക്താന്ധ്യലക്ഷണം

അദിത്യനസ്തമിക്കുമ്പോൾത്രിദോഷം ദ്രഷ്ടിരണ്ടിലും
ഉൾപ്പുക്കാൽകാഴ്ചയില്ലാതെവരും രാത്രിയിലൊട്ടുമെ
പിന്നെസ്സൂര്യനുദിക്കുമ്പോൾദോഷം ദൃഷ്ടിയിൽനിന്നുപോം
പകൽകാണായ്‌വരും താനും നക്താന്ധ്യമതിനെന്നുപേർ

---

## ചികിത്സകൾ

### കൃഛ്റോന്മീലനത്തിന്

കൃഛ്റോന്മീലേ പുരാണാജ്യം ദ്രാക്ഷാകല്ക്കാംബുസാധി
സസിതം യോജയേത്സ്നിഗ്ധം നസ്യധൂമാഞ്ജനാദിച (തം

മുന്തിരിങ്ങാ കഷായവും കല്ക്കവുമായി പഴയ നെയ്യ് ചേൎത്തു കാച്ചി അരിച്ചു സേവിക്കുകയും, പഞ്ചസാര ചേൎത്തു കണ്ണിലെഴുതുകയും, സ്നിഗ്ധങ്ങളായുള്ളവ കൊണ്ടു നസ്യം ചെയ്യുകയും പുകവലിക്കുകയും മററും ചെയ്താൽ കൃഛ്റോന്മീലനം ശമിക്കും.

### കുംഭീകണ്ണ്

കുംഭികാ വർത്മലിഖിതം സൈന്ധവപ്രതിസാരിതം
യഷ്ടീ ധാത്രീ പടോലീനാം കഷായേണ പരിഷേചയേത്

വെണ്ണതുപോലെ ഉരച്ച് ഇരട്ടിമധുരം, പടവലത്തണ്ട്, നെല്ലിക്കാത്തോട് ഇവ സമം കഷായം വച്ചു പിഴിഞ്ഞരിച്ച് അതിൽ ഇന്തുപ്പും തേനും ചേൎത്തു കണ്ണിൽ ധാര കോരുക. കുംഭീക ശമിക്കും.

### കുംഭീക, ഉരയ്ക്കേണ്ട വിധം

നിവാതേധിഷ്ഠിതസ്യാപ്തൈഃ ശുദ്ധദേഹസ്യോത്താനശായിനഃ
ബഹിഃ കോഷ്ണാംബുതപ്തേന സ്വേദിതം വർത്മവാസസാ

രോഗിയെ ഛൎദ്ദിപ്പിക്കുകയും നസ്യം ചെയ്യുകയും ചെയ്യുക. പത്ഥ്യം കഴിഞ്ഞാൽ കാററും വെയിലും ഏൽക്കാതെ ഇടത്തുശരീരം ഇളകാതെ മലൎത്തിക്കിടത്തി തുണി ചൂടുവെള്ളത്തിൽ മുക്കി പോളമേൽ തടവി വിയൎപ്പിക്കുക.

## പോള ഉരച്ചു ചോര കളയേണ്ടും വിധം

നിൎഭുജ്യവസ്ത്രാന്തരിതംവാമാംഗുഷ്ഠാംഗുലീധൃതം
നസ്രംസതേനചലതിവൎത്മൈവംസൎവതസ്തതഃ
മണ്ഡലാഗ്രേണതത്തിൎയ്യൿകൃത്വാശസ്ത്രപദാങ്കിതം
ലിഖേത്തേനൈവപത്രൈൎവ്വാശാകശേഫാലികാദിജൈഃ
ഫേനേനതോയരാശേൎവ്വാപിചുനാപ്രമൃജന്നസൃൿ
സ്ഥിതേരക്തേസുലിഖിതംസൈന്ധവാദ്യൈഃപ്രതി
സാരയേൽ.

ഇടത്തുകയ്യുടെപെരുവിരലും ചൂണ്ടാണിവിരലുംകൊണ്ടു് തുണി കൂട്ടി പോള പിടിച്ചു മലൎത്തിക്കൊള്ളണം. അയഞ്ഞുപോകുകയോ ഇളകുകയോ ചെയ്യരുതു്. അനന്തരം മണ്ഡലാഗ്രമെന്ന ശസ്ത്രംകൊണ്ടു് പോളമേൽ എല്ലായിടവും വിലങ്ങനെ ഉരയ്ക്കുക. മണ്ഡലാഗ്രംകൊണ്ടോ, ചെറുതേക്കില, ചെമ്പരത്തിമൊട്ടു്, കടൽനുര ഇവയിലേതെങ്കിലും കൊണ്ടോ വേണ്ടപോലെ ഉരച്ചു ചോര കളയണം. കൊള്ളരുതാത്ത രക്തം തീരുന്നതുവരെ ഉരയ്ക്കണം. അധികം ഉരച്ചു ചോര കളഞ്ഞാലും, കളയേണ്ടുന്ന ചോര കളയാതിരുന്നാലും രോഗമുണ്ടാകും. അധികമുരച്ചാൽ പോള നീരുകയും കുത്തുകയും രോമം പൊഴിയുകയും പോള വീണുപോകയും ചെയ്യും. സൂക്ഷിച്ചുരച്ചുകൊള്ളണം. ഇതിനു പറഞ്ഞിട്ടുള്ള മരുന്നുകളും തേൻകൂടി തേയ്ക്കുകയും വേണം.

## പോള ഉരച്ചാൽ കണ്ണു കെട്ടേണ്ടും വിധം

യഥാസ്വമുക്തൈരന്നൈശ്ച പ്രക്ഷാല്യോഷ്ണേന വാരിണാ
ഘൃതേനസിക്തമഭ്യക്തംബധ്നീയാന്മധുസൎപ്പിഷാ
ഊൎദ്ധ്വാധഃകണ്ണയോൎദ്ദത്വാപിണ്ഡീംയവസക്തുഭിഃ

ചൂടുവെള്ളംകൊണ്ടു കണ്ണുകഴുകി നെയ്യ് വെരുമ്പി ഒഴുക്കുക. യവം പൊടിച്ചു നെയ്യും തേനും കൂട്ടി തരിപ്പണം കഴച്ചു കണ്ണുചിമ്മി പുറമേ തരിപ്പണമിട്ട് തുണി കൊണ്ട് മൂടി രണ്ടു ചെവിക്കുററികളിലും കെട്ടിയേയ്ക്കുക യവം ഇല്ലാത്തപക്ഷം നല്ല വെളുത്ത അരി പൊടിച്ചു കൊള്ളുണം.

## കണ്ണഴിച്ചു മരുന്നിടേണ്ടവിധം

തൃതീയേഹനിമുക്തസ്യ പരിഷേകം യഥായഥം
കുര്യാച്ചതുർത്ഥേ നസ്യാദീന്യുഞ്ച്യേ ദേവാഹ്നി പഞ്ചമേ.

കണ്ണുകെട്ടിയതിൻെറ മൂന്നാംദിവസം അഴിച്ച് കണ്ണിൽ മരുന്നൊഴുക്കണം, നാലാംദിവസം നസ്യം ചെയ്യുയും പുകയ്ക്കുയും വേണം. അഞ്ചാംദിവസം അഴിച്ചു മരുന്നൊഴുക്കിയാൽ പിന്നീട് കണ്ണുകെട്ടുകയും വേണ്ട.

## കണ്ണുരച്ചാലുണ്ടാകുന്ന ഗുണദോഷലക്ഷണം.

സമന്നഘനിഭം ശോഫ കണ്ഡൂഹർഷാദ്യ പീഡിതം
വിദ്യാത്സുലിഖിതം വർത്മലിഖേൽ ഭൂയോവിപര്യയേ
രൂക്പക്ഷ്മവർത്മശതന സ്രംസനാന്യതിലേഖനാൽ
സ്നേഹസേകാദികസ്തത്ര ഇഷ്ടോ വാതഹരഃ ക്രമഃ

കണ്ണിൻെറ വീക്കം, ചൊറി, കരുകരുപ്പ് ഇവമാറി പോള കൈനഖംപോലെ തെളിഞ്ഞുകണ്ടാൽ വേണ്ടപോലെ ഉരഞ്ഞുവെന്നു നിശ്ചയിക്കണം. അധികം ഉരഞ്ഞതു നിമിത്തമുണ്ടാകുന്ന രോഗത്തിന് വാതശമനകരങ്ങളായിരിക്കുന്ന സ്നേഹസേകാദികം ആചരിച്ചുകൊള്ളണം.

## കിഴിയുണ്ടാക്കി ഒഴുക്കാൻ.

അഭ്യജ്യ നവനീതേന ശ്വേതലോധ്രം പ്രലേപയേൽ
ഏരണ്ഡമൂലകൽക്കേന പുടപാകം പചേത്തതഃ

ഖദിരാം പ്രക്ഷാളിതം ശുഷ്കം ചൂർണ്ണിതം പോട്ടലീകൃതം
സ്ത്രീയാഃ ക്ഷീരേപ്ലുഗവ്യാവാ മുദിതം നേത്ര സേചനം.

പാച്ചോററിവേരിന്മേൽ വെണ്ണനെയ് തേച്ച് അതിന്മേൽ ആവണക്കിൻവേരരച്ചു പൊതിഞ്ഞു് അതിന്റെ പുറമേ ആവണക്കിലകൊണ്ടു പൊതിഞ്ഞു് അതിന്റെ മീതെ മണ്ണരച്ചു മൂടി ഉമിത്തീയിലിട്ടു ചുട്ട് മണ്ണു വിള്ളുമ്പോൾ എടുത്തു മണ്ണുകളഞ്ഞു് കഴുകി മരുന്നുണക്കിപ്പൊടിച്ച് കിഴികെട്ടി ആ കിഴി മുലപ്പാലിലോ ആട്ടിൻപാലിലോ പിഴിഞ്ഞു കണ്ണിലൊഴിക്കുക.

### അധികം ഉരച്ചുണ്ടാകുന്ന രോഗത്തിനു്.

ശാലിതണ്ഡുലകല്കേന ലിപ്തം തദ്വൽപരിഷ്കൃതം
കുര്യാൻനേത്രേഽതിലിഖിതേ മുദിതംദധിമസ്തുനാ.

പാച്ചോററിവേരിൽ വരിയരിയോ ഞവരയരിയോ പൊടിച്ചു തേച്ചു ചുട്ടെടുക്കുക. ഉണക്കിപ്പൊടിച്ചു കിഴികെട്ടി ആ കിഴി മുലപ്പാലിലോ ആട്ടിൻപാലിലോ പിഴിഞ്ഞൊഴിക്കുക. തൈർവെള്ളത്തിലും പിഴിഞ്ഞൊഴിക്കാം. എന്നാൽ അധികം ഉരച്ചതുനിമിത്തമുള്ള രോഗത്തെ ശമിപ്പിക്കും.

കേവലേനാപിവാസേകം മസ്തുനാജാംഗലാശിനഃ

ജാംഗലമാംസത്തെ ഭക്ഷിക്കുന്നവനു് തൈർവെള്ളംമാത്രം കണ്ണിൽ ഒഴിക്കുകയുംചെയ്യാം.

പിടകാവ്രീഹിവക്ത്രേണ ഭിത്വാത്തുകഠിനോന്നതാഃ
നിഷ്പീഡയേദനുവിധിഃ പരിഷേകസ്തുപൂർവ്വവൽ
ലേഖനേഭേദനേ ചായം ക്രമസ്സർവ്വത്രവർത്മനി.

കഠിനങ്ങളായി ഉയർന്നിരിക്കുന്നപിടകകളെ വ്രീഹിവക്ത്രമെന്ന ശസ്ത്രംകൊണ്ടു പിളൎന്നു ഞെക്കി പഴുപ്പുകളക. മുൻപറഞ്ഞ ചികിത്സകളെല്ലാം ഇതിനുംചെയ്യു.

തേയ്ക്കാനും കഴുകുന്നതിന്നും എഴുന്നതിന്നും മേല്പറഞ്ഞ പ്രവൃത്തികൾ എല്ലാം ചെയ്ക.

### പോതകിക്ക്

പോതകീർല്ലിഖിതാഗ്രുണ്ഠീസൈന്ധവപ്രതിസാരിതാ
ഉഷ്ണാംബുക്ഷാളിതാസ്സിഞ്ചേൽഖദിരാഢകിശിഗ്രുഭിഃ

പോതകിക്ക് ഉരച്ച് ഇന്തുപ്പും ചുക്കും അരച്ചു തേച്ച് ചൂടുവെള്ളം കൊണ്ടു കഴുകി കരിങ്ങാലിക്കാതൽ മുരിങ്ങത്തൊലി ഇവ സമം കഷായം വച്ചു ധാരകോരുക; ശമിക്കും.

### പക്ഷ്മശാതത്തിന്ന്

പക്ഷ്മണാംശാതനേസ്യൃഷ്യാദ്രോമകൂപാൻ വികുട്ടയേൽ
ഗ്രാഹയേദ്വാ ജളൗകോഭിഃപയസേക്ഷുരസേനവാ
വമനം നാവനം സർപ്പിഃ ശ്രുതം മധുരശീതളൈഃ

ഇമ പറിച്ചുകളഞ്ഞു രോമകൂപത്തിൽ സൂചികൊണ്ടു കുത്തി ചോരകളക. അട്ടപിടിപ്പിച്ചും ചോരകളക. പിന്നെ കരിമ്പിൻ നീരും പാലും ചേർത്തുകാച്ചിയ നെയ്യ് സേവിപ്പിക്കണം. തണുത്ത നെയ്യുകളെ കൊണ്ടുംമാറവും ഛർദ്ദിപ്പിക്കയും നസ്യം ചെയ്കയും ചെയ്യണം. എന്നാൽ പക്ഷ്മശാതം ശമിക്കും.

### രോമം കൊഴിയുന്നതിന്ന്

സഞ്ചൂർണ്ണ്യപുഷ്പകാസീസം ഭാവയേൽസുരസാരസൈഃ
താമ്രേദശാഹം പരമം പക്ഷ്മശാതേതദഞ്ജനം.

പുഷ്പകാസീസം പൊടിച്ചു താർതാവൽ നീരിലരച്ചു ചെമ്പിന്മേൽ തേച്ച്, പത്തുദിവസം കഴിഞ്ഞെടുത്തു കണ്ണിൽ എഴുതുക. കണ്ണിന്റെ രോമം കൊഴിയുന്നതിനെ ശമിപ്പിക്കും.

## പിത്തരക്തോൽക്ലിഷ്ടങ്ങൾക്ക്

പിത്താസ്രോൽക്ലിഷ്ടയോസ്സ്യാദ്വത്സ്നന്ധസിദ്ധേനസർപ്പിഷാ
സിരാവിമോക്ഷഃസ്നിശ്ധസ്യത്രിവൃച്ഛ്രേഷ്ഠംവിരേ-
ചനം.

മധുരവർഗ്ഗങ്ങളെക്കൊണ്ടു് നെയ്യ് കാച്ചി സേവിപ്പിക്ക. പഥ്യവും മററും കഴിഞ്ഞതിനുശേഷം നെററിയിലെ ഞരമ്പുനോക്കി കൊത്തി ചോരകളയണം. ത്രികോല്പക്കൊന്ന ത്രിഫല ഇവ കഷായം വച്ചോ പൊടിച്ചോ സേവിച്ചു വിരേചിപ്പിക്കണം.

## കണ്ണിലൊഴുക്കുവാൻ

ഖിഖിതേസ്രൃംതരക്തേ ച വർത്മനിക്ഷാളനംഹിതം
യഷ്ടീകഷായൈസ്സേകസ്സ്യ ക്ഷീരംചന്ദനസാധിതം.

അട്ടയിട്ടോ ഉരച്ചോ ചോരകളഞ്ഞതിനുശേഷം കണ്ണു കഴുകി ദുഷ്ടു കളഞ്ഞു് ഇരട്ടിമധുരം കഷായവും, ചന്ദനമിട്ടു കാച്ചിയ പാലും കണ്ണിൽ ധാരകോരുക.

## കഫോൽക്ലിഷ്ടത്തിനു്

കഫോൽക്ലിഷ്ടേചിലിഖിതേസക്ഷൗദ്രൈഃപ്രതിസാരയേൽ
സൂക്ഷ്മൈസ്സൈന്ധവകാസീസ മനോഹ്വാകണതാർക്ഷ്യ
ഖമനാഞ്ജനനസ്യാദിസർവ്വഞ്ചകഫജിദ്ധിതം. (ജൈഃ

കഫോൽക്ലിഷ്ടത്തിനു വേണ്ടപോലെ ഉരച്ചു്, കാസീസം, ഇന്തുപ്പു്, മനയോല, തിപ്പലി, മാക്കീരക്കല്ലു് ഇവനല്ലപോലെ പൊടിച്ചു് തേനിൽ അരച്ചു കുഴമ്പാക്കി കണ്ണിൽ എഴുതുക. ഛർദ്ദിപ്പിക്കയും, കണ്ണിൽ മരുന്നെഴുതുകയും, നസ്യംചെയ്യുകയും കഫഹരങ്ങളായവയെല്ലാം പ്രവർത്തിക്കയും ചെയ്താൽ കഫോൽക്ലിഷ്ടം ശമിക്കും.

### ലഗണത്തിന്

കത്തവ്യംലഗണേപ്യേത ദശാന്താവഗ്നിനാ ദഹേൽ.

മേൽപറഞ്ഞവണ്ണംതന്നെ ലഗണത്തിങ്കലും പ്രവത്തിക്ക. "ഒന്നുകൊണ്ടുമില്ലയ്കായ്കിൽ കാച്ചീട്ടുമൊഴിക്ക" എന്നാൽ ലഗണം ശമിക്കും.

### കുക്കുണകത്തിന്

കുക്കുണേഖദിരശ്രേഷ്ഠാ നിംബപത്രൈഃ ശൃതംഘൃതം
പീതംധാത്രീവമേൽകൃഷ്ണായഷ്ടീസൈന്ധവസർഷപൈഃ

കുക്കുണകത്തിനു കുട്ടിക്കുംകൂടെ മുലകൊടുക്കുന്ന അമ്മയെ ഏഴുദിവസം നെയ് സേവിപ്പിക്കണം. നെയ് കാച്ചുവാൻ:—കരിങ്ങാലിക്കാതൽ, വേപ്പില, ത്രിഫല ഇവ കഷായവും അതുതന്നെ കല്ക്കവുംചേത്തുനെയ് കാച്ചി അരിച്ചു സേവിക്ക. പഥ്യവുംമററുംകഴിഞ്ഞാൽ ഛർദ്ദിപ്പിക്കയും വിരേചിപ്പിക്കയും ചെയ്യുക.

### ഛർദ്ദിപ്പിക്കാൻ മരുന്ന്

തിപ്പലി, ഇരട്ടിമധുരം, ഇന്തുപ്പ്, കടുക് ഇവ അരച്ചു പാലിൽ കലക്കി സേവിക്കുക. എന്നാൽ ഛർദ്ദിയുണ്ടാകും.

### വിരേചിപ്പിക്കാൻ

അഭയാപിപ്പലീ ദ്രാക്ഷാകഷായേണൈനാം വിരേചയേൽ
മുസ്താദാരിരജനീകൃഷ്ണാ കല്ക്കേനാലേപയേൽ സ്തനൌ.
ധൂപയേത്സർഷപൈസ്സാജ്യൈഃ ശ്ലേഷ്മംകപാഠയാ-
പായയേൽ.

കടുക്കാത്തോട്, മുന്തിരിങ്ങാപ്പഴം, തിപ്പലി ഇവ കഷായംവെച്ചു കുടിപ്പിച്ചു വിരേചിപ്പിക്ക. മുത്തങ്ങാ, മഞ്ഞൾ, മരമഞ്ഞൾത്തൊലി, ചെറുതിപ്പലി ഇവ വെള്ളത്തിലരച്ചു മുലകളിൽ തേയ്ക്കു. കടുക് നെയ്കൂട്ടി മുലമേൽ പുകയ്ക്കുകയും വേണം.

### മറ്റൊരുകഷായം

പടോലമുസ്താ മൃദ്വീകാ ഗുഡൂചീ ത്രിഫലോത്ഭവം.

പടവലത്തണ്ടു്, മുത്തങ്ങാക്കിഴങ്ങു്, മുന്തിരിങ്ങാ, ചിററമൃതു്, ത്രിഫലത്തോടു് ഇവകൊണ്ടു കഷായംവെച്ചു സേവിപ്പിക്ക,

ശിശോസ്തു ലിഖിതം വർത്മസ്രുതാ സൃഗപാംബുജന്മഭിഃ

പിന്നെ കുട്ടിയുടെ കണ്ണിൽനിന്നും പോള ഉരച്ചോ അട്ട പിടിപ്പിച്ചോ ചോര കളയണം.

ധാത്ര്യശ്മന്തക ജംബ്വുത്ഥപത്ര ക്വാഥേന സേചയേൽ.

നെല്ലിയില, കല്ലുവഞ്ഞിയില, ഞാവൽക്കുരുന്നു് ഇവ സമം കഷായംവെച്ചു പിഴിഞ്ഞരിച്ചു കണ്ണിൽ ധാര ക്കോരുക.

### കുട്ടികൾക്കു രോഗകാരണം

പ്രായഃക്ഷീരഘൃതാശിത്വാൽ ബാലാനാം ശ്ലേഷ്മജാ ഗദാഃ
തസ്മാദ്വമനമേവാഗ്രേ സർവ്വവ്യാധിഷു പൂജിതം.

അധികം പാലും നെയ്യും ഉപയോഗിക്കുന്നതുനിമിത്തമാണ് മിക്കവാറും കുട്ടികൾക്കു വ്യാധിയുണ്ടാകുന്നതു്. എന്നാൽ കുട്ടികൾക്കു് എല്ലാ വ്യാധികൾക്കും ആദ്യമായി ഛർദ്ദിപ്പിക്കയാണു വേണ്ടതു്.

### കുട്ടികൾക്കു വിരേചിപ്പിക്കാൻ

വമനം സർവ്വരോഗേഷു വിശേഷേണ കുകൂണകേ
സഫലാ രസസിദ്ധാജ്യം യോജ്യഞ്ചോഭയ ശോധനം.

കുട്ടികൾക്കു് എല്ലാ രോഗങ്ങളിലും ഛർദ്ദിപ്പിക്കണം. വിശേഷിച്ചു കുകൂണകത്തിനു ഛർദ്ദിപ്പിക്കതന്നെ വേണം.

ബ്രഹ്മിഇടിച്ചുപിഴിഞ്ഞനീരിൽനെയ്യ് കൂട്ടികാച്ചിയരിച്ചു സേവിപ്പിക്ക. എന്നാൽ വിരേചിക്കയും ഛർദ്ദി

ക്കയും ചെയ്യും. മാത്ര വളരെ കുറച്ചുകൊള്ളണം. ദേവതാളി ഇടിച്ചുപിഴിഞ്ഞു കാച്ചിയ നെയ്യും നല്ലതാണ്.

### മുല കുടിക്കുന്ന കുട്ടികൾക്കു ഛർദ്ദിപ്പിക്കാൻ

സിന്ധൂത്ഥകൃഷ്ണാപാമാർഗ്ഗ ബീജാജ്യ സ്തന്യമാക്ഷികം
ഘൃഷ്ട്വാ വചായാ സക്ഷൗദ്രോ മദനാ മധുകാന്വിതം
ക്ഷീരം ക്ഷീരാന്നമന്നാദ ഭജതഃ ക്രമശശ്ശിശോഃ.

മുലപ്പാൽ മാത്രം കുടിച്ചു ജീവിക്കുന്ന ശിശുവിനെ ഛർദ്ദിപ്പിക്കേണ്ടിവന്നാൽ ഇന്തുപ്പ്, തിപ്പലി, വലിയ കടലാടിയരി ഇവയോ; ഇന്തുപ്പ്, കരികടലാടിയരി ഇവയോ; പൊടിച്ച് വെണ്ണയിലോ, മുലപ്പാലിലോ, തേനിലോ; നെയ്യും, മുലപ്പാലും, തേനും തെളിച്ചു കൂട്ടി അതിലോ ചേർത്തുകൊടുക്കണം. മുലപ്പാലും, ചോറും ഉപയോഗിച്ചു ജീവിക്കുന്ന കുട്ടിക്ക് വയമ്പുപൊടിയും തേനും വായിൽത്തേച്ചിട്ടും സേവിപ്പിച്ചും ഛർദ്ദിപ്പിക്ക. മുലകുടിമാറിയ കുട്ടിക്ക് മലങ്കാരയ്ക്കാ, ഇരട്ടിമധുരം ഇവ കൂട്ടി സേവിപ്പിച്ചും വായിൽ തേച്ചിട്ടും ഛർദ്ദിപ്പിക്കണം.

### കുക്കൂണകത്തിനും പോഥകിക്കും ഗുളിക

ചിനിശാലോധ്രയഷ്ട്യാഹ്വരോഹിണീനിംബപല്ലവൈഃ
കുക്കൂണകേഹിതാവർത്തിഃ പിഷ്ട്വാസ്താമ്രരജോന്വിതൈഃ

മഞ്ഞൾ, മരമഞ്ഞൾത്തൊലി, പാച്ചോറ്റിവേര്, ഇരട്ടിമധുരം, കടുകരോഹിണി, വേപ്പിൻതളിര്, ചെമ്പിൻപൊടി ഇവ സമം എടുത്തരച്ച് ഗുളികയാക്കി കണ്ണിൽ എഴുതുക. കുക്കൂണകം ശമിക്കും.

### മറ്റൊരു ഗുളിക

ക്ഷീരക്ഷൗദ്രഘൃതോപേതം ദഗ്ദ്ധം വാ ലോഹജം രജഃ
ഏലാരസോന കതക ശംഖോഷണ ഫണിജ്ജകൈഃ
വർത്തിഃ കുക്കൂണപോഥക്യോസ്സുരാപിഷ്ടൈസ്സ–
കട്ഫലൈഃ

പാല്, നെയ്യ്, തേൻ ഇവ ഒരു ചെമ്പുപാത്രത്തിൽ ഒഴിച്ച് ഉതക്കപ്പൊടിയുമിട്ട വറുത്തു പൊടിച്ച പൊടി കണ്ണിൽ എഴുതുക. ഏലത്തരി, ചുവന്നുള്ളി, തേററാമ്പരൽ, ശംഖ്, കുരുമുളക്, കുമിഴിൻകായ്, കാട്ടുവത്താവ് ഇവ സുരാമദ്യത്തിൽ അരച്ച് ഗുളികചമച്ച് തേനിൽ അരച്ച കണ്ണിൽ എഴുതുക. കൃഷ്ണകവും പോതകിയും ശമിക്കും.

### പക്ഷ്മരോധത്തിന്

പക്ഷ്മരോധേ പ്രവൃദ്ധേഷു ശുദ്ധദേഹസ്യ രോമസു
ഉൽസ്വജ്യം ദൈത്രഭൃവോധസ്താൽ ഭാഗേതഭാഗഞ്ചപക്ഷ്മത
യവമാത്രം യവാകാരം തിര്യക് ഛിത്വാർദ്രവാസസാ
അപനേയമസൃക്തസ്മിന്നല്പീ ഭവതി ശോണിതേ.

പക്ഷ്മരോധത്തിൽ രോമങ്ങൾ വളർച്ചിരിക്കുമ്പോൾ വമന വിരേചന നസ്യങ്ങളെ ചെയ്യണം. ശരീരശുദ്ധി വരുത്തിയശേഷം പുരികത്തിൽനിന്ന് ഇമയോളമളന്ന് മൂന്നംശമാക്കി പുരികത്തിന്നുതാഴെ രണ്ടംശവും കഴിച്ച് ഇമയ്ക്കുകീഴെ ഒരംശവും കഴിച്ച് നടുവിൽ വിലങ്ങെ ഒരു യവത്തോളം കീറുക. കീറുന്ന മുറിപാട് യവംപോലെ രണ്ടുതലയും കൂർത്ത് നടവു തടിച്ചിരിക്കണം. അവിടെനിന്നു ചോരകളഞ്ഞു നേർത്ത നനച്ച തുണി കൊണ്ട് ചോര നിന്നുതുടങ്ങുമ്പോൾ, തുടച്ചുകളക.

### കണ്ണു കുത്തിക്കെട്ടേണ്ടും വിധം

സീവേൽകടിലയാസൃച്യാമുദ്ഗമാത്രാന്തരൈഃപദൈഃ
ബദ്ധ്വാ ലലാടേ പട്ടഞ്ച തത്ര സീവനസൂത്രകം
നാതിഗാഢശ്ലഥം സൂച്യാ നിക്ഷിപേദഥ യോജയേൽ
മധുസർപ്പിഷികേബളികാം നചാസ്യിൻ ബന്ധമാചരേൽ.

നേർത്തുവളഞ്ഞ ഒരു സൂചികൊണ്ട് ചെറുപയറിടവിട്ട കുത്തിക്കെട്ടുക. നെററിയിൽ ഒരു തുണികൊണ്ടു കെട്ടി കണ്ണ് അടയ്ക്കാനും തുറക്കാനും കഴിയുമാറാക്കി

ആ സൂചിയെ നെററിയിൽ കോൎക്കുക. പിന്നെ നെയ്‌ വെതുമ്പി ഒഴിക്കി നെയ്യും തേനുംകൂടെ നനച്ച നേൎത്ത ഒരു തുണികൊണ്ടു് തഴിയിടുക. പോളമൂട്ടമാർ പിന്നെ നോവുമാറുവാൻ ന്യഗ്രോധാദികഷായം പാലും കൂട്ടി ഒഴിക്കുക.

പഞ്ചമേദിവസേ സൂത്രമപനീയാവചൂൎണ്ണയേൽ
ഗൈരികേണവ്രണം യുഞ്ജ്യാത്തീക്ഷ്ണംനസ്യാഞ്ജനാദിച.

അഞ്ചാംദിവസം, കെട്ടിയ നൂൽ എടുത്തു കാവിമണ്ണുപൊടിച്ചു പൊടി വ്രണത്തിൽ വിതറുക. അനന്തരം ശ്ലേഷ്മത്തിനുതക്ക മരുന്നുകളെക്കൊണ്ടു നസ്യംചെയ്കയും പുറമരുന്നിടുകയും പുകയ്ക്കുകയും കണ്ണിൽ ഒഴിക്കുകയും ചെയ്ക. ഇതുകൊണ്ടു ശമനമുണ്ടായില്ലെങ്കിൽ,

ഷഡ്ഹേദശാന്വെയനിൎല്ലജ്യവൎത്മദോഷാൎത്തയാംവലീം
സന്ദംശേനാധികംപക്ഷ്മഹൃത്വാ തസ്യാൎത്ത്യംദഹേൽ
സൂച്യഗ്രേണാഗ്നിവൎണ്ണേന ദാഹോബാഹ്യാലജേഃപുനഃ
ഭിന്നസ്യക്ഷാരവഹ്നിഭ്യാം സൂക്ഷ്മഭിന്നസ്യാൎബ്ബുദസ്യ ച.

പോള മുറിച്ചുനിമിത്തം അകത്തു് അതേ സ്ഥാനത്തുതന്നെ വള്ളിതെരു നിറംപകൎന്നിരിക്കും. അതു കാച്ചണം. പിന്നെ വേദന സഹിക്കാൻ ശക്തിയുള്ളവനാണെങ്കിൽ ചവണകൊണ്ടു പിഴുതുകളകയോ, കണ്ണിനു കേടുവരാതെ സ്വൎണ്ണക്കമ്പി പഴുപ്പിച്ചു രോമം കരിച്ചുകളകയോ ചെയ്യണം. എന്നാൽ ഒരിക്കലും പക്ഷ്മോപരോധത്തിൽ രോമം മുളച്ചുവരികയില്ല. അലജി പൊളിച്ചാൽ ക്ഷാരംകൊണ്ടോ അഗ്നികൊണ്ടോ കാച്ചുക; എന്നാൽ ശമിക്കും:

ഉപനാഹംഭിഷക്സ്വിന്നംഭിന്നാംവ്രീഹിമുഖേന ച
ലേഖയേന്മണ്ഡലാഗ്രേണ തതശ്ചപ്രതിസാരയേൽ
പിപ്പലീക്ഷൌദ്രസിന്ധൂത്ഥൈർ ബധ്നീയാൽ
[പൂൎവ്വവത്തതഃ

ഉപനാഹത്തിന്ന തുണി വെന്നീരിൽമുക്കി തലോടിവിയർപ്പിക്കണം. വ്രീഹിമുഖമെന്ന ശസ്ത്രംകൊണ്ടു പൊളിച്ചു മണ്ഡലാഗ്രഹമെന്ന ശസ്ത്രംകൊണ്ടു് ഉരച്ചു കഴകി തിപ്പലിയും തേനം ഇന്തുപ്പുംകൂടെ അരച്ചുതേയ്ക്കണം. കണ്ണു തെളിഞ്ഞാൽ കഴകി നെയ്യും തേനംകൂടി തലോടി മുൻപറഞ്ഞപോലെ ചെയ്തിട്ടു അഴിക്കേണ്ടും ദിവസം അഴിക്കുക.

പടോലപത്രാമലകകഷായേനാശ്ച്യോതയേച്ചുതം.

പടവലത്തിലയും നെല്ലിയിലയുംകൂടി കഷായംവെച്ചുതേനാക്കൂട്ടി ഒഴിക്കുക.

## പൂയാലസത്തിന്ന്

പൂയാലസേസിരാം വിദ്ധ്യോത്തതസ്സമുപനാഹയേൽ
കുർയ്യാതചാക്ഷിപാകോക്തം സർവ്വംകർമ്മയഥാവിധി
സൈന്ധവാർദ്രകകാസീസലോഹതാമ്രൈസ്സുചൂർണ്ണിതൈഃ
ചൂർണ്ണാഞ്ജനംപ്രയുഞ്ജീതസക്ഷൌദ്രൈർവ്വാരസക്രിയാം.

പൂയാലസത്തിന്ന നെറ്റിമേൽ ഞെരമ്പുനോക്കി കൊത്തി ചോര കളക. പിന്നെ കണ്ണിൽ ഇരട്ടിമധുരവും ത്രിഫലയുംകൂടെ തേനിൽ അരച്ചുചേൎത്തു കെട്ടുക. അക്ഷിപാകത്തിങ്കലെ ചികിത്സപോലെ ചികിത്സകളെ ചെയ്യുക. ഇന്തുപ്പ്, ചുക്ക്, കാസീസം, ഉരുക്കപ്പൊടി, ചെമ്പുപൊടി ഇവ നല്ലപോലെ പൊടിച്ചു് ചൂർണ്ണാഞ്ജനമായിട്ടു, തേൻകൂട്ടി അരച്ചു് കഴമ്പാക്കിയും എഴുതുക. എന്നാൽ പൂയാലസം ശമിക്കും.

## പർവ്വണിക്ക്

പർവ്വണീബളിശേനാക്താബാഹ്യസന്ധിത്രിഭാഗതഃ
വൃദ്ധിപത്രേണവിധ്യാഭേൽ സ്യാദസ്രക്സ്രുതിരന്യഥാ.
ചികിത്സാചാൎമ്മവൽ ക്ഷൌദ്രസൈന്ധവപ്രതിസാരിതാ

പർവ്വണി ബളിശമെന്നശസ്ത്രംകൊണ്ടു ബാഹ്യസന്ധിയിൽമൂന്നിലൊന്നുകഴിച്ചുകളഞ്ഞെടുത്തുകൊണ്ടു് പകുതി

യിൽ വ്രീഹിപത്രമെന്ന ശസ്ത്രംകൊണ്ടു മുറിയ്ക്കുക. മുറിക്കുന്നതു് ഇപ്രകാരമല്ലാഞ്ഞാൽ രക്തം സ്രവിക്കുകയും കണ്ണുനശിക്കയും ചെയ്യും. മുറിച്ചതിനുശേഷം ഇന്തുപ്പും തേനും ചേർത്തു തേയ്ക്കുക. അർമ്മത്തിന്റെ ചികിത്സ പോലെയുള്ള ചികിത്സകൾ അനുഷ്ഠിച്ചുകൊള്ളണം. എന്നാൽ പർവ്വണി ശമിക്കും.

### സിരോല്പാതം, സിരാഹർഷം സിരാജാലം, അർജ്ജുനം ഇവകൾക്കു ചികിത്സകൾ

രക്തസ്യന്ദവദല്പാത ഹർഷജാലാർജ്ജുനക്രിയാ
സിരോല്പാതേവിശേഷേണ ഘൃതമാക്ഷികമഞ്ജനം
സിരാഹർഷേതുമധുനാശ്ലക്ഷ്ണപിഷ്ടംരസാഞ്ജനം
അർജ്ജുനേശർക്കരാമസ്തുക്ഷൌദ്രൈരാശ്ച്യോതനംഹിതം.

സിരോൽപാതത്തിനും സിരാഹർഷത്തിനും സിരാജാലത്തിനും രക്തസ്യന്ദനംപോലെ ചികിത്സ. വിശേഷിച്ചു് സിരോൽപാതത്തിനു് ഇന്തുപ്പു പൊടിച്ചു നെയ്യും തേനും ചേർത്തു് ഒഴിക്കുക. സിരാഹർഷത്തിനു കാസീസം പൊടിച്ചു ചെമ്പിലിട്ടു തേനുംവീഴ്ത്തി ഇരുമ്പുകൊണ്ടരച്ചു കുഴമ്പാക്കി കണ്ണിലെഴുതുക. അർജ്ജുനത്തിനു പഞ്ചസാര, തൈർ വെള്ളം, തേൻ ഇവകൊണ്ടൊഴിക്കുക; ശമിക്കും.

### ഗുളികക്കൂട്ടു്

സ്ഫടികംകുങ്കുമംശംഖം മധുകംമധുനാഞ്ജനം.

പളുങ്കു്, കുങ്കുമം, ശംഖു്, ഇരട്ടിമധുരം ഇവ സമം എടുത്തുതേനിൽ അരച്ചുഗുളികയാക്കികണ്ണിൽഎഴുതുക.

### മറ്റൊരു ഗുളികക്കൂട്ടു്

മധുനാവാഞ്ജനംശംഖംഫേനോവാസിതയാസഹ.

ശംഖു്, കടൽനുര, പഞ്ചസാര ഇവ തേനിലരച്ചു് കണ്ണിൽ എഴുതുക. എന്നാൽ ഇവയെല്ലാം ശമിക്കും.

### പിത്താഭിഷ്യന്ദത്തിന്ന്

പിത്താഭിഷ്യന്ദവച്ഛുക്തിം ബലാസാഹ്വയപിഷ്ടകൌ
കഫാഭിഷ്യന്ദവന്മുക്ത്വാ സിരാവ്യധമുപാചരേൽ.

ശുക്തിക പിത്താഭിഷ്യന്ദംപോലെയും, ബലാസഗ്രഥികം, പിഷ്ടകം എന്നിവററിന്നു കഫാഭിഷ്യന്ദംപോലെയും ചികിത്സിക്കണം.

### കൃമിഗ്രന്ഥിക്ക്

കൃമിഗ്രന്ഥിം കരീഷേണ സ്വിന്നം ഭിത്വാവിലിഖ്യ ച
ത്രിഫലാക്ഷൌദ്രകാസീസസൈന്ധവൈഃപ്രതിസാരയേൽ

കൃമിഗ്രന്ഥിക്ക് ചാണകം കൊണ്ടു കാച്ചി വിയർപ്പിച്ചു വ്രീഹിമുഖംകൊണ്ടു പൊളിച്ച് ഉരസ്സേണ്ടവയെ കൊണ്ട് ഉരച്ചു വേണ്ട ചികിത്സകളെ ചെയ്ക. ത്രിഫല, തേൻ, കാസീസം, ഇന്തുപ്പ് ഇവ ചെറുതേനിൽ അരച്ചു തേയ്ക്ക. പിത്താഭിഷ്യന്ദത്തിന്നു വിധിച്ചിട്ടുള്ള ചികിത്സകളും ചെയ്ക എന്നാൽ ശമിക്കും.

### അർമ്മത്തിന്ന്

അർമ്മോക്തം പഞ്ചധാ തത്ര തനുധൂമ്രാവിലഞ്ചയൽ
രക്തം ദധിനിഭം യച്ച ശുക്രവത്തസ്യ ഭേഷജം.

അഞ്ചുവിധത്തിലുള്ള അർമ്മങ്ങളിൽ പുകപുരണ്ട പോലെയിരിക്കുന്നതും ചുവന്നും തൈർപോലെയിരിക്കുന്നതും യാതൊന്നോ അതിന്നു ശുക്ലത്തിലെപ്പോലെ ചികിത്സചെയ്യണം.

ഉത്താനസ്യതൽസ്വിന്നം സസിന്ധൂത്ഥേനചാഞ്ജിതം
ജലേനബീജപൂരസ്യനിമീല്യാക്ഷിവിമർദ്ദയേൽ

കല്ലുപോലെ പൊങ്ങിയിരിക്കുന്നഅർമ്മത്തിന്നുരോഗിയെമലർത്തിക്കിടത്തിതുണിവെന്നീരിൽമുക്കിതലോടി വിയർപ്പിക്കുക അനന്തരം ചോനകനാരങ്ങാനീരും ഇന്തു

ല്പംകൂടെ കണ്ണിൽഎഴുതി കണ്ണടച്ചു തിരുമ്മുക; എന്നാൽ ശമിക്കും.

ഇത്ഥംസരോഹിതാക്ഷസ്യപ്രചലേന്മാധിമാംസകേ
സ്ഥിതസ്യനിശ്ചലംമൂർദ്ധ്നി വർത്മനോശ്ചവിശേഷതഃ

കണ്ണുവന്ന് അർമ്മം ഇളകി ഉയർന്നുവരും. എന്നാൽ തല ഇളകാതെ പിടിച്ചുകൊള്ളണം. കണ്ണിന്റെ പോളകളും ഇളകാതെ സൂക്ഷിച്ചു പിടിച്ചുകൊള്ളണം.

## അർമ്മം മുറിക്കേണ്ട വിധം.

അപാംഗമീക്ഷമാണസ്യ വൃദ്ധേർമ്മണികനീനകാൽ
വലീസ്യാദ്യത്രതത്രാർമ്മ ബഡിശേനാവലംബിതം,
നാത്യായതംമുചുണ്ഡ്യാവാ സൂച്യാസൂത്രേണവാ തതഃ
സമന്താന്മണ്ഡലാഗ്രേണ മോചയേദഗ്രമോചിതം,
കനീനകമുപാനീയ ചതുർഭാഗാവശേഷിതം
ഛിന്ദ്യാൽകനീനകംരക്ഷേദ്വാഹിനീശ്ചാശ്രുവാഹിനീഃ
കനീനകവധാദശ്രുനാളീചാക്ഷ്ണിപ്രവർത്തതേ
വൃദ്ധേർമ്മണിതഥാപാംഗം പശ്യതോസ്യകനീനകം.

വർദ്ധിച്ചിരിക്കുന്ന അർമ്മത്തിങ്കൽ പ്രവർത്തിക്കേണ്ട വിധം പറയുന്നു:- അർമ്മം കടക്കണ്ണിലാണ് ഉണ്ടായതെങ്കിൽ രോഗിയെ വാൽക്കണ്ണിൽ നോക്കിച്ചുകൊള്ളണം. വാൽക്കണ്ണിലാണെങ്കിൽ കടക്കണ്ണിൽ നോക്കിച്ചുകൊൾക. അനന്തരം പരികർമ്മിയെക്കൊണ്ടു അർമ്മത്തെ ബഡിശമെന്ന ശസ്ത്രംകൊണ്ടു പിടിപ്പിച്ചുകൊള്ളുക. അധികം നീളമില്ലാത്ത മുചുടികൊണ്ടോ, സൂചികൊണ്ടോ, ചരടുകൊണ്ടോ അർമ്മത്തെ ഇളക്കി ഉയർത്തിക്കൊണ്ട് മണ്ഡലാഗ്രമെന്ന ശസ്ത്രത്താൽ സുഖമാംവണ്ണം പൊളിച്ചു കടക്കണ്ണിലാക്കി ചുറവും നാലൊന്നുനിർത്തിയേച്ചു ശേഷംമുറിച്ചുകളയുക. ഇതു മണ്ഡലാഗ്രംകൊണ്ടു മുറിക്കുമ്പോൾപ

രിഭ്രമിച്ച് അടുത്തു മുറിഞ്ഞുപോയാൽ കണ്ണിൽ എല്ലായ്പോഴും വെള്ളം വന്നുകൊണ്ടിരിക്കയും കണ്ണു വശംകെട്ടുപോകയും ചെയ്യും. വേണ്ടപോലെയാണ് മുറിച്ചതെങ്കിൽ

### അർമ്മത്തിന്നു ചെയ്യേണ്ട ചികിത്സ.

സമ്യക്ഛിന്നേമധുവ്യോഷ സൈന്ധവപ്രതിസാരിതം
ഉഷ്ണേനസർപ്പിഷാസിക്തമഭ്യക്തം മധുസർപ്പിഷാ.

ത്രികടുക്, ഇന്തുപ്പ് ഇവ തേനിൽ അരച്ചു കണ്ണു കഴുകി നെയ് വെതുമ്പി ഒഴിക്കുക. പിന്നെ തേനും നെയ്യും കൂടി തേച്ച് കണ്ണുകെട്ടേണ്ടവിധം കെട്ടുക.

### കണ്ണിൽ ഒഴിക്കുവാൻ.

ബദ്ധ്നീയാൽ സ്വേദയേദ്യുക്ത്യാ തൃതീയാദിദിനേഷു ച
കരഞ്ജബീജസിദ്ധേന ക്ഷീരേണക്വഥിതൈസ്തഥാ.

കണ്ണുകെട്ടിയതിന്റെ മൂന്നാംദിവസം മുതലായ ദിവസങ്ങളിൽ കണ്ണഴിച്ച് ഒഴിക്കേണ്ട മരുന്നുകളെ ഒഴിക്കുക പുങ്കിൻകുരുവിട്ടു കാച്ചിയ പാൽ ഒഴിക്കുക.

### കണ്ണിൽ ഒഴിക്കുവാൻ കഷായത്തിന്.

സക്ഷൗദ്രൈർദ്ദാരുനിശാലോധ്ര
പാഠോലീയഷ്ടികിംശുകൈഃ
കോരണ്ഡമുകളോപേതൈർ-
മ്മുഞ്ചേദ്ദേവാഹ്നിസപ്തമേ.

മഞ്ഞൾ രണ്ടും, പാച്ചോററിത്തൊലി, പടവലത്തണ്ട്, ഇരട്ടിമധുരം, മുരുക്കിൻതൊലി, കരിങ്കുറിഞ്ഞിമൊട്ട് ഇവ സമം കഷായംവെച്ച് തേനും ചേർത്ത് ഒഴിക്കുക. ഏഴാംദിവസം കെട്ടഴിച്ചുകളക.

സമ്യക്ഛിന്നേഭവേൽസ്വാസ്ഥ്യം
ഹീനാതിച്ഛേദജാൻഗദാൻ

സേചകാഞ്ജനപ്രവൃത്തിഭിർ –
ജ്ജയേല്ലംഘനവ്യംഗനൈഃ

അർമ്മം വേണ്ടതുപോലെ മുറിച്ചുവെങ്കിൽ സുഖം. അധികം കളകയോ മുറിച്ചതു പോരാതിരിക്കുകയോ ആണെങ്കിൽ ഉപദ്രവങ്ങളുണ്ടാകും. എന്നാൽ മുറിച്ചതു കുറഞ്ഞുപോയെങ്കിൽ ഉരന്തുപോകുന്ന ഔഷധങ്ങൾ എഴുതുകയും ഒഴിക്കുകയും നെയ് കാച്ചി കൊടുക്കുകയും ചെയ്യണം. അധികം മുറിച്ചുകളഞ്ഞതാണെങ്കിൽ തെളിയുന്ന ഔഷധങ്ങൾ എഴുതുകയും ഒഴിക്കുകയും നെയ് കാച്ചി കൊടുക്കുകയും ചെയ്യണം; എന്നാൽ അർമ്മം ശമിക്കും.

## സിരാജാലങ്ങൾക്കും പിടകകൾക്കും.

സിരാജാലേ സിരായാസ്തു കഠിനാ ലേഖനൌഷധൈഃ
ന സിദ്ധ്യന്ത്യർമ്മവത്താസാം പിടകാനാഞ്ച സാധനം.

സിരാജാലങ്ങൾക്കും പിടകകൾക്കും ഉരയുന്ന ഔഷധങ്ങളെക്കൊണ്ട് എഴുതണം. ശമിച്ചില്ല എന്നുവരികിൽ അർമ്മംപോലെ ശസ്ത്രക്രിയ ചെയ്ത് ശമിപ്പിച്ചുകൊള്ളണം.

## ശുക്ലത്തിന്.

ദോഷാനുരോധാൽ ശുക്ലേഷു സ്നിഗ്ദ്ധരൂക്ഷാവരാഘൃതം
തിക്തമൂർദ്ധ്വമസൃക് സ്രാവോ രേകനസ്യാദി ചേഷ്യതേ.

ശുക്ലങ്ങൾക്ക ദോഷകോപങ്ങൾക്കു തക്കവണ്ണം സ്നിഗ്ദ്ധങ്ങളായും രൂക്ഷങ്ങളായുമുള്ള ചികിത്സകൾ ചെയ്തുകൊള്ളണം. ത്രിഫലകൊണ്ടുള്ള നെയ്യും തിക്തങ്ങളെക്കൊണ്ടുള്ള നെയ്യും അത്താഴമുണ്ടാൽ സേവിക്കണം. രക്തം കളകയും വിരേചിപ്പിക്കയും ഛർദ്ദിപ്പിക്കയും നസ്യംചെയ്കയും അട്ടപിടിപ്പിക്കയും മരുന്നുകൾ ഒഴിക്കുകയും എഴുതുകയും നെയ് നിറുത്തുകയും മറ്റും ദോഷങ്ങൾക്കു തക്കവണ്ണം ചെയ്യുക.

### ധാരകോരുവാൻ കഷായം.

സിദ്ധോനോല്പലകാകോളീ ദ്രാക്ഷായഷ്ടീവിദാരിഭിഃ
സ സിതേനാജപയസാ സേചനം സലിലേനവാ
രാഗാസ്രുവേദനാശാന്ത്യൈ പരം ലേഖനമഞ്ജനം.

ചെങ്ങഴനീർക്കിഴങ്ങ്, കാകോളി, മുന്തിരിങ്ങ, ഇരട്ടിമധുരം, പാൽമുതക്കിൻകിഴങ്ങ് ഈ മരുന്നുകൾ ആട്ടിൻ പാലിലിട്ടു കാച്ചി തേനും പഞ്ചസാരയുംചേൎത്തു കണ്ണിൽ ഒഴിക്കുക. കഷായംവെള്ളം ഒഴിക്കാം. ചുവപ്പ് വെള്ളം വരിക ഇവകൊണ്ടുള്ള വേദനയിൽ മററു ലേഖനങ്ങളായുള്ള മരുന്നുകൾ എഴുതണം.

### താണുപോയ ശുക്ലത്തിന്.

നിമ്നമുന്നമയേൽ സ്നേഹപാനനസ്യരസാഞ്ജനൈഃ
സരുജം നീരുജം ത്വപ്തിപുടപാകനേശുക്ലകം

താണുപോയ ശുക്ലത്തെ പൊങ്ങിച്ചു സമനിലവരുത്തുവാൻ നെയ്യ് കുടിക്കുകയും നസ്യം ചെയ്യുകയുംവേണം. ഉഴുന്ന്, ചെറുപയർ എന്നിവ സേവിച്ചാലും താണുപോയ ശുക്ലവും മണിയും ഉയരും. നോകുന്നതിനും നോകാത്തതിനും നെയ് നിൎത്തുകയും പുടപാകം നിൎത്തുകയും ചെയ്യു. എന്നാൽ കുത്തുന്നതും കുത്താത്തതും ആയ എല്ലാ ശുക്ലവും ശമിക്കും.

### ശുദ്ധശുക്ലത്തിന്.

ശുദ്ധശുക്ലേ നിശാ യഷ്ടീ ശാരിബാ ശാബരാംഭസാ
സേചനം ലോധ്രപോട്ടല്യാകോഷ്ണാംഭോമഗ്നയാഥവാ.

മഞ്ഞൾ, ഇരട്ടിമധുരം, നറുനീണ്ടിക്കിഴങ്ങ്, പാച്ചോററിവേര് ഇവ സമം കഷായംവെച്ചൊഴിക്കുക. പാച്ചോററിവേര പൊടിച്ച് കിഴികെട്ടി കാഞ്ഞവെള്ളത്തിൽ മുക്കി കണ്ണിൽ ഒഴിക്കുക.

സ്ഥിരേതുക്ലേദഘനേ ചാസൃഗ്ബഹുശോഫഹരേദസൃക്
ശിരഃകായവിരേകാംശ്ച പുടപാകാംശ്ച ഭൂരിശഃ

ഉറച്ചു തടിച്ചിരിക്കുന്ന ശുക്ലത്തിന്ന പലപ്രാവശ്യവും ചോരകളകയും വിരേചിപ്പിക്കയും ഛർദ്ദിപ്പിക്കയും നസ്യം ചെയ്കയും പുടപാകം നിറുത്തുകയും ചെയ്ക.

### അജകക്ക്

അജകാംപാർശ്വതോവിദ്ധ്വാസൂച്യാവിസ്രാവ്യചോദകം
സമംപ്രപീഡ്യാംഗുഷ്ഠേനവസാസർപ്പിർണ്ണാനാപൂരയേൽ.

അജകക്കു പാർശ്വത്തിൽ സൂചികൊണ്ടു കുത്തി വെള്ളം ചോറ്റുകളയണം. പിന്നെ കൈയുടെ പെരുവിരൽകൊണ്ടു ഞെക്കുക. അനന്തരം ആനൂപസത്വങ്ങളുടെ വസ കണ്ണിൽ നിറുത്തുകയും ചെയ്ക.

### കണ്ണു കെട്ടുകയും അഴിച്ചു ചികിത്സിക്കയും ചെയ്യേണ്ട ക്രമം

വ്രണംഗോമാംസചൂർണ്ണേന ബദ്ധംബദ്ധം വിമുച്യച
സപ്തരാത്രാദ്വ്രണേരൂഢേ കൃഷ്ണഭാഗേസമേസ്ഥിരേ
സ്നേഹാഞ്ജനഞ്ചകർത്തവ്യം നസ്യഞ്ചക്ഷീരസർപ്പിഷാ
തഥാപി പുനരാദ്ധ്മാതേ ഛേദഭേദാദികാംക്രിയാം
യുക്ത്യാകുര്യാദ്യഥാനാതിഛേദതസ്സ്യാന്നിമജ്ജനം

നിത്യഞ്ചശുക്ലേഷൂക്തംയഥാസ്വം
പാനേചമർശേച ഘൃതംവിദധ്യാൽ
നഹീയതേലബ്ധ്വബലാതഥാന്ത–
സ്തീക്ഷ്ണാഞ്ജനൈർദൃക്പ്രതതംപ്രയുക്തൈഃ

ഗോരോചനപൊടിച്ചു കണ്ണിലെ വ്രണത്തിലിടുക. വീണ്ടും അഴിച്ചു വെള്ളം കുത്തി കളക. വീണ്ടും കെട്ടുകയും അഴിച്ചു വെള്ളം കുത്തികളകയും ചെയ്യുക ഇങ്ങനെ ഏഴുദിവസം ചെയ്യണം. ഏഴാംദിവസം അഴിച്ചാൽ

പുണ്ണു ശമിച്ചു കണ്ണിന്റെ കറുപ്പിനു സമത്വവന്നു് ഉറച്ചാൽ കണ്ണിൽ നെയ്യ് ഒഴിക്കുകയും പാൽകൂട്ടി കാച്ചിയ നെയ്യ്നസ്യം ചെയ്യുകയും ചെയ്ക. വീണ്ടും വ്യാധി വീണ്ടുകണ്ടാൽ പൊളിച്ചോ മുറിച്ചോ സമത്വവരുത്തിക്കൊള്ളണം. അധികം താഴെ മുറിച്ചു കണ്ണു താണുപോകാതെ സൂക്ഷിച്ചു മുറിക്കണം. ശുക്ലവ്യാധിക്കു തക്ക നെയ്യ് കാച്ചി സേവിപ്പിക്കയും നസ്യം ചെയ്കയും വേണം. എന്നാൽ കണ്ണിനു് അകത്തു ബലവും മുഴപ്പും ഉണ്ടാകയും പുറമേ ശുക്ലങ്ങളായുള്ള പ്രവൃത്തികൾനിമിത്തമുള്ള വശക്കേടു ശമിക്കുകയും ചെയ്യും.

**കണ്ണു കുത്തേണ്ടതും അരുതാത്തതും അറിയേണ്ടതു്**

വിദ്ധ്യേത്സുജാതം വിഷമപ്രകോപലിംഗനാശം കഫോദ്ഭവം
ആവർത്തക്യാദിഭിഷ്ഷഡ്ഭിർ വിവർജ്ജിതമുപദ്രവൈഃ
സോ സഞ്ജാതോതിവിഷമോ ദധിമസ്തുനിഭസ്തനുഃ
ശലാകയാവികൃഷ്ടോപി പുനരൂർദ്ധ്വംപ്രപദ്യതേ
കരോതിവേദനാംതീവ്രാംദൃഷ്ടിഞ്ചാസ്ഥഗയേൽപുനഃ
ശ്ലേഷ്മളൈഃപൂര്യതേചാശുസോന്യൈസ്സോപദ്രവ-
ശ്ചിരാൽ
ശ്ലൈഷ്മികോലിംഗനാശോപി സിതത്വാൽശ്ലേഷ്മണ-
സ്തസ്യാന്യദോഷാഭിഭവാൽ ഭവത്യാനീലതാഗതേ(സ്സിതഃ

കഫം കൊണ്ടുണ്ടാകുന്ന ലിംഗനാശത്തെ കുത്തുക. ആവർത്തകിമുതലായ ഉപദ്രവവ്യാധികൾ ആറും ഇല്ലാതെ ഇരിക്കുകിൽമാത്രമേ കുത്താവൂ. (ഉപദ്രവവ്യാധികൾ:- ആവർത്തകി, ശർക്കര, രാജീമതി, ഛിന്നാംശുക, ചന്ദ്രിക ഛത്രകി ഇവ ആറും ആകുന്നു.) പിന്നെ കഫംകൊണ്ടുള്ളതേ കുത്താവൂ. അതു താമരയിലയിൽനില്ക്കുന്ന നീർത്തുള്ളിപോലെ കണ്ണിൽ വെളുത്ത മുഴുത്തു് ഉരുണ്ടിരിക്കും. എന്നാൽ മറെറാരുനിറംകൂടി ഉണ്ടായിരിക്കരുതു്. കണ്ണിൽകാഴ്ച അശേഷം ഉണ്ടായിരാക്കരുതു്. അങ്ങിനെയുള്ളതു കുത്തിയാൽകാണും. തൈരിൻനീർപോലെ നേർത്ത വെ

ളുത്തിരിക്കുന്ന കണ്ണു കത്തിയാൽ വൎദ്ധിച്ചുപോകും. തന്മൂലം അതുകത്തരുതു്. മൂക്കാത്തതിന്നു കഫവൎദ്ധനങ്ങളായിരിക്കുന്ന തൈരു്, വഴുതിനങ്ങാ ഇവ ഉപയോഗിച്ചാൽ വ്യാധി എളുപ്പം പാകമാകും. മററുള്ള ഉപദ്രവങ്ങൾ ഏറിയിരിക്കുന്നവ അനേകകാലംകഴിഞ്ഞ മൂക്കൂ.

## ആവൎത്തക്യാദിത്തുടങ്ങിയതിന്റെ ലക്ഷണം

തത്രാവൎത്ത ചലാദൃഷ്ടിരാവൎത്തക്യരുണാസിതാ
ശൎക്കര,ക്ഷ്മയോലേശ നി ചിതേവ ഘനാനി ച
രാജീമതീ ദ്രഞ്ജനിചിതാ ശാലിശൂകാഭരാജിഭിഃ
വിഷമംമന്നഭാഗാഭാ സതക്ഛിന്നാംശുകാ സ്മൃതാ
ദൃഷ്ടിഃ കാംസ്യസമച്ഛായാ ചന്ദ്രകീ ചന്ദ്രകാകൃതിഃ
ഛത്രാഭാനേകവൎണ്ണാ ച ഛത്രകീനാമ നീലികാ
നവിദ്ധ്യേദസിരാഹ്ലാണാന്നുത്സംപീനസകാസിനാം
നാജീൎണ്ണിഭീരുവമിത ശിരഃ കൎണ്ണാക്ഷിശൂലിനാം.

വട്ടത്തിൽ ഇളകിക്കൊണ്ടിരിക്കുന്നതായി ചുവന്നോ കറുത്തോ ഇരിക്കുന്ന ദൃഷ്ടിക്കു് ആവൎത്തകിയെന്നു പേർ.

എരുക്കിൻപാൽ വററി ഉണങ്ങിയപോലെ മുഴ്ത്തു ചുവന്നിരിക്കുന്ന ദൃഷ്ടിക്കു ശൎക്കരയെന്നു പേർ.

നെല്ലോവുപോലെ കലൎന്നിരിക്കയാണെങ്കിൽ അതിന്നു രാജീമതിയെന്നു പറയുന്നു.

ദൃഷ്ടിയിൽ കുറെഭാഗം നുറുങ്ങിയപോലെ ഇരിക്കയും കരിഞ്ഞപോലെ ഇരിക്കയും സമമല്ലാതെ പിളൎന്നു നുറുങ്ങിയപോലെ ഇരിക്കയും നോകയും ചെയ്യുന്ന ദൃഷ്ടിക്കു് ഛിന്നാംശുക എന്നു പറയപ്പെടുന്നു.

വെള്ളോടുപോലെ നിറമായി പിചിക്കുന്നപോലെയിരിക്കുന്ന ദൃഷ്ടിക്കു ചന്ദ്രകിയെന്നു പേർ.

ക്കൻ(കമീറം) പൊങ്ങിയപോലെ പൊങ്ങി നാനാ വർണ്ണമായി ഏറ്റവും നീലനിറമായിരിക്കുന്ന ദൃഷ്ടിക്കു ചന്ദ്രകിയെന്നു പറയുന്നു.

ഇവകളോടുകൂടിയിരിക്കുന്ന കണ്ണു കുത്തരുതു്. ജര നുകറം യോഗ്യമായിരിക്കുന്നവർക്കും, ദാഹമുള്ളവർക്കും, പീനസമുള്ളവർക്കും, കുരയുള്ളവർക്കും, വിശപ്പില്ലാത്തവർക്കും, ഭയമുള്ളവർക്കും, ഛർദ്ദിയുള്ളവർക്കും, തലയ്ക്കും ചെവിക്കും കണ്ണിനും നോവുള്ളവർക്കും കണ്ണു കുത്തരുതു്.

### കണ്ണു കുത്തേണ്ടും വിധം

അഥസാധാരണേകാലേ ശുദ്ധസംഭോജിതാത്മനഃ
ദേശേപ്രകാശേ പൂർവ്വാഹ്ണേഭിഷഗ്ജാനൂച്ചപീഠഗഃ
യന്ത്രിതസ്യോപവിഷ്ടസ്യസ്വിന്നാക്ഷസ്യമുഖാനിലൈഃ

അധികം വെയിലും മഴയുമില്ലാത്ത സമയത്തു് രോഗിയെ വമനവിരേചനം ചെയ്യിപ്പിച്ചു് അതിന്റെ പഥ്യം കഴിഞ്ഞതിൽ പിന്നീടുവേണം അന്നം ഭക്ഷിച്ചു ജീവിക്കുന്നവനു കണ്ണു കുത്തേണ്ടതു്. രാവിലെ പ്രകാശമുള്ള സ്ഥലത്തു രോഗിയെ കിഴക്കുനോക്കി ഇരുത്തീട്ടു് അവന്റെ മുൻപിൽ മുഴങ്കാലോളം ഉയരത്തിലുള്ള ഒരു പീഠം ഇട്ടു് വൈദ്യൻ ഇരിക്കണം. രോഗിയുടെ പിന്നിൽ ആളുകളെ ഇരുത്തിക്കൊണ്ടു് രോഗിയുടെ കൈയും കാലും തലയും ഇളകാത്തവണ്ണം പിടിപ്പിച്ചുകൊള്ളണം. കുത്തുന്നസമയം കണ്ണു് ഊതി വിയർപ്പിച്ചുകൊള്ളുകയും വേണം.

അംഗുഷ്ഠമൃദിതേനേത്രേദൃഷ്ട്വാദൃഷ്ട്യോൽപ്ലുതംമലം
സ്വനാസാമീക്ഷമാണസ്യനിഷ്കമ്പംമൂർദ്ധ്നിധാരിതേ
ഭിന്ദ്യാദർദ്ധാംഗുലംമുക്ത്വാ തദർദ്ധാർദ്ധമപാംഗതഃ
തർജ്ജനീമദ്ധ്യമാംഗുഷ്ഠൈർവ്വേധ്യശലാകാന്നിശ്ചലാംധൃതാം
ദൈവഛിദ്രനയേനാധ ഉർദ്ധ്വംചാമന്ഥയന്നിവ
സവ്യംദക്ഷിണഹസ്തേനനേത്രംസവ്യേനചേതരൽ.

അനന്തരം പെരുവിരൽകൊണ്ടു സാവധാനത്തിൽ തിരുമ്മി കണ്ണിൽനിന്നു പൊങ്ങുന്ന കാചത്തെ നേരെ നോക്കിയിരിക്കുമ്പോൾ കണ്ണിൽ കുറച്ചു കഴിച്ചുശേഷം വെളുപ്പു് കടക്കണ്ണോളം ചരടുകൊണ്ടളന്നു് പിന്നെ കൃഷ്ണഭാഗത്തിങ്കൽ അരവിരൽ കഴിച്ചു കടക്കണ്ണിൽനിന്നു് അരയ്ക്കാൽ വിരൽകഴിച്ചുള്ള നടുവിൽ ദൈവഛിദ്രം. അവിടെ കരുവു കയറ്റുക. പെരുവിരൽകൊണ്ടും ചൂണ്ടുന്നിവിരൽകൊണ്ടും വേണം കരുവു പിടിക്കേണ്ടതു്. കൈ വിറയ്ക്കരുതു്. ഇടതുകണ്ണിനു വലത്തെകൈകൊണ്ടും വലതുകണ്ണിനു് ഇടത്തെകൈകൊണ്ടും വേണം കുത്തേണ്ടതു്.

വിധ്യേൽസ്വവിധേശബ്ദസ്സ്യാദ്ദൃതഃ പാംജലവസ്ത്രംതിഃ
സാന്ത്വയന്നാതുരഞ്ചാനനേത്രംസ്തന്യേനസേചയേൽ
ശലാകായാസ്തതോഗ്രേണനിർല്ലിഖേൽദൃഷ്ടിമണ്ഡലം
അബാധമാനശനകൈർന്നാസാംപ്രതിനയംസ്തതഃ
ഉച്ഛിംഘനാച്ചാപഹരേൽ ദൃഷ്ടിമണ്ഡലഗംകഫം
സ്ഥിരേദോഷേചലേവാപിസപദ്രയേദക്ഷിബാഹൃതഃ.

കുത്തുവാൻതുടങ്ങുന്നേരം രോഗിയുടെ മുഖത്തു് ശ്രദ്ധയോടെ നോക്കിയിരിക്കണം. ശസ്ത്രം ദൈവഛിദ്രത്തിൽ കരേറുമ്പോൾ നോവുകയില്ല. അകത്തു ശബ്ദമുണ്ടാകയും ഒരുതുള്ളി വെള്ളം വരികയും ചെയ്യും. ശസ്ത്രം കരേറിയാൽ മേലും കീഴും നീങ്ങിപ്പോകാതെ സാവധാനത്തിൽ പെരുവിരൽകൊണ്ടു് ഉരുട്ടുന്നതുപോലെ ദൃഷ്ടിയിൽ മെല്ലമെല്ലെ ചെലുത്തുക; മുലപ്പാലും ഒഴിക്കുക. അകത്തു ശസ്ത്രംകൊണ്ടു സാവധാനത്തിൽ ഉരച്ചു കാചത്തെമൂക്കിനടുത്തു നീക്കിക്കളക. കാചം നീങ്ങാതെ ഉറച്ചിരിക്കയാണെങ്കിൽ കണ്ണിനുപുറമെ വെളുമ്പിയപാലിൽ തുണിമുക്കി കണ്ണിൽ ഒപ്പി വിയർപ്പിച്ചാൽനീങ്ങും. ദൃഷ്ടിയിൽശസ്ത്രംകരേറുന്നസമയംരോഗിയോടുകണ്ണുസുഖമാകുമെന്നു പറഞ്ഞും ഉത്തരം അവനു ബോദ്ധ്യംവരത്തക്കനിലയിൽ

പറഞ്ഞും മററും രോഗിയെ പ്രസാദിപ്പിച്ചുകൊള്ളണം. അന്നിറങ്ങിയ കാചം മൂക്കിങ്കൽവരുത്തി മൂക്ക തുമ്മിച്ചു പുറത്തു കളയണം. അധികം ഉരച്ചു് കണ്ണിന്നു കേടുവരാതെ സൂക്ഷിച്ചുകൊള്ളണം. സൂക്ഷിച്ചും ജാഗ്രതയായും സാവധാനത്തിലും വേണം ഉരയ്ക്കേണ്ടതു്. ഇതിലെല്ലാ വേണ്ട പ്രവൃത്തികൾ മന്ദതകൂടാതെ ചൊടിയോടുകൂടി ചെയ്യണം. കാചം ഇളകിയിരിക്കയാണെങ്കിലുംപുറമേ വഴിപോലെ വിയർപ്പിച്ചുകൊള്ളുകയും വേണം.

## കണ്ണു കുത്തിയാൽ പ്രവർത്തിക്കേണ്ടതു്

അഥദൃഷ്ടേഷുരൂപേഷു ശലാകാമാഹരേച്ഛനൈഃ
ഘൃതാപ്ലുതംപിചുന്ദത്വാബദ്ധ്വാക്ഷംശായയേത്തതഃ

കാചം മാറേണ്ടപ്രകാരം വഴിപോലെമാററി സുഖമായി തുടങ്ങിയാൽ കമ്പക്കോൽ സാവധാനത്തിൽ എടുത്തുകൊള്ളണം. കണ്ണിൽ നെയ്യ് പുറമേ ഇട്ടു നെയ്യിൽതന്നെ നനച്ച തുണികൊണ്ടു കണ്ണുകെട്ടി രോഗിയെ വിധിപ്രകാരം കിടത്തിയേക്കണം.

## കണ്ണു കുത്തിയാൽ ആചരിക്കേണ്ടതും ഉപേക്ഷിക്കേണ്ടതും

വിദ്ധാദന്യേനപാർശ്വേനതമുത്താനന്ദ്വയോർവ്യധേ
നിർവാതശയനേഭ്യക്ത ശിരഃ പാദം ഹിതേരതം
ക്ഷവഥുംകാസമുദ്ഗാരം ഷ്ഠീവനംപാനമംഭസഃ
അധോമുഖസ്ഥിതം സ്നാനം ദന്തധാവനഭക്ഷണം
സപ്താഹന്നാചരേൽ സ്നേഹപീതവച്ചാത്രയന്ത്രണാ
ശക്തിതോലംഘയേത്സേകോതജ്ജീകോഷ്ണേനസർപ്പിഷാ

കുത്തിയ കണ്ണിന്റെ മറുവശം ചരിഞ്ഞു കിടക്കുക രണ്ടു കണ്ണും കുത്തിയെങ്കിൽ മലൎന്നു കിടന്നുകൊള്ളണം. കാററും വെയിലും ഏല്ക്കാത്തിടത്തുവേണം രോഗിയെ കിടത്തേണ്ടതു്. ചൂടു് ഏല്ക്കാത്തവിധം രോഗിയുടെ ശിരസ്സിലും ഉള്ളങ്കാലിലും എണ്ണ തേച്ചുകൊള്ളണം. അപഥ്യങ്ങ

ളൊന്നും ചെയ്യരുതു്. മനസ്സിന്നു വേദനയുണ്ടാകത്തക്ക യാതൊന്നും ചിന്തിക്കുകപോലും ചെയ്യരുതു്. സദ്വിഷയങ്ങളെപ്പററി ചിന്തിച്ചും സംസാരിച്ചും കഴിയണം. സൌരഭ്യം ആസ്വദിക്കുന്നതു നന്നു്. തുമ്മുക, ചുമയ്ക്കുക, ഏമ്പലിടുക, കാക്കിച്ചു തുപ്പുക, തണ്ണീർ കുടിക്കുക ഇവ ചെയ്യരുതു്. കമ്പിട്ടിരിക്കുകയോ മേല്പോട്ടു നോക്കുകയോ ചെയ്യാൻ പാടില്ല. കുളിക്കുക, പല്ലുതേയ്ക്കുക, ഏതെങ്കിലും ചവയ്ക്കുക ഇവ ഏഴു ദിവസത്തേയ്ക്കു് ആചരിക്കാൻ പാടില്ല. നെയ്യ് സേവിച്ചാൽ ഇരിക്കുന്നതു് എങ്ങനെയോ അതുപോലെ സൂക്ഷിച്ചിരുന്നുകൊള്ളണം. ശരീരത്തെ അധികം തടിപ്പിക്കുന്ന യാതൊരു സാധനങ്ങളും ഉപയോഗിക്കാൻ പാടില്ല. കണ്ണിന്നു നോവുണ്ടാവുകയാണെങ്കിൽ നെയ്യ് വെളുമ്പി ഒഴിക്കിക്കൊള്ളുകയുംവേണം

**കണ്ണു കുത്തിയാൽ ഭക്ഷണക്രമം.**

സവ്യോഷാമലകംപാഠാമശ്നീയാൽ സഘൃതംദ്രവം
വിലേപീം വാത്ര്യഹാച്ചാസ്യ കപാലൈർമുക്തപാക്ഷി–
(സേചയേൽ.

ത്രികടുക്, നെല്ലിക്കാത്തോടു്, പാടത്താളിക്കിഴങ്ങു് ഇവ പൊടിച്ച പൊടിയും നെയ്യുംകൂട്ടിവച്ച ചോറുണ്ണാം. നവരയരിച്ചോറും കൊള്ളാം. അയഞ്ഞ പാകത്തിൽ വേണം ഭക്ഷിക്കാൻ അല്ലാതെ കട്ടന്നെ ഉരുട്ടി ഭക്ഷിക്കരുതു്. വിലേപിയെന്ന കഞ്ഞിയും കുടിക്കാം. അനന്തരം മൂന്നാംദിവസം കണ്ണഴിച്ചു് വാതഹരങ്ങളായുള്ള മരുന്നുകൾ കൊണ്ടുണ്ടാക്കിയ കഷായം കണ്ണിൽ ഒഴിക്കുക.

**ഏഴാംദിവസം കഴിഞ്ഞാൽ ഉപേക്ഷിക്കേണ്ടവ.**

വാതശ്ലേഷ്മസ്വപ്നമേതപഗന്നിസർവൈവാക്ഷിമോച–
യന്ത്രണാമനിത്യോത ദൃഷ്ടേരാസ്ഥൈര്യലാഭതഃ (യേൽ
രൂപാണിസൂക്ഷ്മദീപ്രാണിസഹസാനാവലോകനാൽ

അനന്തരം ഏഴാംദിവസം കണ്ണഴിച്ചു രക്ഷിച്ചുകൊള്ളുക. കണ്ണിന്നശരിയായ ബലവും ഉറപ്പും വരുന്നതുവരെ മുമ്പേ ഇരുന്നതുപോലെതന്നെ ഇരുന്നുകൊള്ളണം. ധൂപങ്ങൾ, സൂക്ഷ്മവസ്തുക്കൾ, എറുമ്പ് എന്നിങ്ങനെ ഉള്ളവയെയും, ദീപം തുടങ്ങിയുള്ള അഗ്നിജ്വാലകളെയും, സൂര്യബിംബത്തെയും എല്ലായ്പ്പോഴും നോക്കുകയും സൂക്ഷിച്ചുനോക്കുകയും ചെയ്യരുതാത്തതാകുന്നു.

## കുത്തുന്നതു വിധിപ്രകാരമല്ലാഞ്ഞാൽ.

ശോഫരാഗരുജാദീനാമധിമന്ഥസ്യചോദ്ഭവഃ
അഹിതൈർവ്യധദോഷാച്ചയഥാസ്വന്താനുപാചരേത്

വീക്കം, ചുവപ്പ്, നോവ്, തുടങ്ങിയുള്ളവ അധിമന്ഥം. ഇവയെല്ലാം ഉണ്ടാകുന്നതു് അപത്ഥ്യാചാരങ്ങളെക്കൊണ്ടും കുത്തുന്നേടത്തെ ദോഷംകൊണ്ടുമാകുന്നു. എന്നാൽ അതിനു പറഞ്ഞിരിക്കുന്നവകളെക്കൊണ്ടു വേണ്ടുംവണ്ണം ചികിത്സിച്ചു ശമിപ്പിച്ചുകൊള്ളണം.

പ്രാഗ്രൂപം പഥ്യസ്യന്ദേഷു തീക്ഷ്ണംഗണ്ഡൂഷനാവനം
കാരയേദുപവാസഞ്ച കോപാദന്യത്ര വാതജാൽ
ദാഹോപ ദേഹ രാഗാശ്രു ശോഫശാന്ത്യൈ വിലാളകാം
കുര്യാത്സഹസ്രപത്രൈലാ മരിച സ്വർണ്ണ ഗൈരികൈഃ

വാതകോപം ഉള്ള സ്യന്ദങ്ങളിൽ തീക്ഷ്ണമായിരിക്കുന്ന ഗണ്ഡൂഷത്തെയും നസ്യത്തെയും ഉപവാസത്തെയും ആചരിക്കണം. നേത്രരോഗങ്ങൾ എല്ലാററിലും ചൂടും പുകച്ചിലും ചുവപ്പും നീർചാട്ടവും വീക്കവും ഉണ്ടാകും. ഇവയുടെ ശമനത്തിനായി ചെയ്യേണ്ടും ഗുളിക:-സഹസ്രപ്പൂവ്, ഏലത്തരി, കുരുമുളക്, പൊന്ന്, കാവിമണ്ണ് ഇവ അരച്ചു ഗുളികയാക്കി എല്ലാ സ്യന്ദങ്ങൾക്കും എഴുതുകയും ഒഴിക്കുകയും ചെയ്യുക; ശമിക്കും.

## കണ്ണിൽ എഴുതുവാനും പുറമെയിടുവാനും

രസാഞ്ജനയഷ്ട്യാഹ്വനതചന്ദനസൈന്ധവൈഃ
സൈന്ധവം നാഗരം താർക്ഷ്യം ഘൃഷ്ടം മണ്ഡേന സർപ്പിഷഃ

രസാഞ്ജനം, അതിമധുരം, തകരം, ചന്ദനം, ഇന്തുപ്പ് ഇവ അരച്ച് എഴുതുകയും ഒഴിക്കുകയും ചെയ്ക. ഇന്തുപ്പ് ചുക്ക്, മാക്കീരക്കല്ല് ഇവ നെയ്യിൽ വറുത്തരച്ചെഴുതുകയും പുറമ്പടയിടുകയും ചെയ്ക

## പിത്തരക്തങ്ങൾ കോപിച്ച കണ്ണിന്

വാതജേ ഘൃതഭൃഷ്ടം വാ യോജ്യം ശബരദേശജം
മാംസീപത്മകകാകോളീയഷ്ട്യാഹ്വൈഃ പിത്തരക്തയോഃ

അധികം വാതകോപമുള്ളതിന് പാച്ചോറ്റിവേർ നെയ്യിൽ വറുത്തരച്ചെഴുതുകയും പുറമത്തന്നിടുകയും ചെയ്ക. മാഞ്ചി, പതുമുകം, കാകോളി, ഇരട്ടിമധുരം ഇവ സമം എടുത്ത് അരച്ച ഗുളികയുണ്ടാക്കി എഴുതുക. പിത്തവും രക്തവും കോപിച്ച വ്യാധി ശമിക്കും.

## കഫം കൊണ്ടുള്ള സ്യന്ദത്തിന്

മനോഹ്വാഫലിനീകിഞ്ജല്കൈഃ കഫേ സർവ്വൈസ്തു സർവ്വജേ
സിതമരിചഭാഗമേകം ചതുർമനോഹ്വാ ദ്വിരസ്ഥിശാബരകം
സഞ്ചൂർണ്ണ്യ വസ്ത്രബദ്ധം പ്രകുപിതമാത്രേ ച കണ്ണേനനേത്രേ

മനയോല, താഴൽപ്പൂവ് ഇവ തേനിൽ അരച്ചെഴുതുക. ശ്ലേഷ്മംകൊണ്ടുള്ള എല്ലാ സ്യന്ദത്തെയും മാറ്റും. പഴയ മുളക് കഴഞ്ച് ഒന്ന്, മനയോല കഴഞ്ച് നാല്, പാച്ചോറ്റിവേർ കഴഞ്ച് ഒന്ന്, ഇവ നേർക്കെ പൊടിച്ചു കിഴികെട്ടി ഒഴിക്കുക. നേത്രകോപമുണ്ടായാൽ ഇതു് ആദ്യമെ ചെയ്യണം ശമിക്കും.

## കണ്ണിൽ വിതറുവാൻ പൊടിക്ക്

തുരണ്യാഃ ഷമഗണാരസേപടാവബദ്ധാ–
സ്സ്വപിന്നാ നഖ വിശുഷ്കീകൃതാഃ കലതഥാഃ

തച്ചൂർണ്ണം സകൃദവചൂർണ്ണനാന്നിശീഥേ
നേത്രാണാം വിധമതി സദ്യ ഏവ കോപം.

കാട്ടുമുതിരമണി കിഴികെട്ടി ചാണകനീരിലിട്ട് അട്ടപ്പുത്തുവച്ചു മണി കതിരുവോളം വേകിച്ചെടുത്തു നഖംകൊണ്ടു് തോൽകളഞ്ഞു് ഉണക്കിപ്പൊടിച്ചു് രാത്രിയിൽ കണ്ണിൽ വിതറുക. അപ്പോഴേ സകല ദോഷകോപങ്ങളും നീങ്ങി കണ്ണു തെളിയും.

## കണ്ണിൽ ഒപ്പുവാൻ കിഴിക്ക്

വ്യോഷാഭയാതുത്ഥക യഷ്ടിലോധ്രൈർ-
മഞ്ജിഷ്ഠസൈന്ധവ കൈശ്ച ഘനചന്ദ്രബാണൈഃ
താമ്രസ്ഥധാന്യാമ്ലനിമഗ്നമൂർത്തി-
രാന്തിഞ്ജയത്യക്ഷിണി നൈകരൂപാം.

ചുക്ക്, മുളക്, തിപ്പലി, കടുക്ക, തുത്തു്, അതിമധുരം, പാച്ചോററിത്തൊലി ഇവ സമം നല്ലപോലെ പൊടിച്ചു കിഴികെട്ടുക. ഒരു ചെമ്പുപാത്രത്തിൽ കാടിയൊഴിച്ചു അനത്തി അതിൽ കിഴി മുക്കി ചൂടുതട്ടി പൊള്ളാതെ കണ്ണിൽ ഒപ്പുക; എന്നാൽ കണ്ണിൽ ഉണ്ടാകുന്ന കുത്തു് വേദന ഇവ ശമിക്കും.

## ത്രിദോഷം കൊണ്ടുണ്ടാകുന്ന കണ്ണിലെ വ്യാധിക്ക്

വാതപിത്തകഫസന്നിപാതജാം
നേത്രയോർബഹുവിധാമപിവ്യഥാം
ശീഘ്രമേവജയതിപ്രയോജിത-
ശ്ശിഗ്രുപല്ലവരസസ്സമാക്ഷികഃ

മുരിങ്ങത്തളിർ നല്ലതുപോലെ പിഴിഞ്ഞരിച്ചു് സമം ചെറുതേനും ചേർത്തു് കണ്ണിൽ ഒഴിക്കുക. എന്നാൽ ത്രിദോഷങ്ങളാൽ കണ്ണിലുണ്ടാകുന്ന എല്ലാവിധ രോഗങ്ങളും ശമിക്കും.

### വാതാഭിഷ്യന്ദത്തിന്

തരുണൈരണ്ഡപത്രമൂലം ച
വിഭിദ്യസിദ്ധമാജക്ഷീരേ
വാതാഭിഷ്യന്ദരുജാം സദ്യോ
വിനിഹന്തിസക്തുപിണ്ഡീവോഷ്ണഃ

ആവണക്കിൻ തൈ പറിച്ച് സമൂലം ഇടിച്ച് ആട്ടിൻപാലിൽ കലക്കി പിഴിഞ്ഞരിച്ച് കണ്ണിൽ ഒഴിക്കുക. വാതാഭിഷ്യന്ദം നിമിത്തമുള്ള കണ്ണും വേദനയും ശമിക്കും.

ആശ്ച്യോതനം മാരുതജേ ക്വാഥോ വില്വാദിഭിർഹിതഃ

വാതഹരങ്ങളായിരിക്കുന്ന മരുന്നുകൾകൊണ്ടുള്ള കഷായവും വില്വാദികഷായവും കണ്ണിൽ ഒഴിക്കുന്നതു് വാതാഭിഷ്യന്ദത്തിങ്കൽ ഹിതകരങ്ങളാകുന്നു.

### കണ്ണിലുണ്ടാകുന്ന രക്തദോഷത്തിന്

മഞ്ജിഷ്ഠാരജനീലാക്ഷാദ്രാക്ഷർദ്ധിമധുകോൽപലൈഃ
ക്വാഥസ്സശർക്കരശ്ശീതസ്സേചനം രക്തപിത്തജിൽ.

മഞ്ചട്ടി, മഞ്ഞൾ, കോലരക്ക്, മുന്തിരിങ്ങ, അതിമധുരം, ചെങ്ങഴനീർകിഴങ്ങ് ഇവകൊണ്ടുള്ള കഷായത്തിൽ പഞ്ചസാരയും ചേർത്ത് അരിച്ച് തണുത്താൽ കണ്ണിൽ കോരുക. എന്നാൽ കണ്ണിലുണ്ടാകുന്ന സകലവിധ രക്തദോഷത്തെയും ഇല്ലാതാക്കും.

### പാശുപതയോഗം

പ്രപൌണ്ഡരീകയഷ്ട്യാഹ്വദാർവീശാഷ്ടപലാഃ പൃഥൿ
ജലദ്രോണേ രസേ പൂതേ പുനഃ പക്വേ ഘനേ ക്ഷിപേൽ
പുഷ്പാഞ്ജനാദ്ദശപലം കർഷഞ്ച മരിചാത്തതഃ
കൃതശ്ചൂർണ്ണോഽഥവാ വർത്തിസ്സർവാഭിഷ്യന്ദസംഭവാൻ
ഹന്തി രോഗരുജാഘർഷാൻ സദ്യോ ദൃഷ്ടിം പ്രസാദയേൽ
അയം പാശുപതോ യോഗോ രഹസ്യം ഭിഷജാം പരം.

കരിമ്പിൻവേരു്, അതിമധുരം, മരമഞ്ഞൾത്തൊലി, ഇവ എട്ടുപലംവീതം. വെള്ളം ഇടങ്ങഴി മുപ്പത്തിരണ്ടു്. കുറികോൽ ഇടങ്ങഴി നാലു് പിഴിഞ്ഞരിച്ചു് വീണ്ടും കൊഴുക്കുന്നതുവരെ കുറുക്കി അതിൽ പത്തുപലം പാച്ചോററിവേരും മൂന്നുകഴഞ്ചു കുരുമുളകുംകൂടിപ്പൊടിച്ചിട്ടു് അരച്ചു ഗുളികയാക്കിപൂവൻകുറുന്തൽനീരിൽ അരച്ചു് കണ്ണിൽഎഴുതുക. ചൂർണ്ണാഞ്ജനമായിട്ടും എഴുതാം. കണ്ണിലുണ്ടാകുന്ന ചുവപ്പും വേദനയും കരുകരുപ്പും ശമിക്കുകയും ദൃഷ്ടിപ്രസാദമുണ്ടാവുകയും ചെയ്യും. പാശുപതമെന്നു പേരോടുകൂടിയ ഈ യോഗം രഹസ്യമായിട്ടുള്ളതും വൈദ്യന്മാർക്കു വിശേഷമായിട്ടുള്ളതുമാകുന്നു.

### കണ്ണിൽ ധാരക്കു്

ദാർവീപ്രപൌണ്ഡരീകസ്യ കാഥോവാശ്ച്യോതനേഹിതം.

മരമഞ്ഞൾത്തൊലിയും കരിമ്പിൻവേരുംകൂടി കഷായംവച്ചു് കണ്ണിൽ ധാരകോരുക. എല്ലാ ചൂടും വേദനയും ശമിക്കും.

### കണ്ണു ചൊറിയുന്നതിനും പീളവരുന്നതിനും ഗുളിക

രസാഞ്ജനംസർജ്ജരസോ ജാതീപുഷ്പം മനശ്ശിലാ
സമുദ്രഫേനം മരിചം ഗൈരികം ലവണാനി ച
അഞ്ജനംമധുനാപിഷ്ടം ക്ലേദകണ്ഡൂഘ്നമുത്തമം.

രസാഞ്ജനം, ചെഞ്ചല്യം, പിച്ചകപ്പൂവു്, മനയോല, കടൽനുര, കുരുമുളകു്, കാവിമണ്ണു്, ഇന്തുപ്പു് ഇവ സമമായി എടുത്തു പൊടിച്ചു് തേനിൽ അരച്ചു കുഴമ്പാക്കി കണ്ണിൽ എഴുതുക. കണ്ണു ചൊറിയുന്നതിനേയും കണ്ണിൽനിന്നു പീള വരുന്നതിനേയും ശമിപ്പിക്കും.

### വാതജനേത്രരോഗത്തിനുള്ള ആശ്ച്യോതനം

ആശ്ച്യോതനംമാരുതജേ ക്വാഥോബില്വാദിഭിർഹിതഃ
കോഷ്ണഃസൈരണ്ഡബൃഹതീതർക്കാരീമധുശിഗ്രുഭിഃ.

ഏരണ്ഡപല്ലവമൂലത്വക്ഷ്വാജംപയഃശൃതം
കണ്ടകാര്യാശ്ചമൂലേഷു സുഖോഷ്ണം സേചനേഹിതം.

വാതജമായ നേത്രരോഗത്തിൽ വില്വാദിഗണവും, വെള്ളത്താവണക്കിൻവേര്, വെൺവഴുതിനവേര്, തക്കാരിവഴുതിനവേര്, മുരിങ്ങത്തൊലി ഇവയും കഷായംവെച്ചു ചെറുചൂടെ തേൻചേർത്തു കണ്ണിൽ ധാരചെയ്യുക. ആവണക്കിൻ തളിരും വേരും തൊലിയുംകൂടി ചതച്ച് ആട്ടിൻ പാലിലിട്ടു കാച്ചി ധാരചെയ്യുക; കണ്ടകാരിയുടെ വേരിട്ടു കാച്ചിയ ആട്ടിൻപാൽ ചെറുചൂടോടുകൂടി ധാരചെയ്യുക; എന്നാൽ വാതജമായ നേത്രരോഗം ശമിക്കും.

**പിത്തജനേത്രരോഗത്തിന് ആശ്ച്യോതനം.**

പ്രപൌണ്ഡരീകയഷ്ട്യാഹ്വനിശാമലകപത്മകൈഃ
ശീതൈർമ്മധുസിതായുക്തൈസ്സേകഃ പിത്താക്ഷിരോഗ–
(നുൽ.

പുണ്ഡരീകക്കരിമ്പിൻവേര്, ഇരട്ടിമധുരം, മഞ്ഞൾ, നെല്ലിക്ക, പത്മകം ഇവ ചതച്ചിട്ടുവെച്ച ശീതകഷായത്തിൽ തേനും പഞ്ചസാരയുംചേർത്തു കണ്ണിൽ ഒഴിക്കുക. പിത്തജമായ നേത്രരോഗം ശമിക്കും.

ദ്രാക്ഷാമധുകമഞ്ജിഷ്ഠാ ജീവനീയൈഃശൃതംപയഃ
പ്രാതരാശ്ച്യോതനംപഥ്യംശോഫശൂലാക്ഷിരോഗിണാം.

മുന്തിരിങ്ങാപ്പഴം, ഇരട്ടിമധുരം, മഞ്ചട്ടിപ്പൊടി, ജീവനീയഗണം (അടപൊതിയൻകിഴങ്ങ്, കാകോളി, ക്ഷീരകാകോളി, മേദ, മഹാമേദ, കാട്ടുഴുന്നിൻവേര്, കാട്ടുപയററിൻവേര്, ജീവകം, ഇടവകം, ഇരട്ടിമധുരം) ഇവ ചതച്ചിട്ടു കാച്ചിയ പാൽകൊണ്ട് അതിരാവിലെ കണ്ണിൽ ധാരയൊഴിക്കിയാൽ നീര് വേദന ഇവയോടുകൂടിയ നേത്രരോഗം ശമിക്കും.

### ലോധ്രപുടപാകം.

നിംബസ്യ പത്രൈഃ പരിലിപ്യ ലോധ്രം
സ്വേദാഗ്നിനാ ചൂർണ്ണമഥാപി കല്ക്കം
ആശ്ച്യോതനം മാനുഷദുഗ്ദ്ധയുക്തം
പിത്താസ്രവാതാപഹരം പ്രയുക്തം.

പാച്ചോററിത്തൊലി വേപ്പിലകൊണ്ടു പൊതിഞ്ഞു് തീയിലിട്ടു വിയർപ്പിച്ചെടുത്തു പൊടിച്ചോ അരച്ചോ മുലപ്പാൽ ചേൎത്തു കണ്ണിൽ ധാരകോരുക. എന്നാൽ പിത്തജവും രക്തജവും വാതജവും ആയിട്ടുള്ള നേത്രരോഗങ്ങൾ ശമിക്കും.

### കഫജനേത്രരോഗത്തിനു്.

സൈന്ധവാശ്ച്യോതനം.

സസൈന്ധവം ലോധ്രമഥാജ്യഭൃഷ്ടം
സൌവീരപിഷ്ടം സിതവസ്ത്രബദ്ധം
ആശ്ച്യോതനം തന്നയനസ്യ കുര്യാൽ
കണ്ഡും ച ദാഹം ച രുജാം ച ഹന്യാൽ.

ഇന്തുപ്പു്, പാച്ചോററിത്തൊലി ഇവ നെയ്യിൽ വറുത്തു കാടിയിൽ അരച്ചു വെള്ളവസ്ത്രത്തിൽ കിഴികെട്ടി അതു കണ്ണിൽ പിഴികക. ചൊറിച്ചിൽ, ചൂടു്, വേദന ഇവ ശമിക്കും.

### സാമാന്യനിയമങ്ങൾ.

സ്നിഗ്ദ്ധൈരുഷ്ണൈശ്ചവാതോത്ഥാഃ പിത്തജാമൃദുശീതളൈ
തീക്ഷ്ണരൂക്ഷോഷ്ണവിശദൈഃ പ്രശാമ്യന്തി കഫാത്മകാ
തീക്ഷ്ണോഷ്ണമൃദുശീതാനാം വ്യത്യാസാൽസാന്നിപാ-
(തികാഃ.

വാതജങ്ങളായ നേത്രരോഗങ്ങൾക്കു സ്നിഗ്ദ്ധങ്ങളും ഉഷ്ണങ്ങളും ആയ പദാൎത്ഥങ്ങളും, പിത്തജനേത്രരോഗങ്ങൾക്കു മൃദുശീതളങ്ങളായദ്രവ്യങ്ങളും, കഫജനേത്രരോഗങ്ങൾ

ക്ക് തീക്ഷ്ണങ്ങളും ഉഷ്ണങ്ങളും രൂക്ഷങ്ങളും വിശദങ്ങളും ആയ ദ്രവ്യങ്ങളും, ത്രിദോഷജങ്ങളായ നേത്രരോഗങ്ങൾക്ക തീക്ഷ്ണോഷ്ണമൃദുശീതങ്ങളായ പദാൎത്ഥങ്ങൾ വ്യത്യാസമായും ഉപയോഗിക്കണം.

**ശൂലത്തിന് ആശ്ച്യോതനം**

ധാത്രീഫലം നിംബപടോലപത്രം
യഷ്ട്യാഹ്വലോധ്രം ഖദിരം തിലാശ്ച
കഷായഃസുശീതോ നയനേ നിഷിക്തഃ
സർവ്വപ്രകാരം വിനിഹന്തി ശൂലം.

നെല്ലിക്ക, വേപ്പില, പടവലം, ഇരട്ടിമധുരം, പാച്ചോറ്റിത്തൊലി, കരിങ്ങാലിക്കാതൽ, എള്ളു്. ഇവ കഷായംവെച്ചു് കണ്ണിൽ ധാര ചെയ്താൽ എല്ലാപ്രകാരമുള്ള നേത്രശൂലവും ശമിക്കും.

**തുത്ഥകാദിസേകം**

തുത്ഥകസ്യപലം ശ്വേതമരിചാനി ച വിംശതിഃ
ത്രിംശതാകാഞ്ജികപലൈഃപിഷ്ട്വാതാമ്രേനിധാപയേൽ
പില്ലാനപില്ലാൻകരുതേ ബഹുവർഷോത്ഥിതാനപി
തൽസേകേനോപദേഹാശ്രുകണ്ഡൂശോഫാംശ്ചനാശയേൽ

തുത്തുപലം ഒന്നു്. പഴയ കുരുമുളകു് എണ്ണം ഇരുപതു്. ഇവ മുപ്പതു തുടം കാടിയിൽ അരച്ചു് ഒരു ചെമ്പുപാത്രത്തിലാക്കി വച്ചിരുന്ന കണ്ണിൽ ധാരകോരുക. എന്നാൽ വളരെക്കാലമായ പില്ലം, ഉപദേഹം, കണ്ണുനീർചാട്ടം, ചൊറിച്ചിൽ, വീക്കം ഇവ ശമിക്കും.

**പൂരണത്തിന്**

ധാത്രീഫലനിര്യ്യാസോനവദ്ധക്കോപംനിഹന്തിപൂരണ—
സക്ഷൌദ്രസൈന്ധവോവാശിഗ്രുദ്ഭവപത്രരസ— [തഃ
ഛാഗക്ഷീരസാഞ്ജനംവാപിസ്തന്യയുക്തംപ്രപൂരണം [സേകഃ
ക്ഷിഹന്തിശീഘ്രം ദാഹാശ്രു വേദനാഃ സ്യന്ദസംഭവാഃ.

നെല്ലിക്കായുടെ രസം കണ്ണിൽ നിറുത്തിയാൽ പുത്തനായ നേത്രകോപം ഇല്ലാതാകും. മുരിങ്ങയിലയുടെ നീരും ഇന്തുപ്പും തേനുംകൂടി ചേർത്തോ, മരമഞ്ഞൾ തൊലികഷായത്തിൽ വിധിപോലെ ഉണ്ടാക്കിയ രസാഞ്ജനം മുലപ്പാലുംചേർത്തോ കണ്ണിൽ നിറുത്തിയാൽ സ്യന്ദംകൊണ്ടുള്ള ചുട്ട്, കണ്ണുനീർചാട്ടം, വേദന ഇവ ശമിക്കും.

### കരവീരസേകം

കരവീരതരുണകിസലയച്ഛേദോദ്ഭവബഹുളസലില-
[സംപൂർണ്ണം
നയനയുഗം ഭവതി ദ്രുതം സഹസൈവതൽക്ഷണാൽകു-
[പിതം

കരവീരത്തിന്റെ മധ്യമപാകത്തിലുള്ള തളിരിന്റെ നീരെടുത്ത് കണ്ണിൽ നിറുത്തിയാൽ പെട്ടെന്നുണ്ടായ നേത്രകോപം ശമിക്കും.

### ശിഖരിയോഗം

ശിഖരിമൂലം താമ്രകഭാജനേ സ്തോകസൈന്ധവോന്മിശ്രം
മസ്തുനിർഘൃഷ്ടം ഭരണോക്ഷ്ണോതിരാഗലോചനോൽകോപം

ചെറുകടലാടിയുടെ വേരരച്ചതും അല്പം ഇന്തുപ്പും തൈരിൻവെള്ളവുംകൂടി ഒരു ചെമ്പുപാത്രത്തിലാക്കി നല്ലവണ്ണം ചാലിച്ചുവച്ചിരുന്ന് അതു കണ്ണിൽ നിറുത്തുക. പുത്തനായുണ്ടായ നേത്രരോഗം ശമിക്കും.

### വില്വപത്രരസപൂരണം

വില്വപത്രരസഃ പൂതഃ സൈന്ധവാജ്യസമന്വിതഃ
ശുല്വേ വരാടികാഘൃഷ്ടോ ധൂപിതോ ഗോമയാഗ്നിനാ
പയസാലോഡിതശ്ചാക്ഷ്ണോഃ പൂരണാച്ഛോഫശൂലനു-
അഭിഷ്യന്ദേഽധിമന്ഥേ ച സ്രാവേ രക്തേ ച ശസ്യതേ. [ൽ

കൂവളത്തിലനീര് അരിച്ചെടുത്ത് ഇന്തുപ്പുംനെയ്യും ചേർത്ത് ഒരു ചെമ്പുപാത്രത്തിലാക്കി കവടിഉരച്ചുചേർത്തു

ചാണകത്തീകൊണ്ടു പുകച്ചു ചൂടുപിടിപ്പിച്ചു പാലുമൊഴിച്ചിളക്കി വാങ്ങി ചെറുചൂടോടുകൂടി കണ്ണിൽ നിറുക്കുക എന്നാൽ കണ്ണിലുള്ള നീർക്കെട്ട്, വേദന, അഭിഷ്യന്ദം, അധിമന്ഥം, സ്രാവം, രക്തദോഷം ഇവ ശമിക്കും.

## ലവണാദിസിഞ്ചനം

സ ലവണകടുതൈലം കാഞ്ജികം കാംസ്യപാത്രേ
ഘനിതമുപലഘൃഷ്ടം ധൂപിതം ഗോമയാഗ്നൌ
സപവനകഫകോപം മരാഗദൃഗ്ബാധസികതം
ജയതിനയനശൂലം സ്രാവശോഫം സരാഗം.

ഉപ്പ്, കടുകെണ്ണ, കാടി ഇവ ഒരു ഓട്ടുപാത്രത്തിലാക്കി കല്ലുകൊണ്ട് ഉരസി ചാണകത്തീകൊണ്ടു ചൂടുപിടിപ്പിച്ച് തുട്ടിൻപാൽ ചേർത്തു കണ്ണിൽ ധാരചെയ്താൽ വായുകോപം, കഫകോപം, നേത്രശൂലം, സ്രാവം, നീര് ചുവപ്പ് ഇവ ശമിക്കും.

## മററ് ഉപായങ്ങൾ

തരുസ്ഥവിഭാമലകരസഃ സർവാക്ഷിരോഗനുത്
പുരാണംസർവഥാസർപ്പിഃസർവനേത്രാമയാപഹം
അയമേവവിധിഃസർവ്വോമന്ഥാദിഷുചാപിശസ്യതേ
പ്രശാന്തേസർവഥാമന്ഥേ ഭ്രുവോരുപരിദാഹയേൽ

വൃക്ഷത്തിൽനിന്നു തനിയേവീണ നെല്ലിക്കായുടെ നീര് എല്ലാ നേത്രരോഗങ്ങളേയും ശമിപ്പിക്കും. പഴകിയ നെയ്യ് കണ്ണിൽ നിറുക്കുന്നതും നേത്രരോഗശമനമാണ്. ഈ എല്ലാ വിധികളും മന്ഥം എന്ന നേത്രരോഗത്തിലും പ്രശസ്തമാണ്. മന്ഥം ശമിച്ചാൽ പുരികത്തിന്റെ മുകളിൽ പൊള്ളിക്കണം.

## നിശാദിപൂരണം

നിശാബ്ദത്രിഫലാദാർവീ സിതാമധുകസംയുതം
അഭിഘാതാക്ഷിശൂലഘ്നം നാരീക്ഷീരേണപൂരണം
ഇൽകടാങ്കരജസ്സ്വേദൽ സപരസോ നേത്രപൂരണം.

മഞ്ഞൾ, മുത്തങ്ങാക്കിഴങ്ങ്, ത്രിഫലത്തോട്, മരമഞ്ഞൾത്തൊലി, പഞ്ചസാര, ഇരട്ടിമധുരം ഇവ മുലപ്പാലിൽ പൊടിച്ചിട്ട കണ്ണിൽ ഇറ്റുകയോ, രോഹിതകപ്പുല്ലിന്റെ നീര് കണ്ണിൽ നിറുത്തുകയോ ചെയ്താൽ ചതവ്, നേത്രശൂലം ഇവ ശമിക്കും.

### പുഷ്പാദിരസക്രിയ

പുഷ്പാഖ്യതാർക്ഷ്യജസിതോദധി ഫേനശംഖ-
സിന്ധൂത്ഥഗൈരികശിലാമരിചൈഃസമാംശൈഃ
പിഷ്ടൈശ്ച മാക്ഷികരസേന രസക്രിയേയം
ഹന്ത്യർമ്മകാചതിമിരാഞ്ജനവർത്മരോഗാൻ.

പുഷ്പകാസീസം, രസാഞ്ജനം, പഞ്ചസാര, കടൽനാക്ക്, ശംഖ്, ഇന്തുപ്പ്, കാവിമണ്ണ്, മനയോല, നല്ലമുളക് ഇവ സമമായി എടുത്തു പൊടിച്ച് തേനിൽ അരച്ചുണ്ടാക്കിയ രസക്രിയ അർമ്മം, കാചം, തിമിരം, അഞ്ജനം, പോളയ്ക്കുണ്ടാകുന്ന രോഗങ്ങൾ ഇവ ശമിപ്പിക്കും.

### കണ്ണു പഴുത്താൽ

കണ്ണു പഴുത്താൽ മുത്തങ്ങത്തോലരച്ച് കാലിന്റെ പെരുവിരലിന്റെ പുറത്തുവച്ചു കെട്ടുക. ഇടത്തേക്കണ്ണിലാണു രോഗമെങ്കിൽ വലത്തേക്കാലിന്റെ പെരുവിരലിന്മേലും വലത്തേക്കണ്ണിലാണു രോഗമെങ്കിൽ ഇടത്തേക്കാലിന്റെ പെരുവിരലിന്മേലും കെട്ടുക.

### പഴുപ്പിനും ചോരക്കും

കരയത്തിൻതോൽ പൊളിച്ചെടുത്ത് അതിന്റെ പുറത്തെ കരുന്തൊലി കളഞ്ഞു രണ്ടു പോളകളും ഒന്നായിച്ചേർത്ത് അതിനകത്തു മൂന്നു കഴഞ്ചു ജീരകവുമിട്ട് കാഞ്ഞിരത്തളിരുകൊണ്ടു പൊതിഞ്ഞുകെട്ടി തീയിലിട്ടുവാട്ടിയെടുത്ത് ചെറുനാരങ്ങാനീരിൽ എല്ലാംകൂടെ നല്ലവണ്ണം

അരച്ചു കുറേശ്ശ പോളയ്ക്കു തേയ്ക്കുക. പഴുപ്പും ചോരയും ശമിക്കും.

## കണ്ണിൽ മുറിഞ്ഞാൽ.

കണ്ണിൽ മുറിഞ്ഞാൽ തുമ്പയില കത്തിപ്പിഴിഞ്ഞു രണ്ടു തുള്ളി ഒഴിക്കുക. ശമിക്കും; വീണ്ടും പഴുത്താൽ പൊന്നാങ്ങാണി കത്തിപ്പിഴിഞ്ഞ നീരും തേനുംകൂടി ഒഴിക്കുക: ശമിക്കും.

നല്ല രണ്ടു വെററിലയെടുത്തു് അതിലൊന്നിൽ വെണ്ണ നേർപ്പുരട്ടി അല്പം ഇന്തുപ്പും പൊടിച്ചിട്ടു് മറെറ വെററിലകൊണ്ടു മൂടി, ഒരു തിരിയിൽ എണ്ണ മുക്കി തീ കത്തിച്ചു് വെററില പൊട്ടാതെ വാട്ടിയെടുത്തു നല്ല തുണിയിലിട്ടു കശക്കി കണ്ണിൽ പിഴിയുക; മുറിവു ശമിക്കും

## കണ്ണിലെ കലശ്ശ്.

കവടി, ശംഖ് ഇവ തുല്യമായി എടുത്തു പൊടിച്ചു് ഓരോ അരിമണിയോളമെടുത്തു കണ്ണിലിട്ടു് രണ്ടു് തുള്ളി ചെറുനാരങ്ങാനീരും ഒഴിക്ക എന്നാൽ കണ്ണിലുണ്ടാകുന്ന കലയും കാചവും ശമിക്കും.

## കണ്ണിലെ മുള്ള്.

മയിൽത്തുത്ഥം ശുദ്ധിചെയ്തു പൊടിച്ചു് എരുമനെയ്യിൽ കുഴമ്പാക്കി മുളമേൽ തൊടുക. മുള ഉരുകിപ്പോകും. പുറമേ വീക്കമുണ്ടായാൽ കോഴിമുട്ടത്തോടും ഉണക്കലരിയും കൂടി വറുത്തു ചെറുതേനിൽ അരച്ചു കുഴമ്പാക്കി തേയ്ക്കുക. വീക്കം ശമിക്കും.

## കണ്ണിൽ പൂവുണ്ടായാൽ.

പനച്ചിങ്ങനീർ തുണിയിൽ മുക്കി ഉണക്കി തിരിയുണ്ടാക്കി പശുവിൻനെയ്യിൽ മുക്കി കത്തിച്ചു് അതിന്റെ പുക മൂക്കിൽക്കൂടെ വലിക്ക. പൂവുരുകും.

തുമ്പപ്പൂവ്, മുരിങ്ങപ്പൂവ് ഇവ പിഴിഞ്ഞ നീർ കാൽപെരുവിരലിൻെറ നഖത്തിലൊഴിക്കുക. പൂവ്വതകം

വെള്ളിലക്കായ് കുത്തിപ്പിഴിഞ്ഞ നീര കണ്ണിൽ ഒഴിക്കുക. പൂവ്വതകം.

തുമ്പതൻവേർ കഴഞ്ചും താൻ വായിലിട്ടു ചവച്ചുടൻ
ഊതിനാലൊഴിയും പുഷ്പം നാലഞ്ചുദിവസം പ്രയോഗേ.

തുമ്പയുടെ വേരും കഴഞ്ചും കൂടിയെടുത്തു വായിലിട്ടു ചവച്ചു് കണ്ണിൽ ഊതിയാൽ പൂവ്വതകം. നാലഞ്ചുദിവസം ഇങ്ങനെ പ്രവത്തിക്കണം.

## ചോരയ്ക്കും ഉഷ്ണത്തിനും ധാരയ്ക്കു്.

ചന്ദനം, രക്തചന്ദനം, അതിമധുരം ഇവ ഈരണ്ടു കഴഞ്ചുവീതം. തെററിപ്പൂവ് നാഴി ഒന്നു്. ഇവ എല്ലാം കൂടി ഇടങ്ങഴി കരിക്കിൻ വെള്ളത്തിൽ കഷായം. കറികോൽ തുടം രണ്ടു്. പിഴിഞ്ഞരിച്ചു് ഒരുതുടം കഷായമെടുത്തു ചെറുതേനും ചേർത്തു് കണ്ണിൽ ധാര കോരുക. എന്നാൽ ചൂടും പുകച്ചിലും ചോരയും ശമിക്കും.

## ഉന്തിയ കണ്ണിനു്.

കണ്ണു പഴുത്തു് ഉന്തിയാൽ മുരിങ്ങത്തൊലി നല്ലപോലെ അരച്ചു് വെണ്ണനെയ്യും ചേർത്തു ചാലിച്ചു് അരത്തി ചെറിയ ചൂടോടുകൂടി കണ്ണിൽ വച്ചുകെട്ടുക. ഉന്തിയ കണ്ണു് അമരും.

കടുക്ക, ചുക്കു്, അഞ്ജനക്കല്ലു്, നാടൻവെററിലമുക്കു്, തുമ്പക്കടം ഇവ സമമായെടുത്തു് മുലപ്പാലിലരച്ചു് കണ്ണിൻെറ പുറത്തു് മൂന്നു ദിവസം കെട്ടുക; ഉന്തിയ കണ്ണു് അമരും.

## മിഴി ഉയരുവാൻ.

ചെറുപയർ പൊടിച്ചു് തേനിൽ ചേർത്തു നക്കുക മിഴി ഉയരും; ശുക്ലവും തെളിയും.

ത്രിഫല, അതിമധുരം, കടുകരോഹിണി ഇവ സമമായി എടുത്തു പൊടിച്ച് ഒന്നരക്കഴഞ്ച് പൊടിവീതം സമം പഞ്ചസാരയും തേനും ചേർത്തു സേവിക്കുക. തിമിരം, ശുക്ലം ഇവ ശമിക്കും.

### പുരുഷാന്തരക്കുരുവിന്.

നാടൻ വെററില, പൂവൻകുറുന്തലില, കുരുമുളക്, തിരുതാളി ഇവ സമമായെടുത്തരച്ചു തേയ്ക്കുക. പുരുഷാന്തരക്കുരു ശമിക്കും.

### ഇളനീർക്കുഴമ്പ്.

ദാർവീവരാമധുകമംബുസിനാളികേര
പക്വാഷ്ടഭാഗപരിശിഷ്ടകഷായകേ ച
സാന്ദ്രംവിപച്യശശിസൈന്ധവമാക്ഷികാഢ്യം
യുജ്യാദ്വ്രണാർമ്മതിമിരാദിഷുപിത്തജേഷു.

മരമഞ്ഞൾ, കടുക്ക, താന്നിക്ക, നെല്ലിക്ക, അതിമധുരം ഇവ സമം കരിക്കിൻവെള്ളത്തിൽ കഷായംവച്ച് എട്ടിലൊന്നാകുമ്പോൾ പിഴിഞ്ഞരിച്ച് ആ കഷായം വീണ്ടും കുറുക്കി സാന്ദ്രപാകമാകുമ്പോൾ പച്ചക്കർപ്പൂരവും ഇന്തുപ്പും പൊടിച്ചിട്ടു തേനും ചേർത്തു കണ്ണിൽ എഴുതുക. അർമ്മത്തേയും പിത്തംകൊണ്ടുണ്ടാകുന്ന തിമിരത്തേയും മററും ശമിപ്പിക്കും.

### ചന്ദനാദിപ്പുറമരുന്ന്.

ചന്ദനദ്വയവുംയഷ്ടീദാരുദാർവീവരാഭസം
മഞ്ജിഷ്ഠാകതകംമുസ്തംകാവിയുഗ്മമുശീരവും
ഇവയൊക്കെസമംകൊണ്ടുപൊടിച്ചതദനന്തരം
കായാവുമാഞ്ഞിൽപുളിയുംകോവനെല്ലിയുമെന്നിവ
പത്രാണിതാഡിച്ചപാലിൽവെന്തനീരൊട്ടുഫേനവും
മുമ്പിൽചൊല്ലിയചൂർണ്ണത്തെക്കൂടെക്കൂട്ടിട്ടുശ്ലക്ഷ്ണമായ്
അരച്ചുവിരകിക്കർപ്പൂരംചേർത്തുമൂർദ്ധാവുനെററിമേൽ

ലേപനംനേത്രരോഗങ്ങൾപീനസങ്ങശിരോരുജം
കഫവുംരക്തവുംനില്ക്കുമുഷ്ണശാന്തിമഹാസുഖം
ചന്ദനാദിരിതംനാമ്നാദേവനിർമ്മിതമാദരാൽ.

ചന്ദനം, രക്തചന്ദനം, ഇരട്ടിമധുരം, ദേവതാരം, മരമഞ്ഞൾത്തൊലി, തേററാമ്പരൽ ഇവ സമമായി എടുത്തു പൊടിച്ചുവെയ്ക്കുക. ത്രിഫല, മഞ്ചട്ടി, രാമച്ചം ഇവ സമമെടുത്തു കഷായംവെച്ചു പിഴിഞ്ഞരിച്ചെടുക്കുക. വെള്ളക്കായാവിൻഇല, പുളിയില, കോവയില, നെല്ലിയില തെററിപ്പൂവ് ഇവ സമമായെടുത്ത് ഇടിച്ചു പിഴിഞ്ഞ നീരെടുക്കുക. മേല്പറഞ്ഞ കഷായവെള്ളവും ഇടിച്ചു പിഴിഞ്ഞ രസവും കൂട്ടിച്ചേർത്ത് അരിച്ചെടുത്തു മുൻപറഞ്ഞ അരച്ച മരുന്നുകൾ അതിൽ കലക്കി അടുപ്പേററി സാന്ദ്രപാകമാകുമ്പോൾ ശുദ്ധിചെയ്ത തുത്ഥവും, പൂങ്കാവിയും, കാവിക്കല്ലും അവിൻമരുന്നുംകൂടി അരച്ചുചേർത്തു പാകമാകുമ്പോൾ എടുത്തു തണുത്താൽ പച്ചക്കർപ്പൂരവും ചേർത്തു കണ്ണിന്റ പുറമെയും നെററിമേലും ശിരസ്സിലും തേയ്ക്കുക. എന്നാൽ നേത്രരോഗങ്ങൾ, പീനസം, തലനോവ്, കഫകോപം, രക്തകോപം ഇവകൾ എല്ലാംശമിക്കുകയും ഉഷ്ണശാന്തി ഉണ്ടാകയുംചെയ്യും. അശ്വിനീദേവന്മാരാൽ ഉണ്ടാക്കപ്പെട്ടിട്ടുള്ള ഈ കഴമ്പിന്ന് ചന്ദനാദി എന്ന പേർ പറയുന്നു.

### പോളമേലുണ്ടാകുന്ന വ്യാധികൾ.

കർപ്പൂരസൈന്ധവപുരാണഘൃതോപകുല്യാ
ധാത്രീഫലോഷണകപീതകരോഹിണീനാം
പിഷ്ടാഞ്ജനംനയനയോർമ്മധുകേനലിഡ്യേൽ
സർവ്വാക്ഷിവർത്മവികൃതിപ്രശമായസദ്യഃ

കർപ്പൂരം, ഇന്തുപ്പ്, പഴയനെയ്യ്, തിപ്പലി, നെല്ലിക്കാത്തോട്, പഴയ കുരുമുളക്, പീതർമണി ഇവ തേ

നിൽ അരച്ച് കഴമ്പാക്കി കണ്ണിൽ എഴുതുക. എന്നാൽ പോളമേലുണ്ടാകുന്ന സകല വ്യാധികളേയുംശമിപ്പിക്കും

**പോളയിലെ വ്യാധിക്കും കാചത്തിനും**

യന്താണിമന്ഥശശിപീതകരോഹിണീനാം
കൃഷ്ണാരസാഞ്ജനയുജാംക്രമവൃദ്ധചൂർണ്ണം
തന്നന്ദിവർത്തകസുമസ്വരസേനപിഷ്ടം
ക്ഷൗദ്രദ്രുതം ഹരതിവർത്മഗതാർമ്മകാചാൻ.

ഇന്തുപ്പ് ഒരു ഭാഗം, കർപ്പൂരം രണ്ടു ഭാഗം, പീതർമണി മൂന്നു ഭാഗം, തിപ്പലി നാലു ഭാഗം അഞ്ജനക്കല്ല് അഞ്ചു ഭാഗം ഇതു മരുന്നുകൾ നന്ത്യാർവട്ടത്തിൻ പൂവിൻനീരിലരച്ച് ചെറുതേനിൽ എഴുതുക. എന്നാൽ പോളമേലുണ്ടാകുന്ന എല്ലാ വ്യാധിയേയും അർമ്മത്തേയും കാചത്തേയും ശമിപ്പിക്കും.

# ഗുളികായോഗങ്ങൾ

## ചന്ദനാദിഗുളിക

വർത്തയോജാതിമുകുളലാക്ഷാഗൈരികചന്ദനൈഃ
പ്രസാദയന്തിപിത്താസ്രംഘ്നന്തിചക്ഷുസ്തദുല്ലുകം.

പിച്ചകമൊട്ട്, കോലരക്ക്, കാവിമണ്ണ്, ചന്ദനം ഇവ സമമായെടുത്തു പനിനീരിൽ അരച്ച് ഗുളികയുരുട്ടി പനിനീരിൽതന്നെ അരച്ച് കണ്ണിൽ എഴുതുക. എന്നാൽ ചോരയും ചൂടും ക്ഷതുള്ളുവും ശമിക്കും.

## വിമലഗുളിക

നന്നാലാം മരമഞ്ഞളുംമധുകവുംചാരച്ചുററിയാലൊരുമാം
പത്താംപീതകരോഹിണീത്രിഫലയുമെണ്മൂന്നതുക്കങ്ങളാം
ഇരുരണ്ടാമപിപിപ്പിലീചമുളകംകർപ്പൂരമെട്ടിങ്ങനെ
കൂട്ടീടാംപനിനീരമേറ്റുവിമലാംസർവ്വാക്ഷിരോഗാ
പഹം.

മരമഞ്ഞൾത്തൊലി, ഇരട്ടിമധുരം ഇവ നാലു കഴഞ്ചുവീതം. പാച്ചോററിത്തൊലി കഴഞ്ചു് ആറു്. പീതർമണി കഴഞ്ചു പത്തു്. നെല്ലിക്കാത്തൊട്ടു്; താന്നിക്കാത്തൊട്ടു്, കടുക്കാത്തൊട്ടു് ഇവ മുമ്മൂന്നു കഴഞ്ചുവീതം ചെറുതിപ്പലി, കുരുമുളകു് ഇവ ഈരണ്ടു കഴഞ്ചുവീതം. ഇവ എല്ലാം കൂടി പൊടിച്ചു് പനിനീരിൽ അരച്ചു് ഗുളികയാക്കി കണ്ണിൽ എഴുതുകയോ ഒഴിക്കുകയോ ചെയ്യു. എല്ലാ നേത്രരോഗങ്ങളേയും ശമിപ്പിക്കും.

## താമ്രരാജഗുളിക

താമ്രസ്യ ഷോഡശാംശാസ്സ്യുർമധുകസ്യ ചതുർദ്ദശ
കുഷ്ഠസ്യ ദ്വാദശാംശാസ്തു വചായാസ്തു ദശൈവ ച
സൈന്ധവസ്യാഷ്ടഭാഗാസ്സ്യുൽപിപ്പല്യാസ്തു ഷഡേവ തു
രജതസ്യ തു ചത്വാരോ ദ്വൌ ഭാഗൌ കനകസ്യ തു
അജാക്ഷീരേണ സമ്മർദ്ദ്യ താമ്രപാത്രേ പ്രലേപയേൽ
ബദരാസ്ഥിപ്രമാണേന ഗുളികാം കാരയേത്ഭിഷക്
അഭിഷ്യന്ദമധീമന്ഥം വ്രണശുക്ലം കുക്രൂണകം
തിമിരം പടലം കാചം ഹന്തി സത്യം ന സംശയം.

ചെമ്പിൻ പൊടിഭാഗം 16. ഇരട്ടിമധുരം ഭാഗം 14. വെള്ളക്കൊട്ടം ഭാഗം 12. വയമ്പു ഭാഗം 10. ഇന്തുപ്പു ഭാഗം 8. ചെറുതിപ്പലി ഭാഗം 6. വെള്ളിപ്പൊടി ഭാഗം 4. പൊന്നിൻപൊടി ഭാഗം 2. ഇവ എല്ലാം കൂടി ആട്ടിൻ പാലിലരച്ചു് ചെമ്പുപാത്രത്തിന്റെ പുറത്തു പരത്തിവച്ചിരുന്നു ലന്തക്കുരുപ്രമാണം ഗുളികയുരുട്ടി ഓരോ ഗുളിക എഴുതിയാൽ അഭിഷ്യന്ദം, അതിമന്ഥം, വ്രണശുക്ലം, കുക്രൂണകം, തിമിരം, പടലം, കാചം എന്നീ നേത്രരോഗങ്ങളെ ശമിപ്പിക്കും. ഇതിനു യാതൊരു സംശയവുമില്ല, സത്യം.

### കണ്ണു ചൊറിയുന്നതിനും വീങ്ങുന്നതിനും ഗുളിക

ബീജപൂരരസാക്തത്ര്യൂഷകട്ഫലമഞ്ജനം
ജാതീമുകുളസിന്ധുത്ഥദേവദാരുമഹൌഷധൈഃ
പിഷ്ടൈഃ പ്രസന്നയാവർത്തിശ്ശോഫകണ്ഡൂഘ്നമഞ്ജനം

ചുക്ക്, മുളക്, തിപ്പലി, കമിഴിൻകായ് ഇവ ചെറുനാരങ്ങാനീരിലരച്ചു് ഗുളികയാക്കി കണ്ണിലെഴുതുക.

പിച്ചകമൊട്ടു്, ഇന്തുപ്പു്, ദേവതാരം, ചുക്കു് ഇവ കഞ്ഞിത്തെളിയിലരച്ചു് ഗുളികയാക്കി കണ്ണിൽ എഴുതുക. എന്നാൽ കണ്ണുവീങ്ങുന്നതും ചൊറിയുന്നതുംശമിക്കും.

### ശുദ്ധശുക്ലത്തിനു ഗുളിക

കര്യാലഞ്ജനയോഗൌ വാ ശ്ലോകാൾഗളിതാവിമൌ
ശംഖകോലാസ്ഥി കതക ദ്രാക്ഷാമധുകമാക്ഷികൈഃ

ശംഖു്, ലന്തക്കുരു, തേററാമ്പരൽ, മുന്തിരിങ്ങാ, ഇരട്ടിമധുരം, മാക്കീരക്കല്ലു് ഇവ വെള്ളത്തിലരച്ചു് ഗുളികചമച്ചു് കണ്ണിൽ എഴുതുക. ശുദ്ധശുക്ലം ശമിക്കും.

### തിമിരത്തിനു ഗുളിക

അക്ഷബീജമരിചാമലകത്വക്
തുത്ഥയഷ്ടിമധുകൈർജ്ജലപിഷ്ടൈഃ
ഛായയൈവ ഗുളികാഃ പരിശുഷ്കാ
നാശയന്തി തിമിരാണ്യചിരേണ.

താന്നിക്കായുടെ അകത്തെ ബീജം, കുരുമുളകു്, നെല്ലിക്കാത്തോടു്, തുത്തു്, ഇരട്ടിമധുരം ഇവ സമമെടുത്തു ശുദ്ധജലത്തിലരച്ചു ഗുളികയുണ്ടാക്കി നിഴലിലുണക്കി കണ്ണിലെഴുതുക; തിമിരം ശമിക്കും.

### വിമലഗുളിക

ശംഖപ്രിയംഗുനൈർമ്മാലീ കടുത്രിക ഫലത്രികൈഃ
ദൃഗ്വൈമല്യായവിമലാവർത്തിഃ സ്യാൽകാകിലാപുനഃ

ശംഖ്, താഴൽപൂവ്, പിച്ചകപ്പൂവ്, ത്രികടുക്, ത്രിഫല ഇവ സമമായെടുത്തു പൊടിച്ചു വെള്ളത്തിലരച്ച് ഗുളികയുണ്ടാക്കി കണ്ണിൽ എഴുതുക. എന്നാൽ തിമിരം ശമിച്ച് കണ്ണു നല്ലതുപോലെ കാണാറാകും.

### പ്രസാദത്തിനുഗുളിക

അഞ്ജനാംഫേനകർപ്പൂരഗൈരികാഞ്ജനചന്ദനൈഃ

അഞ്ജനക്കല്ല്, കടൽനുര, കർപ്പൂരം, കാവിമണ്ണ്, ചന്ദനം ഇവ സമമെടുത്തു വെള്ളത്തിലരച്ച് ഗുളികയാക്കി കണ്ണിലെഴുതുക. കണ്ണിനു നല്ല കാഴ്ചയുണ്ടാകും.

### സമുദ്രജിഹ്വാദിഗുളിക

സമുദ്രജിഹ്വാ ലശുനം ഹരിദ്രേ വിശ്വഭേഷജം.
പഥ്യാക്ഷധാത്രീ മഞ്ജിഷ്ഠാ പിപ്പലീ സ മനശ്ശിലാ
മരിചം സൈന്ധവംശംഖം കക്കടാണ്ഡംസഗൈരികം
സമുദ്രഫേനം മൃദ്വീകലോധ്രം താമ്രമയോരജഃ
അജമൂത്രേണ സംശ്ലക്ഷ്ണം സമഭാഗാനികാരയേത്
വർത്തീകൃതാ തു ഗുളികാ മധുനാ ച വിമിശ്രിതാ
പഞ്ചശുക്ലാണി ഘോരാണി തിമിരാണി ഷഡേവതു
നിഹന്തി നേത്രജാൻ രോഗാൻ വായുർജ്ജലധരാനിവ.

കടൽനാക്ക്, ചുവന്നുള്ളി, മഞ്ഞൾ, മരമഞ്ഞൾ, തൊലി, ചുക്ക്, കടുക്കാത്തോട്, താന്നിക്കാത്തോട്, നെല്ലിക്കാത്തോട്, മഞ്ചട്ടി, ചെറുതിപ്പലി, മനയോല, കുരുമുളക്, ഇന്തുപ്പ്, ശംഖ്, കോഴിമുട്ടത്തോട്, കാവിമണ്ണ്, കടൽനുര, മുന്തിരിങ്ങ, പാച്ചോററിത്തൊലി, ചെമ്പിൽപൊടി, ഇരുമ്പിൻപൊടി ഇവ സമം എടുത്തുപൊടിച്ച് ആട്ടിൻമൂത്രത്തിലരച്ചു ഗുളികയുരുട്ടി ആ ഗുളിക തേനിൽലരച്ചു കണ്ണിലെഴുതുക. അഞ്ചുപ്രകാരത്തിലുള്ള ശുക്ലങ്ങളും ഭയങ്കരങ്ങളായിരിക്കുന്ന ആറുവിധതിമിരങ്ങളും

മറെറല്ലാവിധ നേത്രരോഗങ്ങളെയും വായു മേഘങ്ങളെ എന്നവണ്ണം നശിപ്പിക്കും.

### തമാലപത്രാദിഗുളിക.

തമാലപത്രം ഗോദന്തഃ ശംഖഃഫേനോസ്ഥിഗാർദ്ദഭം
താമ്രഞ്ചവർത്തിർമൂത്രേണ സർവ്വശുക്ലകനാശിനീ.

പൂകില, പശുവിൻപല്ല്, ശംഖ്, കടൽനുര, കഴുതയെല്ല്, ചെമ്പിൻപൊടി ഇവ സമം ഗോമൂത്രത്തിലരച്ച് ഗുളികയുണ്ടാക്കി കണ്ണിൽ എഴുതുക. എല്ലാവിധ ശുക്ലങ്ങളും ശമിക്കും.

### ദന്തവർത്തി.

ദന്തൈർദ്ദന്തിവരാഹോഷ്ട്രഗവാശ്വാജഖരോദ്ഭവൈഃ
സശംഖമൌക്തികാംഭോധിഫേനൈർമ്മരിചപാദികൈഃ
ക്ഷതശുക്ലമപിവ്യാധിം ദന്തവർത്തിർന്നിവർത്തയേൽ.

ആനപ്പല്ല്, പന്നിപ്പല്ല്, ഒട്ടകത്തിൻപല്ല്, പശുവിൻപല്ല്, കുതിരപ്പല്ല്, ആട്ടിൻപല്ല്, കഴുതപ്പല്ല്, ശംഖ്, മുത്തുമണി, കടൽനുര ഇവയെല്ലാം സമമായെടുത്ത് എല്ലാംകൂടിയതിന്റെ നാലിലൊരുഭാഗം കുരുമുളകംചേർത്ത് അരച്ചു ഗുളികയാക്കി നിഴലിലുണക്കി കണ്ണിലെഴുതുക. എത്ര വർദ്ധിച്ച ക്ഷതശുക്ലവും ശമിക്കും. ഇതിന് ദന്തവർത്തിയെന്നു പേരുപറയുന്നു.

### മഹാനീലഗുളിക.

ബൃഹതീമൂലയഷ്ട്യാഹ്വ താമ്രസൈന്ധവനാഗരൈഃ
ധാത്രീഫലാംബുനാപിഷ്ടൈർല്ലേപിതംതാമ്രഭാജനേ
യവാജ്യാമലകീപത്രൈർ ബഹുശോധൂപയേത്തതഃ
തൽപ്രകുർവീതഗുളികാസ്താജലക്ഷൌദ്രപേഷിതാഃ
മഹാനീലാഇതിഖ്യാതാശ്ശുഭാശുക്ലഹരാഃപരം.

ചെറുവഴുതിനവേര്, ഇരട്ടിമധുരം, ചെമ്പുപൊടി ഇന്തുപ്പ്, ചുക്ക് ഇവ സമമെടുത്തു പൊടിച്ച് നെല്ലിക്കാകഷായത്തിൽ അരച്ച് ഒരു ചെമ്പുപാത്രത്തിന്മേൽ തേ

ച്ചു. യവം, നെല്ലിയില ഇവയിൽ നെയ്പുരട്ടി, തീയിലിട്ട പുകച്ച് ആ പുക മേല്പറഞ്ഞ മരുന്നിന്മേൽ പല പ്രാവശ്യവും ഏല്പിച്ച് പിന്നെയെടുത്തു ഗുളികയുരുട്ടി നിഴലിലുണക്കി വെള്ളത്തിലോ തേനിലോ അരച്ച് കണ്ണിലെഴുതുക. ഗുരുരോഗങ്ങളും ശമിക്കും. ഇതിന്ന് മഹാനീലഗുളികയെന്നു പേർ.

## മറ്റൊരു ഗുളിക.

പുണ്ഡ്ര യഷ്ട്യാഹ്വ കാകോളീ
സിംഹീലോഹ നിശാഞ്ജനം
കല്കിതഞ്ചാജദുഗ്ദ്ധേന
സാജ്യൈർ ധൂപിതം യവൈഃ
ധാത്രീപത്രൈശ്ച പര്യായ-
മേതത്തിമിരനുദഞ്ജനം പരം.

കരുമ്പിൻവേരു്, ഇരട്ടിമധുരം, കാക്കോളി, ചെറുവഴുതിനവേരു്, ഉരുക്കുപൊടി, വരട്ടുമഞ്ഞൾ, അഞ്ജനക്കല്ല് ഇവ സമം പൊടിച്ച് ആട്ടിൻപാലിലരച്ച്, യവം നെയ്പുരട്ടി തീയിലിട്ടുപുകച്ച പുക ആ മരുന്നിന്മേൽ ഏല്പിക്കുക. നെല്ലിയില നെയ്പുരട്ടി പുകച്ച പുകയും അതിൽ ഏല്പിക്കുക. രണ്ടുതരത്തിലുള്ള പുകയും മാറി മാറി ഏല്പിച്ചതിന്നശേഷം ഗുളികയുരുട്ടി കണ്ണിൽ എഴുതുക. തിമിരങ്ങളും ശമിക്കും. ഈ ഗുളിക വളരെ ശ്രേഷ്ഠമാകുന്നു.

## കണ്ണുകത്തിയാൽ തേപ്പാൻ ഗുളിക.

ജാതീശിരീഷധവമേഷവിഷാണപുഷ്പ
വൈഡൂര്യമൌക്തികഫലൈഃ പയസാ സുപിഷ്ടം
ആജേനതാമ്രമമുനാ പ്രതനു പ്രദിഗ്ദ്ധം
സപ്താഹതഃ പുനരിദം പയസൈവ പിഷ്ടം
പിണ്ഡാഞ്ജനം ഹിതമനാതപശുഷ്കമക്ഷ്ണി
വിശേഷപ്രസാദജനനം ബലകൃച്ചദൃഷ്ടേഃ

പിച്ചകമൊട്ട്, നെന്മേനിവാകപ്പൂവ്, (കരിങ്ങാലി

ഞ്ഞിപ്പൂവുമാകാം) ആട്ടുകൊട്ടപ്പാലപ്പൂവ്, വൈഡൂര്യം മുത്തുമണി ഇവ സമം ആട്ടിൻപാലിലരച്ച് ചെമ്പിന്മേൽ തേച്ച് ഏഴുദിവസം വച്ചിരുന്ന് വീണ്ടും പശുവിൻ പാലിലരച്ച് നിഴലിലുണക്കി കണ്ണിൽ എഴുതുക. കുത്തിയകണ്ണിൽ തെളിവിനേയും നേത്രബലത്തേയും ചെയ്യുന്നതാകകൊണ്ട് കുത്തിയകണ്ണ് തെളിയുന്നതുവരെ പ്രവർത്തിക്കണം.

## രത്നാദിഗുളിക

രത്നാനി ദന്താഃ ശൃംഗാണി ധാതവസ്ത്ര്യൂഷണം തുടീ
കരഞ്ജബീജം ലശുനോ വ്രണസാദി ച ഭേഷജം
സവ്രണാവ്രണഗംഭീരത്വക്സ്ഥശുക്ലഘ്നമഞ്ജനം.

മാണിക്യം, വൈരം, വൈഡൂര്യം, മുത്ത്, പവിഴം, പുഷ്പരാഗം ഗോമേദകം, ഇന്ദ്രനീലം, മരതകം എന്നീ ഒൻപതു രത്നങ്ങൾ; ആനപ്പല്ല്, പന്നിപ്പല്ല്, ഒട്ടകത്തിൻ പല്ല്, പശുവിൻപല്ല്, കുതിരപ്പല്ല്, ആട്ടിൻപല്ല്, കഴുതപ്പല്ല്, എന്നീ പല്ലുകൾ ഏഴ്; കലക്കൊമ്പ്, പന്നിത്തേറ്റ, ആനക്കൊമ്പ്, പശുവിൻകൊമ്പ്, ആട്ടിൻകൊമ്പ് എന്നീ കൊമ്പുകൾ അഞ്ച്; ഇരുമ്പ്, ചെമ്പ്, ഉരുക്ക്, പൊന്ന്, വെള്ളി, താമരക്കം, ഈയം എന്നീ ധാതുവർഗ്ഗങ്ങൾ ഏഴ്; ചുക്ക്, മുളക്, പിപ്പലി, ഏലത്തരി, പുങ്കിൻകുരു, ചുവന്നുള്ളി, മനയോല, കാവിമണ്ണ്, ഇരട്ടിമധുരം, ത്രിഫല ഇന്തുപ്പ്, ഇവയെല്ലാം കൂടെ നേർക്കെപ്പൊടിച്ച് വെള്ളത്തിലരച്ച് ഗുളിക ചമച്ച് കണ്ണിൽ എഴുതുക. വ്രണത്തോടുകൂടിയ ശുക്ലവും വ്രണത്തോടുകൂടാത്ത ശുക്ലവും, ഉന്തിയതും താണതും ത്വക്കുകളിൽ ഉള്ളതുമായ എല്ലാ ശുക്ലവും ശമിക്കും.

## ഗരുഡാഞ്ജനം ഗുളിക

പത്മരാഗഞ്ച വജ്രഞ്ച വൈഡൂര്യം മൗക്തികം തഥാ
പ്രവാളം പുഷ്യരാഗഞ്ച ഗോമേദഞ്ചേന്ദ്രനീലകം

മഹാമരതകഞ്ചൈവ രത്നജ്യോതിസ്തഥൈവ ച
ഭദ്രവർണ്ണസുവർണ്ണം സ്യാൽ സംശുദ്ധരജതം തഥാ
ശുദ്ധതാമ്രഞ്ച വംഗഞ്ച നാകം ലോഹമയോരജഃ
കംസമാരം ഫണീന്ദ്രഞ്ച ശോധിതം തു പൃഥക്പൃഥക്
ചന്ദ്രകാന്തം സൂര്യകാന്തമയസ്കാന്തം തഥൈവ ച
വരാഹദംഷ്ട്രം ഗോദന്തം ഹസ്ത്യശ്വഖരദന്തകം
ഗ്രാഹീനക്രമഹാദന്തം ശൃംഗം ഖഡ്ഗമൃഗസ്യ ച
സാരംഗഗജശൃംഗൌ ച ശൃംഗം തു ഹരിണസ്യ ച
വൈശ്വാനരാശി പക്ഷ്യണ്ഡം മായൂരം കുക്കുടാണ്ഡകം
ഗരുഡാണ്ഡ കപാലഞ്ച കപാലം മാനുഷസ്യ ച
കമഠസ്യകപാലഞ്ച വ്യാഘ്രദന്തം വരാടകം
ആദിത്യമൂലം പത്മാക്ഷം ശ്വേതാ ച ഗിരികർണ്ണികൌ
ശ്വേതാപുനർന്നവീമൂലം ക്ഷീരകൃഷ്ണ കലമ്പകം
പിപ്പലീ മരിചാജാജീ സൌവീരാഞ്ജന താളകം
ഉത്തമായ വചാ ദാർവ്വീ ലോധ്രചന്ദനയഷ്ടിഭിഃ
കുങ്കുമം ഗൈരികം മാംസി രോചനാ പീതരോഹിണീ
ലാക്ഷാ കതകകർപ്പൂര വരാ കസ്തൂരികാ ത്രുടി
ശംഖൌ സമുദ്രഫേനഞ്ച തജ്ജിഹ്വാ നിർമ്മലാഗത
സ്ഫടികമയസിന്ധൂത്ഥം നിശാ ടങ്കണ പാരതം
കരഞ്ജബീജം ശംബാരം ജാതീമുകുളവേല്ലകം
പ്രപൌണ്ഡരീക കുഷ്ഠഞ്ച മനോഹ്വാ രക്തചന്ദനം
രസാഞ്ജനഞ്ച കാസീസമേതേഷാം സമഭാഗികം
സൂക്ഷ്മചൂർണ്ണീകൃതംസമ്യക് സപർണ്ണാക്ഷീ മേഘനാദികം
ശിഗ്രുപല്ലവവർഷാഭൂസ്ഥ്നോത്ഥവവരാരസൈഃ
ചിഞ്ചാ ധാഡിമ ജംബീര ബീജപൂരരസൈസ്സുരാ
അജമൂത്രം ഗവാംമൂത്രമജക്ഷീരം ഗവാംപയഃ
കപിത്ഥസാരം സ്ത്രീസ്തന്യം ക്ഷൌദ്രൈണെവ പൃഥക്പൃഥക്
പ്രത്യേകം ദിനമേകൈകം സംഭാവ്യാംഗുളികാംഹതാം
ഛായാശുഷ്കന്തു സംഗ്രാഹ്യമഞ്ജനം തിലമാത്രകം
വാതപിത്തകഫോദ്രക്താന്നേത്രരോഗഹരഃപരം

ചതുർന്നവതിരോഗാണാം ഗരുഡാ ഇവ പന്നഗാൻ
വൈനതേയസമംസൃഷ്ടമന്ധാനാം ദർശനപ്രദം
സത്യംസത്യംപുനസ്സത്യം നാമ്നായംഗരുഡാഞ്ജനം.

മാണിക്യം, വൈരം, വൈഡൂര്യം, മുത്ത്, പവിഴം പുഷ്യരാഗം, ഗോമേദകം, ഇന്ദ്രനീലം, മരതകംഇവ(നല്ല തെരിക്കണം) പത്തുമാററുള്ള പൊന്ന് രാകിപ്പൊടിച്ച പൊടി, നല്ല വെള്ളിപ്പൊടി, നല്ലചെമ്പിൻപൊടി, വെള്ളീയപ്പൊടി, കാരീയപ്പൊടി, തുത്തനാകപ്പൊടി, ഉരുക്കുപൊടി, വെള്ളോട്ടുപൊടി, പിച്ചളപ്പൊടി, (ഇവ പ്രത്യേകംപ്രത്യേകം ശുദ്ധിചെയ്ത് പൊടിക്കണം) ചന്ദ്രകാന്തം, സൂര്യകാന്തം, അയസ്കാന്തം, പന്നിത്തേററ, പശുവിൻപല്ല്, ആനപ്പല്ല്, കുതിരപ്പല്ല്, കഴുതപ്പല്ല്, മുതലപ്പല്ല് മകച്ചുനാവിൻപല്ല്, ഖണ്ഡാമൃഗത്തിൻകൊമ്പ്, കൃഷ്ണമൃഗത്തിൻകൊമ്പ്, ആനക്കൊമ്പ്, കലക്കൊമ്പ്, തീവിഴുങ്ങിപ്പക്ഷിമുട്ടത്തോട്, മയിൽമുട്ടത്തോട് കോഴിമുട്ടത്തോട്, ചെമ്പരുന്തിൻമുട്ടത്തോട്, മനുഷ്യത്തലയോട്, വെള്ളാമത്തോട്, പുലിപ്പല്ല്, കവടി, ഓരിലത്താമരവേര്, താമരവിത്ത്, വെളുത്ത ശംഖുപുഷ്പത്തിൻ വേര് വെളുത്ത ചാരണവേര്, നാഗുവക്കല്ല്, കരുമുതിര, തിപ്പലി, പഴയകുരുമുളക്, ജീരകം, അഞ്ജനക്കല്ല്, പൊന്നരിതാരം, പാൽതുത്ഥം, തുരിശ്ശ് വയമ്പ്, മരമഞ്ഞൾത്തൊലി, വെളുത്തപാച്ചോററിത്തൊലി, ചന്ദനം, ഇരട്ടിമധുരം, കുങ്കുമപ്പൂവ്, കാവിക്കല്ല്, സഹസ്രവേധി, മാഞ്ചി, ഗോരോചനം, പീതർമണി, കോലരക്ക്, തേററാമ്പരൽ, പച്ചക്കർപ്പൂരം, ത്രിഫല, കസ്തൂരി, ഏലത്തരി ശംഖുപൊടി, പവിഴപ്പുററ്, കടൽനുര, കടൽനാക്ക്, മാക്കീരക്കല്ല്, അകിൽ, സ്ഫടികക്കല്ല്, സ്ഫടികക്കാരം, ഇന്തുപ്പ്, പൊൻകാരം, വരട്ടുമഞ്ഞൾ, രസം, പുങ്ങിൻകുരു, മയിൽമുടിക്കെട്ട്, പിച്ചകമൊട്ട്, വിഴാലരി, വാസ്തൂച്ചീരവിത്ത് കൊട്ടം, മനയോല, രക്തചന്ദനം, രസാഞ്ജനം, കാ

സീസം ഇവ സമമായെടുത്തു പൊടിച്ച് പൊന്നാങ്ങാണി, ചെഞ്ചീര, മുരിങ്ങത്തളിര്, തമിഴാമയില, ചിററമൃത് ഇവ ഇടിച്ചുപിഴിഞ്ഞ രസത്തിലും ത്രിഫലക്കഷായത്തിലും, പുളിരസത്തിലും, താളിമാതളത്തിൻരസത്തിലും, ചെറുനാരങ്ങാനീരിലും, മാതളനാരങ്ങാരസത്തിലും കള്ളിലും, ആട്ടിൻമൂത്രത്തിലും, ഗോമൂത്രത്തിലും, ആട്ടിൻപാലിലും, പശുവിൻപാലിലും, പ്ലാശിൻരസത്തിലും, മുലപ്പാലിലും, തേനിലും (ഇവ ഓരോന്നിലും, പ്രത്യേകം ഓരോദിവസം) അരച്ചുഗുളികയുരുട്ടി നിഴലുണക്കി എടുക്കുക. ഈഗുളിക ഒരെള്ളളവിൽ അരച്ചു കണ്ണിൽ എഴുതിയാൽ വാതപിത്തകഫങ്ങാം ഹേതുവായിട്ടും രക്തം ഹേതുവായിട്ടും കണ്ണിലുണ്ടാകുന്ന തൊണ്ണൂററിനാലുരോഗങ്ങളെയും ഗരുഡൻ സർപ്പങ്ങളെയെന്നപോലെ നശിപ്പിക്കും. ഗരുഡനെപ്പോലെ കണ്ണിനു കാഴ്ചയുണ്ടാകും. കടന്നാൾക്കൂടിയും ഈ ഗരുഡാഞ്ജനം കാഴ്ചയെ ഉണ്ടാക്കും.

## പറച്ചുണ്ടാദിഗുളിക

പാൽത്തുത്ഥം കഴഞ്ചു രണ്ട്. പവിഴപ്പുററു കഴഞ്ചു രണ്ട്. പക്ഷിമുട്ടത്തോട് കഴഞ്ചു രണ്ട് ശംഖു കഴഞ്ചു നാല്. കടക്കാത്തോട് കഴഞ്ച് അര. ചന്ദനം, വെണ്ണക്കല്ല്, കോലരക്ക്, ചുക്ക് ഇവ ഒരോ കഴഞ്ചുവീതം. മയിൽത്തുത്ഥംകഴഞ്ച് അഞ്ച്. (തുത്ഥം ശുദ്ധിചെയ്യണം) ഓരിലത്താമരവേരു കഴഞ്ച് മൂന്ന്. വെള്ളാട്ടിൻപൊടി കഴഞ്ച് ഒന്ന്. ഇവ എല്ലാംകൂടെ പൊടിച്ച് ചെറുനാരങ്ങാനീരിലും മുരിങ്ങനീരിലും അരച്ചു ഗുളികയുണ്ടാക്കി കരിമ്പനമടൽ വാട്ടിപിഴിഞ്ഞ നീരിൽ എഴുതുക. എന്നാൽ കാചം, ശുക്ലം, തിമിരം ഇവയെല്ലാം ശമിക്കും.

## മറെറാരു ഗുളിക

പക്ഷിമുട്ടത്തോട്, ശംഖ്, കവിടി, ഓരിലത്താമരവേര്, പാൽത്തുത്ഥം, മയിൽത്തുത്ഥം ഇവ സമമെടുത്തു

പൊടിച്ച് ചെറുനാരങ്ങാനീരിലരച്ചു ഗുളികയാക്കി കണ്ണിൽ എഴുതുക. എന്നാൽ കാചം, പടലം എന്നിവ ശമിക്കും.

## തിമിരശുക്ലങ്ങൾക്കു ഗുളിക.

കൃഷ്ണലോഹരജോവ്യോഷസൈന്ധവത്രിഫലാഞ്ജനൈഃ
ശശഗോഖരസിംഹോഷ്ട്ര ദ്വിജലാലാടമസ്ഥി ച
ശ്വേതഗോപാലമരിചം ശംഖചന്ദനഫേനകം
പിഷ്ടംസ്തന്യാജദുഗ്ദ്ധാഭ്യാം വർത്തിസ്തിമിരശുക്ലജിൽ.

തിപ്പലി, ഉരുക്കുപൊടി, ചുക്ക്, മുളക്, ഇന്തുപ്പ്, കടുക്ക, താന്നിക്ക, നെല്ലിക്ക, അഞ്ജനക്കല്ല്, മുയൽ, പശു കഴുത സിംഹം ഒട്ടകം ഇവകളുടെ പല്ലും നെററിയിലെ എല്ലും, നറുനീണ്ടിക്കിഴങ്ങ്, പഴയ മുളക്, ശംഖ്, ചന്ദനം, കടൽനുര, മുലപ്പാല്, ആട്ടിൻപാല് ഇവകൊണ്ടുണ്ടാക്കിയ ഗുളിക തിമിരശുക്ലങ്ങൾക്കു നല്ലതാകുന്നു.

## രക്തതിമിരത്തിനു ഗുളിക.

ദ്രാക്ഷയാനളദലോധ്റയഷ്ടികാ
ശംഖതാമ്രഹിമപത്മപത്രകൈഃ
സോല്പലൈശ്ഛാഗലദുഗ്ദ്ധവർത്തിതൈ
അസ്രജന്തിമിരമാശുനശ്യതി.

മുന്തിരിങ്ങ, രാമച്ചം, പാച്ചോററിത്തൊലി, ഇരട്ടിമധുരം, ശംഖ്, ചെമ്പുപൊടി, ചന്ദനം, താമരക്കിഴങ്ങ്, ഓരിലത്താമര, ചെങ്ങഴനീർക്കിഴങ്ങ് ഇവ ആട്ടിൻപാലിലരച്ച് ഗുളികയുണ്ടാക്കി കണ്ണിലെഴുതുക. എന്നാൽ രക്തതിമിരം ശമിക്കും.

## സുനേത്രീഗുളിക.

കടുത്രയഞ്ചാപി ഫലത്രയഞ്ച
ജ്യോതിഷ്കകാരഞ്ജ വിഡംഗബീജം
പ്രപൗണ്ഡരീകം മധുകം സതാളം

സിന്ധൂത്ഭവം സ സ്ഫടികം സ ശംഖം
വചാഞ്ജനേ ഗൈരികചന്ദനേ ദ്വേ
ലാക്ഷാ നിശേ ശാബരലോധ്റകഞ്ച
തുത്ഥഞ്ച പീതാഹ്വയ രോഹിണീഞ്ച
പേഷ്യം കരഞ്ജ സ്വരസേന സർവ്വം
ഇത്യാദി ഭാഗാദ്ദ്വിഗുണോ വചാദിഃ
പ്രപൗണ്ഡരീകാദിഗണസ്ത്രിഭാഗ
ശേഷാ ചതുർഭാഗമിയന്നിഹന്യാൽ
വർത്തിസ്സുനേത്രീ സകലാക്ഷിരോഗാൻ
കാചം സപുഷ്പം പടലം വ്രണഞ്ച
ദാഹഞ്ച രാഗഞ്ച നിശാന്ധതാഞ്ച
ശോഫഞ്ച കണ്ഡൂം തിമിരം കുക്രൂണം
തഥാധിമാംസഞ്ച നിഹന്തി ശീഘ്രം.

ചുക്ക്, മുളക്, തിപ്പലി, നെല്ലിക്ക, താന്നിക്ക, കടുക്ക, ചെറുപ്പുന്നയരി, പുകിൻകര, വിഴാലരി ഇവ നന്നാലു കഴഞ്ചുവീതം. പുണ്ഡരീകക്കരിമ്പു്, ഇരട്ടിമധുരം, ചെമ്പുപൊടി, ഇന്തുപ്പ്, സ്ഫടികം, ശംഖ് ഇവ മുമ്മൂന്നുകഴഞ്ചുവീതം. യവം, അഞ്ജനക്കല്ല്, കാവിമണ്ണ്, ചന്ദനം, രക്തചന്ദനം, കോലരക്ക്, മഞ്ഞൾ, വെട്ടിത്തൊലി, പാച്ചോറ്റിത്തൊലി ഇവ ഈരണ്ടു കഴഞ്ചുവീതം. തുത്ഥം, പീതർമണി, കർപ്പൂരം ഇവ ഓരോ കഴഞ്ചുവീതം. ഇവയെല്ലാംകൂടെ പുകിൻനീരിൽ അരച്ചു ഗുളികയാക്കി എഴുതുക. എന്നാൽ കാചം, പൂവ്, പടലം, വ്രണം, ചൂട്, ചുവപ്പ്, രാക്കണ്ണു കാണാത്തതു്, വീക്കം, ചൊറി, തിമിരം, കുക്രൂണം, അധിമാംസം മുതലായ സകല രോഗങ്ങൾക്കും നന്നു്. ഈ ഗുളികയ്ക്കു സുനേത്രി എന്നു പേരു പറയുന്നു.

## ദ്രവവർത്തി.

ത്രിഫലാനികട്ടനിവിളംഗവചാ
ഹരിതാലരസാഞ്ജനസല്ലവണം

ശബരാഹ്വയതാമ്രരജസ്ഫടികം
രജനീദ്വയരോചനവാരിചരം
ത്രുടിചന്ദനതാപ്യഗരുക്ഷതജം
കതകന്മധുകോദധിഫേനയുതം
ശശിപീതകരോഹിണിസീസരുജാ
ഗിരിശൃംഗഗവാക്ഷകകോദശനം
ക്ഷുരരേണുകമൌക്തികതുത്ഥഗിരീ
വരകൂർമ്മവരാടകകാന്തയുതം
അമൃതാക്ഷപലിനിംബകരഞ്ജരസൈഃ
സുരസാർജ്ജുനജാതിമുരിംഗരസൈഃ
അഥമാക്ഷവബീജകപൂരരസൈഃ
സുരയാ പയസാ ച ഗവാമ്മധുനാ
ഘൃതതോയവി ച സംപ്ലുതിനാനികൃതാ
ദ്രവവർത്തിരിയന്നളമധ്യഗതാ
തിമിരേപടലേർമ്മണികാചഗദേ
വ്രണശുക്ലഗദേപ്യജകേ മഹതി
നിമിനാവിഹിതാകിലസംയമിനാ
നയനാമയസംപ്ലുതിനാശകരീ.

ത്രിഫല, ത്രികടുക്, വിഴാലരി, വയമ്പ്, അരിതാരം, രസാഞ്ജനം, ഇന്തുപ്പ്, പാച്ചോററിത്തൊലി, ചെമ്പുപൊടി, സ്ഫടികം, മഞ്ഞൾ, മരമഞ്ഞൾത്തൊലി, ഗോരോചനം, ഏലത്തരി, ചന്ദനം, മാക്കീരക്കല്ല്, അകിൽ, കോലരക്ക്, തേററാമ്പരൽ, ഇരട്ടിമധുരം, കടൽന്നുരു, കർപ്പൂരം, പീതർമണി, കരുത്തീയം, കൊട്ടം, കാവിമണ്ണ്, ചെംകമട്ടി, പശുവിൻപല്ല്, വയൽച്ചുള്ളി, മുത്ത്, തുത്ഥം, ആമത്തോട്, കവടി, കാന്തം ഇവ സമം. അമൃതിൻനീര്, താന്നിക്കാനീര്, വേപ്പിൻനീര്, ഉങ്ങിൻനീര്, തുളസിനീര്, നീർമരുതിൻനീര്, പിച്ചകനീര്, മുരിങ്ങനീര്, കച്ചൂന്നിനീര്, ചോനകനാരങ്ങാനീര്, മദ്യം, പശുവിൻപാല്, തേൻ, നെയ്യ് ഇവക

ളിൽ ഏഴു ദിവസമരച്ച് ഗുളികയുണ്ടാക്കി കണ്ണിൽ എഴുതുക. തിമിരം, പടലം, അർമ്മം, കാചം, വ്രണശുക്ലം, അജക മുതലായവ ശമിക്കും. ഇതിനു ദ്രവവർത്തി എന്നു പേർ പറയുന്നു.

### ബൃഹത്യാദിവർത്തി

ബൃഹത്യേരണ്ഡമൂലത്വക്ശിഗ്രോർമ്മൂലംസസൈന്ധവം
അജാക്ഷീരേണപിഷ്ടംസ്യാദ്വർത്തിർവ്വാതാക്ഷിരോഗനുൽ

വെൺവഴുതിനവേര്, വെളുത്താവണക്കിൻവേരിലെത്തൊലി, മുരിങ്ങവേര്, ഇന്തുപ്പ് ഇവ സമം ആട്ടിൻ പാലിലരച്ചു ഗുളികയുണ്ടാക്കി ഉപയോഗിച്ചാൽ വാതജമായ നേത്രരോഗം ശമിക്കും.

### നിംബപത്രഗുളിക

പിഷ്ടൈർന്നിംബസ്യ പത്രൈ രതിവിമലതരൈർ-
ജാതിസിന്ധൂത്ഥമിശ്രാ
അന്തർഗ്ഗർഭം ദധാനാ പടുതര ഗുടിക
പിഷ്ടലോധ്രേണലിപ്താ
തൂലൈസ്സൗവീരസാർദ്രൈരതിശയമൃദുഭി-
ർവ്വേഷ്ടിതാ സാ സമന്താ-
ച്ചക്ഷുഃ കോപപ്രശാന്തിം ചിരമുപരിഭ്രമശോർ-
ഭ്രാമ്യമാണാകരോതി

പുഴുക്കുത്തില്ലാത്ത വേപ്പില, ഇന്തുപ്പ്, പച്ചകത്തില ഇവ അരച്ചുരുട്ടി അതിനു മുകളിൽ പാച്ചോററിത്തൊലി അരച്ചു പൊതിഞ്ഞു കാടിയിൽ മുക്കി കട്ടിയായ പഞ്ഞിചുററി അധികസമയം കണ്ണിന്റെ മുകളിൽ ഉഴിഞ്ഞാൽ നേത്രകോപം ശമിക്കും.

### ഫേനാദിവർത്തി

സമുദ്രഫേനദക്ഷാണ്ഡത്വക്സിന്ധൂത്ഥൈഃസമാക്ഷികൈ
ശിഗ്രുബീജയുതൈർവർത്തിഃ ശുക്ലഘ്നീ ശിഗ്രുവാരിണാ.

കടൽനുര, കോഴിമുട്ടത്തോട്, ഇന്തുപ്പ്, മുരിങ്ങയരി ഇവ പൊടിച്ചു മുരിങ്ങത്തൊലിനീരിൽ അരച്ചു തേനും ചേർത്തു ഗുളികയാക്കി ഉപയോഗിച്ചാൽ നേത്രശുക്ലം ശമിക്കും.

**കരഞ്ജവർത്തി.**

ബാഹ്യശഃപലാശകുസുമസ്വരസൈഃ പരിഭാവിതാജയത്യ
ചിരാൽ
നക്താഹ്വബീജവർത്തിഃകുസുമചയം ദൃക്ഷു ചിരജമപി.

പുങ്കിന്റെ അരി പൊടിച്ച് പ്ലാശിൻപൂവിന്റെ നീരിൽ പലപ്രാവശ്യം ഭാവനചെയ്തു ഗുളികയുണ്ടാക്കി ഉപയോഗിച്ചാൽ കണ്ണിലുണ്ടാകുന്ന പഴകിയ പൂവുകൂടിയും ശമിക്കും.

**സൈന്ധവാദിവർത്തി.**

സൈന്ധവത്രിഫലാകൃഷ്ണാകടുകാശംഖനാഭയഃ
സതാമ്രരജസോവർത്തിഃ പിഷ്ടാച്ഛുക്ലവിനാശിനീ.

ഇന്തുപ്പ്, ത്രിഫലത്തോട്, ചെറുതിപ്പലി, കടുകരോഹിണി, ശംഖനാഭി, താമ്രഭസ്മം ഇവകൊണ്ടുണ്ടാക്കിയ ഗുളിക നേത്രശുക്ലത്തെ ശമിപ്പിക്കും.

**സുഖാവതീവർത്തി.**

കതകസ്യഫലംശംഖം ത്ര്യൂഷണം സൈന്ധവംസിതാ
ഫേനോരസാഞ്ജനം ക്ഷൌദ്രം വിഡംഗാനിമനശ്ശിലാ
കുക്കുടാണ്ഡകപാലാനി വർത്തിരേഷാവ്യപോഹതി
തിമിരംപടലംകാചമർമ്മം ശുക്ലംതഥൈവ ച
കണ്ഡുംക്ലേദാർബുദംഹന്തിമലംചാശു സുഖാവതീ.

തേററാമ്പരൽ, ശംഖ്, ചുക്ക്, മുളക്, തിപ്പലി, ഇന്തുപ്പ്, പഞ്ചസാര, കടൽനുര, രസാഞ്ജനം, തേൻ, വിഴാലരി, മനയോല, കോഴിമുട്ടത്തോട് ഇവയെല്ലാംകൂടി

ഗുളികയുണ്ടാക്കി ഉപയോഗിച്ചാൽ തിമിരം, പടലം, കാചം, അർമ്മം ശുക്ലം. ചൊറിച്ചിൽ, നലവ്, അർബ്ബുദം കൺപീള ഇവ ശമിക്കും.

### ചന്ദ്രോദയാവർത്തി.

ഹരീതകീവചാകുഷ്ഠം പിപ്പലീമരിചാനി ച
വിഭീതകസ്യമജ്ജാ ച ശംഖനാഭിർമ്മനശ്ശില
സർവ്വമേതൽസമംകൃത്വാ ഛാഗക്ഷീരേണപേഷയേൽ
നാശയേത്തിമിരംകണ്ഡൂം പടലാന്യർബ്ബുദാനി ച
അധികാനി ച മാംസാനി യശ്ചരാത്രൗ ന പശ്യതി
അപിദ്വിവാർഷികംപുഷ്പംമാസേനൈകേനസാധയേൽ
വർത്തിശ്ചന്ദ്രോദയാനാമ നൃണാം ദൃഷ്ടിപ്രസാദിനീ.

കടുക്കാത്തോട്, വയമ്പ്, കൊട്ടം തിപ്പലി, നല്ലമുളക്. താന്നിക്കായുടെ അകത്തെ മജ്ജ, ശംഖനാഭി, മനയോല ഇവ സമം എടുത്ത് ആട്ടിൻപാലിലരച്ചു ഗുളികയുണ്ടാക്കി ഉപയോഗിക്കുക. എന്നാൽ തിമിരം, ചൊറിച്ചിൽ, പടലം അർബ്ബുദം അധിമാംസം, നിശാന്ധ്യം, രണ്ടുകൊല്ലത്തെ പഴക്കംചെന്ന നേത്രപുഷ്പം ഇവ ഒരു മാസംകൊണ്ടു ശമിക്കും. കണ്ണിനു നല്ല തെളിച്ചവും ഉണ്ടാകും ഇതിനു ചന്ദ്രോദയവർത്തി എന്നു പേർ.

### കുമാരികാവർത്തി

അശീതിസ്തിലപുഷ്പാണി ഷഷ്ടിഃ പിപ്പലിതണ്ഡുലാഃ
ജാതീകുസുമപഞ്ചാശന്മരിചാനി ച ഷോഡശഃ
ഏഷാകുമാരികാവർത്തിർ ഗതം ചക്ഷുർന്നിവാരയേൽ.

എള്ളിൻപൂവ് എൺപതു്, ചെറുതിപ്പലിയുടെ അരി അറുപതു്, പിച്ചകപ്പൂവ് അൻപതു്, കുരുമുളകു പതിനാറു്; ഇവകൊണ്ടുണ്ടാക്കിയ ഗുളിക അശേഷം കാഴ്ചയില്ലാത്ത കണ്ണിനുകൂടിയും കാഴ്ചയുണ്ടാകും.

### ഹരീതക്യാദിവർത്തി.

ഹരീതകീഹരിദ്രാ ച പിപ്പല്യോ ലവണാനി ച
കണ്ഡൂതിമിരജിദ്വർത്തിർ ന ക്വചിൽ പ്രതിഹന്യതേ.

കടുക്കാത്തോട്, മരമഞ്ഞൾത്തൊലി, ചെറുതിപ്പലി, ഇന്തുപ്പ് ഇവകൊണ്ടുണ്ടാക്കിയ ഗുളിക ഉപയോഗിച്ചാൽ ചൊറിച്ചിൽ, തിമിരം ഇവ ശമിക്കും.

### ത്രിഫലാദിവർത്തി.

ത്രിഫലാകുക്കുടാണ്ഡത്വക് കാസീസമയസോരജഃ
നീലോൽപലംവിഡംഗാനിഫേനം ച സരിതാംപതേഃ
ആജേനപയസാ പിഷ്ട്വാഭാവയേത്താമ്രഭാജനേ
സപ്തരാത്രംസ്ഥിതം ഭൂയഃ പിഷ്ട്വാ ക്ഷീരേണവർത്തയേൽ
ഏഷാദൃഷ്ടിപ്രദാവർത്തിരന്ധസ്യാഭിന്നചക്ഷുഷഃ.

ത്രിഫല, കോഴിമുട്ടത്തോട്, അന്നഭേദി, പുരാണകിട്ടം, കരിംകൂവളക്കിഴങ്ങ്, വിഴാലരി, കടൽനുര ഇവ ആട്ടിൻപാലിലരച്ച് ഏഴുദിവസം ഒരു ചെമ്പുപാത്രത്തിലാക്കിവച്ചിരുന്നു വീണ്ടും എടുത്തരച്ചു ഗുളികയാക്കി ഉപയോഗിച്ചാൽ പൊട്ടിയ കണ്ണിനുകൂടി കാഴ്ചയുണ്ടാകും.

### വേറെ ചില വർത്തികൾ.

നിശാദ്വയാഭയാമാംസീ കുഷ്ഠകൃഷ്ണാവിചൂർണ്ണിതാ
സർവ്വനേത്രാമയാൻഹന്യാദേതൽസൌഗതമഞ്ജനം.

മഞ്ഞൾ, മരമഞ്ഞൾത്തൊലി, കടുക്കാത്തോട്, ജടാമാഞ്ചി, കൊട്ടം, ചെറുതിപ്പലി ഇവ പൊടിച്ചു കണ്ണിൽ എഴുതിയാൽ സകല നേത്രരോഗങ്ങളും ശമിക്കും.

വ്യോഷാൽഫലാഭയാ കുഷ്ഠതാർക്ഷ്യൈർവർത്തിഃ കൃതാഹരേൽ
അർബുദംപടലംകാചം തിമിരാശ്മാശ്രുനിസ്രുതിം.

ചുക്ക്, മുളക്, തിപ്പലി, ചെങ്ങഴനീർക്കിഴങ്ങ്, കടുക്കാത്തോട്, കൊട്ടം, രസാഞ്ജനം ഇവകൊണ്ടുണ്ടാ

ക്കിയ വത്തി അർബ്ബുദം, പടലം, കാചം, തിമിരം, അർമ്മം, കണ്ണുനീർച്ചാട്ടം ഇവ ശമിക്കും.

ചന്ദനത്രിഫലാപൂഗ പലാശതരുശോണിതൈഃ
ജലപിഷ്ടൈരിയംവത്തിരശേഷതിമിരാപഹാ.

ചന്ദനം, ത്രിഫലത്തോട്, കമുകിൻകായ്, പ്ലാശിൻകറ ഇവ പച്ചവെള്ളത്തിലരച്ച് ഗുളികയുണ്ടാക്കി ഉപയോഗിച്ചാൽ എല്ലാവിധ തിമിരത്തെയും ശമിപ്പിക്കും.

ഏകസ്സ്യാന്മാഗധികാഭാഗൌ ദ്വൌ ച ഹരീതകീസലില-(പിഷ്ടാ
വത്തിരിയംനയനസുഖദാർമ്മതിമിരപടലകാചാശ്രുഹരീ.

തിപ്പലി ഭാഗം 1. കടുക്കാ ഭാഗം 2. ഇവ പച്ചവെള്ളത്തിലരച്ച് ഗുളികയുണ്ടാക്കി ഉപയോഗിച്ചാൽ കണ്ണിനു വളരെ സുഖമുണ്ടാകും. അർമ്മം, തിമിരം, പടലം, കാചം, നീർച്ചാട്ടം ഇവയെ ശമിപ്പിക്കയും ചെയ്യും.

ത്ര്യൂഷണംത്രിഫലാവക്രസൈന്ധവാലമനശ്ശിലാഃ
ക്ലേദോപദേഹകണ്ഡൂഘ്നീവത്തിഃശസ്താകഫാപഹാ.

ചുക്ക്, മുളക്, തിപ്പലി, നെല്ലിക്കാ, കടുക്കാ, താന്നിക്കാ, തകരം, ഇന്തുപ്പ്, അരിതാരം, മനയോല ഇവ ചേർത്തുണ്ടാക്കിയ ഗുളിക നനവ്, ഉപലേപം, ചൊറിച്ചിൽ, കഫകോപം ഇവയെ ശമിപ്പിക്കും.

## ശ്രീനാഗാർജ്ജുനീയവത്തി.

ത്രിഫലാവ്യോഷസിന്ധൂത്ഥ യഷ്ടീതുത്ഥരസാഞ്ജനം
പ്രപൌണ്ഡരീകം ജന്തുഘ്നം ലോധ്രം താമ്രം ചതുർദ്ദശ
ദ്രവ്യാണ്യേതാനിസഞ്ചൂർണ്ണ്യവത്തിഃകാര്യ്യാനഭോംബുനാ
നാഗാർജ്ജുനേനലിഖിതാസ്തംഭേപാടലിപുത്രകേ
നാശിനീതിമിരാണാം ച പടലാനാം തഥൈവ ച
സദ്യഃപ്രകോപംസ്തന്യേന സ്ത്രീയാവിജയതേധ്രുവം
കിംശുകസ്വരസേനാഥ പില്ലപുഷ്പകരക്തതാഃ

അഞ്ജനാഹ്വോദ്ഗതോയേന ചാസന്നതിമിരം ജയേൽ
ചിരസംഭരാദിതേനേത്രേ ബസ്തമൂത്രേണ സംയുതാ
ഉന്മീലയത്യകൃച്ഛ്രേണ പ്രസാദം ചാധിഗച്ഛതി.

നെല്ലിക്കാ, താന്നിക്കാ, കടുക്കാ, ചുക്കു് മുളകു്, തിപ്പലി, ഇന്തുപ്പു്, ഇരട്ടിമധുരം, തുത്തു്, രസാഞ്ജനം, പുണ്ഡരീകക്കരുമ്പിൻവേരു്, വിഴാലരി, പാച്ചോററിത്തൊലി, ചെമ്പിൻഭസ്മം ഇവ സമമായി എടുത്തു പൊടിച്ചു് മഴക്കാലത്തു പാത്രത്തിന്റെ വായ്ക്കൽ തുണി കെട്ടി എടുത്താകാശജലത്തിൽ അരച്ചു ഗുളികയാക്കി കണ്ണിൽ എഴുതുക. ഇതു് തിമിരങ്ങളേയും പടലങ്ങളേയും ശമിപ്പിക്കും. പെട്ടെന്നുണ്ടായ നേത്രകോപത്തിനു് മുലപ്പാലിൽ അരച്ചെഴുതണം. പില്ലം, പൂവു്, ചുവപ്പ് ഇവയ്ക്കു് മുരുക്കിൻനീരിലും, ആസന്നതിമിരത്തിനു പാച്ചോററിനീരിലും വേണം എഴുതേണ്ടതു്. കണ്ണു് അധികസമയം അടഞ്ഞിരിക്കുന്നതിനു് ആട്ടിൻമൂത്രത്തിലെഴുതണം. എന്നാൽ കണ്ണു വേഗം തുറക്കുകയും കണ്ണിനു പ്രസാദം ഉണ്ടാകയും ചെയ്യും. ഇതു് നാഗാർജ്ജുനനാൽ എഴുതീട്ടുള്ള ഒരു വർത്തിയാകുന്നു

## ചന്ദ്രപ്രഭാവർത്തി.

അഞ്ജനം ശ്വേതമരിചം പിപ്പലീ മധു യഷ്ടികാ
വിഭീതകസ്യ മദ്ധ്യം തു ശംഖനാഭിർമ്മനശ്ശിലാ
ഏതാനി സമഭാഗാനി അജാക്ഷീരേണ പേഷയേൽ
ഛായാശുഷ്കാംകൃതാംവർത്തിംനേത്രേഷു ച പ്രയോജയേൽ
അർബ്ബുദം പടലം കാചം തിമിരം രക്തരാജികാം
അധിമാംസം മലംചൈവ യശ്ചരാത്രൗ ന പശ്യതി.
വർത്തിശ്ചന്ദ്രപ്രഭാനാമ ജാതാന്ധ്യമപിശോധയേൽ.

അഞ്ജനക്കല്ലു്, വെൺമുരിങ്ങയരി, ചെറുതിപ്പലി, ഇരട്ടിമധുരം, താന്നിക്കായുടെ അകത്തെമജ്ജ, ശംഖനാഭി, മനയോല ഇവ തുല്യമായി എടുത്തു് ആട്ടിൻപാലിൽ

അരച്ചു ഗുളികയുണ്ടാക്കി നിഴലുണക്കി കണ്ണിൽ എഴുതിയാൽ അർബ്ബുദം, പടലം, കാചം, തിമിരം, രക്തരാജി, അധിമാംസം, കൺപീള, രാത്ര്യാന്ധ്യം ഇവയെ ശമിപ്പിക്കും. ചന്ദ്രപ്രഭാ എന്ന പേരോടുകൂടിയ ഈ വത്തി ജനനാൽതന്നെയുള്ള ആന്ധ്യത്തെക്കൂടി നശിപ്പിക്കും.

### വ്യോഷാദിവത്തി.

വ്യോഷായശ്ചൂർണ്ണസിന്ധൂത്ഥ ത്രിഫലാഞ്ജനസംയുതാ
ഗുഡികാ ജലപിഷ്ടേയം കോകിലാ തിമിരാപഹാ.

ചുക്ക്, മുളക്, തിപ്പലി, ലോഹഭസ്മം, ഇന്തുപ്പ്, നെല്ലിക്കാ, താന്നിക്കാ, കടുക്കാ, രസാഞ്ജനം ഇവ പച്ചവെള്ളത്തിൽ അരച്ചു ഗുളികയാക്കി പച്ചവെള്ളത്തിൽ തന്നെ അരച്ചു കണ്ണിൽ എഴുതുക. എന്നാൽ തിമിരം ശമിക്കും.

### മറ്റൊരു വ്യോഷാദിവത്തി.

ത്രീണികടൂനി കരഞ്ജഫലാനി
ദ്വേ രജനീസഹ സൈന്ധവകം ച
ബില്വതരോർ വരുണസ്യ ച മൂലം
വാരിചരം ദശമം പ്രവദന്തി.
ഹന്തിതമസ്തിമിരം പടലം ച
പിച്ചിട ശുക്ലമഥാർജ്ജുനകം ച
അഞ്ജനകം ജനരഞ്ജനകം ച
ദൃക്ക് ച ന നശ്യതി വർഷശതം ച.

ചുക്ക്, മുളക്, തിപ്പലി, പുങ്കിൻകുരു, മഞ്ഞൾ, മരമഞ്ഞൾതൊലി, ഇന്തുപ്പ്, കൂവളത്തിൻവേര്, നീർമരുതിൻവേര്, ശംഖ് ഇവകൊണ്ടുണ്ടാക്കിയ ഗുളിക അന്ധത, തിമിരം, പടലം, പിച്ചിടം, ശുക്ലം, അർജ്ജുനകം ഇവയെ ശമിപ്പിക്കും. ഈ അഞ്ജനം ജനരഞ്ജകമാണ്. നൂറുവർഷംവരെ കണ്ണിനു യാതൊരു കേടും വരാതെ നിലനിർത്തുകയും ചെയ്യും.

### പിപ്പല്യാദിവർത്തി.

പിപ്പലീം സതഗരോൽപലപത്രാം
വർത്തയേൽ സ മധുകാം സ ഹരിദ്രാം
ഏതയാ സതതമഞ്ജയിതവ്യം
യഃ സുപർണ്ണസമമിച്ഛതി ചക്ഷുഃ.

ചെറുതിപ്പലി, തകരം, ചെങ്ങഴിനീർക്കിഴങ്ങ്, കരിംകുവളത്തില, ഇരട്ടിമധുരം, മരമഞ്ഞൾത്തൊലി ഇവ കൊണ്ടു ഗുളികയുണ്ടാക്കി ദിവസേന കണ്ണിൽ എഴുതിയാൽ ഗരുഡനെപ്പോലെ സൂക്ഷ്മദൃഷ്ടിയായിത്തീരും.

### ഫലബീജവർത്തി.

പഥ്യാക്ഷധാത്രീഫലമദ്ധ്യബീജൈ-
സ്ത്രിദ്വ്യേകഭാഗൈർവ്വിദധീത വർത്തിം
തയാഞ്ജയേദശ്രുമതിപ്രഗാഢ-
മക്ഷ്ണോർഹരേത്കഫമപി പ്രകോപാൽ.

കടുക്കാഭാഗം 3. താന്നിക്കാ ഭാഗം 2. നെല്ലിക്കാ ഭാഗം 1. ഇവ പച്ചവെള്ളത്തിൽ അരച്ചു ഗുളികയുണ്ടാക്കി കണ്ണിൽ എഴുതണം. എന്നാൽ കണ്ണുനീർ വരുന്നതു ശമിക്കും.

### ഹരിദ്രാദിവർത്തി.

ഹരിദ്രേ ത്രിഫലാം ലോധ്രം മധുകം രക്തചന്ദനം
ഭൃംഗരാജരസേ പിഷ്ട്വാ ലേപയേല്ലോഹഭാജനേ
തഥാ താമ്രേ ച സപ്താഹം കൃത്വാ വർത്തിം രജോഽഥവാ
പിച്ചിടീ ധൂമദർശീ ച തിമിരോപഹതേക്ഷണഃ
പ്രാതർന്നിശ്യഞ്ജയേന്നിത്യം സർവ്വനേത്രാമയാപഹം.

മഞ്ഞൾ, മരമഞ്ഞൾത്തൊലി, ത്രിഫലത്തോട്, പാച്ചോറ്റിത്തൊലി, ഇരട്ടിമധുരം, രക്തചന്ദനം ഇവ കയ്യോന്നിനീരിൽ അരച്ച് ഏഴുദിവസം ഇരുമ്പുപാത്രത്തിലും ഏഴുദിവസം ചെമ്പുപാത്രത്തിലും അരച്ചതിന

ശേഷം ഗുളികയാക്കിയോ ചൂർണ്ണമാക്കിയോ രാവിലെയും വൈകുന്നേരവും കണ്ണിൽ എഴുതുക. എന്നാൽ പിച്ചിടം, ധൂമദർശനം, തിമിരം ഇവയും മററു നേത്രരോഗങ്ങൾ സർവ്വവും ശമിക്കും.

## ഹരിദ്രാദിഗുളിക.

ഹരിദ്രാ നിംബപത്രാണി പിപ്പല്യോ മരിചാനി ച
ഭദ്രമുസ്തം വിഡംഗാനി സപ്തമം വിശ്വഭേഷജം
ഗോമൂത്രേണഗുഡീകാര്യാ ഛാഗമൂത്രേണ ചാഞ്ജനം
ജ്വരാംശ്ച നിഖിലാൻഹന്തി ഭൂതാവേശം തഥൈവ ച
വാരിണാ തിമിരം ഹന്തി മധുനാ പടലം തഥാ
നക്താന്ധ്യം ഭൃംഗരാജേന നാരീക്ഷീരേണ പുഷ്പകം
ശിശിരേണ പരിസ്രാവമർബുദം പിച്ചിടം തഥാ.

മഞ്ഞൾ, വേപ്പില, തിപ്പലി, നല്ലമുളക്, കഴിമുത്തങ്ങ, വിഴാലരി, ചുക്ക് ഇവ ഗോമൂത്രത്തിൽ അരച്ചു ഗുളികയാക്കി ഉണക്കി ആട്ടിൻമൂത്രത്തിലരച്ചു കണ്ണിൽ എഴുതുക. എന്നാൽ എല്ലാ ജ്വരങ്ങളും ഭൂതാവേശങ്ങളും ശമിക്കും. ഈ ഗുളിക തിമിരത്തിന്നു പച്ചവെള്ളത്തിൽ അരച്ചെഴുതണം. പടലത്തിന്ന് ചെറുതേനിൽ അരച്ചെഴുതുക. രാത്രിയിൽ കണ്ണുകാണാൻ പാടില്ലാത്തതിന്ന് കയ്യോന്നിനീരിൽ അരച്ചെഴുതണം. കണ്ണിൽ പൂവിന്ന് മുലപ്പാലിൽ അരച്ചെഴുതുക. പരിസ്രാവത്തിന്നും അർബുദത്തിന്നും പിച്ചിടത്തിന്നും തണുത്തവെള്ളത്തിൽ അരച്ചെഴുതണം. എന്നാൽ ഇവയെല്ലാം ശമിക്കും.

# അഞ്ജനയോഗങ്ങൾ.

## കണ്ണിലിടുവാൻ മഷി.

ത്രിഫലൈകതമദ്രവ്യ ത്ര്യൂഷം പാനീയകല്കിതാം
ശരാവവിഹിതാം ദഗ്ധ്വാ കപാലേ ചൂർണ്ണയേത്തതഃ
പൃഥക് ശേഷൌഷധരസൈഃ പൃഥഗേവ ച ഭാവിതാ

സാമഷീശോഷിതാപ്യേഷാഭ്രയോദചീലവണാനചിതാ
ത്രീണ്യേതാന്യഞ്ജനാന്യാഹ ലേഖനാനിപരന്നിമിഃ

കടുക്കാ കുരു കളഞ്ഞു് വെള്ളത്തിലരച്ചു മൺപാത്രത്തിലിട്ടു മറെറാരു മൺപാത്രംകൊണ്ടടച്ചു് അടപ്പുരുവച്ചു് പുകപോകാതെയും തീപിടിച്ചു ചാമ്പലാകാതെയും വാങ്ങി അരങ്ങിപ്പൊടിച്ചു് നെല്ലിക്കാ കഷായംവച്ചു് അതിൽ നനച്ചു മൺപാത്രത്തിൽ വെച്ചടച്ചു മുൻപറഞ്ഞപോലെ വേകിച്ചു്, താന്നിക്കാ കഷായത്തിലും അപ്രകാരം വേകിച്ചു പൊടിച്ചു് അതിൽ ഇന്തുപ്പും വിളയുപ്പുംകൂടി പൊടിച്ചു ചേൎത്തു ചൂൎണ്ണാഞ്ജനമാക്കി കണ്ണിലെഴുതുക. ഇവ ഏതെങ്കിലും ഒന്നിലരച്ചാൽ മററു രണ്ടിൻെറ കഷായത്തിലും വററിച്ചു പൊടിച്ചുകൊള്ളണം. ഇങ്ങനെ മൂന്നുകൊണ്ടും വററിച്ചുപൊടിച്ചുകൊള്ളണം. ഇവകൊണ്ടു് കണ്ണിലുണ്ടാകുന്ന സകല വ്യാധികളും ശമിക്കും എന്നു് നിമിയെന്ന മഹൎഷി പറഞ്ഞിരിക്കുന്നു.

## കണ്ണിലിടുവാൻ കുഴമ്പു്

കൃഷ്ണസൎപ്പവസാശംഖം കതകാൽഫലമഞ്ജനം
രസക്രിയേയം മരിചാന്ധാനാം ദശാപ്രദാ.

കരിമൂൎഖൻെറ നെയ്‌വല, ശംഖ്, തേററാമ്പരൽ, അഞ്ജനക്കല്ലു് ഇവ സമമെടുത്തു അരച്ചു കുഴമ്പാക്കി കണ്ണിൽ എഴുതുക. കണ്ണിനു കാഴ്ചയുണ്ടാകും.

## കരിമൂൎഖനെ കൂട്ടി വെണ്ണയെടുത്തു കണ്ണിലെഴുതുവാൻ

കൃഷ്ണസൎപ്പംമൃതംന്യസ്യ ചതുരശ്ചോപിവൃശ്ചികാൻ
ക്ഷീരകുംഭേത്രിസപ്താഹം ക്ലേദയിതപാപ്രമന്ഥയേൽ
തത്രയന്നവനീതം സ്യാൽ പുഷ്ണീയാത്തേനകക്കടം
അന്ധസ്സ്യസ്യ പുരീഷേണ പ്രേക്ഷതേധ്രുവമഞ്ജനാൽ.

കരിമൂർഖൻപാമ്പ് താനേ ചത്തുകിടക്കുന്നതിനെ ഒരു പാത്രത്തിൽ ഇട്ട് നിറയെപാലുംവീഴ്ത്തി നാലു തേളിനെയും അതിലിട്ട വായ് മൂടികെട്ടി ഇരുപത്തിഒന്നു ദിവസംവച്ചിരുന്ന് ഇരുപത്തിരണ്ടാം ദിവസം എടുത്തു കടഞ്ഞു വെണ്ണയെടുത്തു് ആവെണ്ണ ഒരു കോഴിക്കു കുറേശ്ശക്കുറേശ്ശ മുപ്പതു ദിവസംകൊണ്ടു കൊടുക്കുക. അനന്തരം അതിന്റെ കാഷ്ഠം എടുത്തു ചാലിച്ചു് കണ്ണിൽ എഴുതുക. എന്നാൽ പൊടിഞ്ഞുപോയ കണ്ണിനും കാഴ്ചയുണ്ടാകും.

## ഹരിദ്രാഞ്ജനം

ഹരിദ്രേമധുകംപത്ഥ്യാദേവദാരു ച പേഷയേൽ
ആജക്ഷീരപയസാ ശ്രേഷ്ഠമഭിഷ്യന്ദേ തദഞ്ജനം.

മഞ്ഞൾ, മരമഞ്ഞൾത്തൊലി, ഇരട്ടിമധുരം, കടുക്കാത്തോട്, ദേവതാരം ഇവ ആട്ടിൻപാലിലരച്ചു കണ്ണിൽ എഴുതിയാൽ അഭിഷ്യന്ദം ശമിക്കും.

## ഗൈരികാദ്യഞ്ജനം

ഗൈരികംസൈന്ധവംകൃഷ്ണാം നാഗരം ച യഥോത്തരം
പിഷ്ടംദ്വിരംശതോദ്ഭിർവാ ഗുഡികാഞ്ജനമിഷ്യതേ.

കാവിമണ്ണ് ഒരു ഭാഗം ഇന്തുപ്പ് രണ്ടുഭാഗം ചെറുതിപ്പലി നാലുഭാഗം ചുക്ക് എട്ടുഭാഗം ഇവ എല്ലാംകൂടെ പച്ചവെള്ളത്തിലരച്ചു് ഗുളികയാക്കി അഞ്ജനമായി ഉപയോഗിക്കുക. നേത്രരോഗം ശമിക്കും.

## ശുഷ്കപാകാഞ്ജനം

സൈന്ധവം ദാരു ശുണ്ഠീ ച മാതുലുംഗീരസോഘൃതം
സ്തന്യോദകാഭ്യാ കർത്തവ്യം ശുഷ്കപാകേ തദഞ്ജനം.

ഇന്തുപ്പ്, ദേവതാരം, ചുക്ക് ഇവ വെള്ളത്തിൽ അരച്ചു മാതളനാരങ്ങാനീര്, നെയ്യ്, മുലപ്പാൽ ഇവ ചേർത്ത് അഞ്ജനമുണ്ടാക്കി ഉപയോഗിച്ചാൽ ശുഷ്കപാകം എന്ന നേത്രരോഗം ശമിക്കും.

### ചന്ദനാദി ചൂർണ്ണാഞ്ജനം

ചന്ദനംസൈന്ധവംപത്ഥ്യാ പലാശതരുശോണിതം
ക്രമവൃദ്ധമിദം ചൂർണ്ണം ശുക്ലാർമ്മാദി വിലേപനം.

ചന്ദനം, ഇന്തുപ്പ്, കടുക്കാത്തോട്, പ്ലാശിൻ കറ ഇവ ക്രമേണ വർദ്ധിപ്പിച്ചെടുത്തു ചൂർണ്ണാഞ്ജനമാക്കി കണ്ണിൽ എഴുതിയാൽ ശുക്ലം, അർമ്മം ഇവ ശമിക്കും.

### ക്ഷാരാഞ്ജനം

താലസ്യനാളികേരസ്യ തഥൈവചാരുഷ്കരസ്യ ച
കരീരസ്യ ച വംശാനാം കൃത്വാക്ഷാരപരിസ്രുതം
കരഭാസ്ഥികൃതംചൂർണ്ണം ക്ഷാരേണപരിഭാവിതം
സപ്തകൃത്വോഽഥശുഷ്കസ്യ ശ്ലക്ഷ്ണചൂർണ്ണം ചകാരയേത്
ഏതച്ഛുക്ലേഷ്വസാദ്ധ്യേഷു കൃഷ്ണീകരണമുത്തമം
യാനിശുക്ലാന്യസാദ്ധ്യാനി തേഷാംപരമമഞ്ജനം.

പനങ്കായ്, നാളികേരം, ചേർത്ത, മുളനാമ്പ് ഇവയുടെ ക്ഷാരം വെള്ളത്തിൽ കലക്കി തെളിച്ചെടുത്തു് ആ ക്ഷാരത്തോട് ഒട്ടകത്തിന്റെ അസ്ഥിയുടെ പൊടി ഏഴോഎട്ടോതവണ ഭാവനചെയ്തു നേർപ്പൊടിച്ചു കണ്ണിൽ എഴുതിയാൽ അസാദ്ധ്യങ്ങളും സാദ്ധ്യങ്ങളും ആയ ശുക്ലരോഗങ്ങൾശമിക്കുകയും കണ്ണിനെകറുപ്പിക്കുകയുംചെയ്യും

### ശംഖാദ്യഞ്ജനം

ശംഖസ്യഭാഗശ്ചത്വാരസ്തതോഽർദ്ധേന മനശ്ശിലാ
മനശ്ശിലാർദ്ധംമരിചം മരിചാർദ്ധേനസൈന്ധവം
ഏതച്ചൂർണ്ണാഞ്ജനം ശ്രേഷ്ഠം ശുക്ലയോസ്തിമിരേഷു ച
പിച്ചിടേമധുനായോജ്യമർബ്ബുദേ മസ്തുനാതഥാ.

ശംഖ് ഭാഗംനാല്, അതിൽപകുതിമനയോല, മനയോലയിൽ പകുതി നല്ലമുളക്, നല്ലമുളകിൽ പകുതി ഇന്തുപ്പ് ഇവപൊടിച്ചു കണ്ണിൽ എഴുതിയാൽ നേത്രശുക്ല

വും തിമിരവും ശമിക്കും ഈ ചൂർണ്ണം പിച്ചിടം എന്ന രോഗത്തിന്ന തേനിലും, അർബ്ബുദത്തിന്ന തൈരിൻവെള്ളത്തിലും വേണം ഉപയോഗിക്കേണ്ടതു്.

### വേറൊരു ശംഖാദ്യഞ്ജനം

ശംഖസ്യ ചത്വാരോ ഭാഗാസ്തദർദ്ധേന മനശ്ശിലാ
മനശ്ശിലാർദ്ധംമരിചം മരിചാർദ്ധേന പിപ്പലീ
വാരിണാ തിമിരം ഹന്തി അർബ്ബുദം ഹന്തി മസ്തുനാ
പിച്ചിടം മധുനാ ഹന്തി സ്ത്രീക്ഷീരേണ തദുത്തമം.

ശംഖുഭാഗം നാലു്, മനയോല ഭാഗം രണ്ടു്, നല്ലമുളകു ഭാഗം ഒന്നു്, തിപ്പലിഭാഗം അര. ഇവ പൊടിച്ചു പച്ചവെള്ളത്തിൽ അരച്ചു കണ്ണിൽ എഴുതിയാൽ തിമിരം ശമിക്കും. തൈരിൻവെള്ളത്തിൽ എഴുതിയാൽ അർബ്ബുദം ശമിക്കും. തേനിൽ എഴുതിയാൽ പിച്ചിടം ശമിക്കും. എന്നാൽ ഇതു് മുലപ്പാലിൽ എഴുതുന്നതാണുത്തമം.

### നീലോൽപലാദ്യഞ്ജനം

നീലോൽപലം വിഡംഗാനി പിപ്പലീ രക്തചന്ദനം
അഞ്ജനം സൈന്ധവം ചൈവ സദ്യസ്തിമിരനാശനം.

കരിങ്കുവളക്കിഴങ്ങു്, വിഴാലരി, ചെറുതിപ്പലി, രക്തചന്ദനം, അഞ്ജനക്കല്ലു്, ഇന്തുപ്പു് ഇവകൊണ്ടുണ്ടാക്കിയ അഞ്ജനം തിമിരത്തെ ചെട്ടെന്നു നശിപ്പിക്കും.

### മററു ചില അഞ്ജനങ്ങൾ

താപ്യംമധുകസാരോവാ ബീജം ചാക്ഷസ്യ സൈന്ധവം
മധുനാഞ്ജനയോഗാസ്സ്യുശ്ചത്വാരശ്ശുക്രശാന്തയേ
വടക്ഷീരേണ സംയുക്തം ശ്ലക്ഷ്ണംകർപ്പൂരജംരജഃ
ക്ഷിപ്രമഞ്ജനതോഹന്തി ശുക്രഞ്ചാപി വ്രണോന്നതം
ത്രിഫലാമജ്ജമംഗല്യ മധുകംരക്തചന്ദനം
പൂരണംമധുസംയുക്തം ക്ഷതശുക്രാജകാശ്രുജിത്.

സ്വർണ്ണമാക്ഷീകക്കല്ല്, ഇരട്ടിമധുരം, താന്നിക്കാപ്പ്രിപ്പ്, ഇന്തുപ്പ്, ഇവയിൽ ഏതെങ്കിലും ഒരെണ്ണം പൊടിച്ചു തേനിൽ കുഴച്ച് കണ്ണിൽ എഴുതിയാൽ നേത്രശുക്ലം ശമിക്കും. കർപ്പൂരം മിനുസമായി പൊടിച്ചു പേരാലിൻെറ കറ ചേർത്തു കണ്ണിൽ എഴുതിയാൽ കട്ടിയും പൊക്കവും ഉള്ള നേത്രശുക്ലം ശമിക്കും. ത്രിഫലയുടെ അകത്തെ മജ്ജ, ഗോരോചന, ഇരട്ടിമധുരം, രക്തചന്ദനം ഇവ പൊടിച്ച് തേനിൽ കലക്കി കണ്ണിൽ നിർത്തിയാൽ വ്രണശുക്ലം, അജക എന്ന നേത്രരോഗം, കണ്ണീർചാട്ടം എന്നിവ ശമിക്കും.

### പത്രാദ്യഞ്ജനം.

പത്രഗൈരികകർപ്പൂര യഷ്ടീനീലോൽപലാഞ്ജനം
നാഗകേസരസംയുക്തമശേഷതിമിരാപഹം.

പച്ചില, കാവിമണ്ണ്, കർപ്പൂരം, ഇരട്ടിമധുരം, കരിംകൂവളക്കിഴങ്ങ്, രസാഞ്ജനം, നാഗപ്പൂവ് ഇവകൊണ്ടുള്ള അഞ്ജനം എല്ലാ തിമിരത്തെയും ഇല്ലാതാക്കും.

### ഗൌഞ്ജാഞ്ജനം.

ചിഞ്ചാപത്രരസംനിധായവിമലേശൗല്വംബരേഭാജനേ
മൂലംതത്രനിഘൃഷ്യസൈന്ധവയുതംഗൗഞ്ജംവിശോഷ്യാ- (തപേ
തച്ചൂർണ്ണംവിമലാഞ്ജനേനസഹിതം നേത്രാഞ്ജനേശ- (സ്യതേ
കാചാർമ്മാർജ്ജുനപിച്ചിടേ സതിമിരേസ്രാവംച നിർവ്വാ- (പയേൽ.

പുളിയിലനീരെടുത്തു ശുദ്ധമായ ചെമ്പുപാത്രത്തിലാക്കി ഇന്തുപ്പും കുന്നിവേരും ഇട്ടു വെയിലത്തുവച്ചുണക്കി പൊടിച്ചു നിർമ്മലമായ അഞ്ജനത്തോടുചേർത്തു കണ്ണിൽ എഴുതിയാൽ കാചം, അർമ്മം, അർജ്ജുനം, പിച്ചിടം എന്നീ നേത്രരോഗങ്ങളും തിമിരവും കണ്ണിൽനിന്നും വെള്ളം വരുന്നതും ശമിക്കും.

## ഉശീരാഞ്ജനം.

ദ്ര്യാദ്ദശീരനിര്യൂഹേ ചൂർണ്ണിതം കണാസൈന്ധവം
തച്ഛൃതം സഘൃതം ഭൂയഃ പചേൽ ക്ഷൌദ്രം ക്ഷിപേ-
(ദ്ഘനേ
ശീതേ തസ്മിൻ ഹിതമിദം സർവജേ തിമിരേഞ്ജനം.

രാമച്ചക്കഷായത്തിൽ തിപ്പലിയും ഇന്തുപ്പും പൊടിച്ചിട്ടു പചിച്ച് നെയ്യുംചേൎത്ത് വീണ്ടും പചിച്ച് കൊഴുക്കുമ്പോൾ വാങ്ങി ആറിയതിനുശേഷം കണ്ണിൽ എഴുതിയാൽ എല്ലാവിധം തിമിരവും ശമിക്കും.

## മേഷശൃംഗാഞ്ജനം.

മേഷശൃംഗസ്യ പത്രാണി ശിരീഷധവയോരപി
മാലത്യാശ്ചാപി തുല്യാനി മുക്താ വൈഡൂര്യമേവ ച
അജാക്ഷീരേണസംപിഷ്യ താമ്രേ സപ്താഹമാവപേൽ
പ്രണിധായ തു തദ്വർത്തിം യോജയേദഞ്ജനേ ഭിഷൿ.

ആട്ടുകൊട്ടപ്പാല, നെന്മേനിവാക, ജാതി, പിച്ചകം ഇവയുടെ ഇല, മുത്ത് വൈഡൂര്യം ഇവ സമമായി എടുത്ത് ആട്ടിൻമൂത്രത്തിലരച്ചു ചെമ്പുപാത്രത്തിൽ ഏഴുദിവസം വച്ചിരുന്നതിനുശേഷം അതുകൊണ്ടു ഗുളികയുണ്ടാക്കി കണ്ണിൽ എഴുതുക. എന്നാൽ കണ്ണിനു തെളിച്ചമുണ്ടാകും.

## രസാഞ്ജനാഞ്ജനം.

രസാഞ്ജനം ഘൃതം ക്ഷൌദ്രം താലീസം സ്വർണ്ണഗൈരികം
ഗോശകൃദ്രസസംയുക്തം പിത്തോപഹതദൃഷ്ടയേ.

രസാഞ്ജനം, നെയ്യ്, തേൻ, താലീസപത്രം, പൊൻകാവി, പശുവിൻചാണകനീര് ഇവ എല്ലാംകൂടി അരച്ച് അഞ്ജനമുണ്ടാക്കി ഉപയോഗിച്ചാൽ പിത്തത്താൽ ദൂഷിതമായ നേത്രരോഗം ശമിക്കും.

### നദീജാഞ്ജനം.

നദീജശംഖത്രികടൂന്യഥാഞ്ജനം
മനശ്ശിലാബ്ദേ ച നിശേ ഗവാംശകൃത്
സ ചന്ദനേയം ഗുഡികാഥ ചാഞ്ജനേ
പ്രശസ്യതേ രാത്രിദിനേഷ്വപശ്യതാം.

നദിയിലുള്ള ശംഖ്, ചുക്ക്, മുളക്, തിപ്പലി, രസാഞ്ജനം, മനയോല, മഞ്ഞൾ, മരമഞ്ഞൾതൊലി, ചന്ദനം ഇവ പശുവിന്റെ ശകൃത്തിൽ അരച്ചു ഗുളികയാക്കി കണ്ണിൽ എഴുതിയാൽ പകലും രാത്രിയിലും ഉള്ള ആന്ധ്യം ശമിക്കും.

### സ്രോതോജാഞ്ജനം.

സ്രോതോജം വിദ്രുമം ഫേനം സാഗരസ്യ മനശ്ശിലാ
മരിചാനി ച തദ്വർത്തിം കാരയേത് പൂർവ്വവദ്ഭിഷക്.

സൌവീരാഞ്ജനം, പവിഴം, കടൽനര, മനയോല, നല്ലമുളക് ഇവ ആട്ടിൻപാലിലരച്ചു ചെമ്പുപാത്രത്തിൽ 7 ദിവസം വച്ചിരുന്നതിനുശേഷം എടുത്തു കണ്ണിൽ എഴുതുക. എന്നാൽ കണ്ണിനു തെളിച്ചമുണ്ടാകും.

### നളിന്യഞ്ജനം.

നളിന്യുത്പലകിഞ്ജല്കം ഗോശകൃദ്രസസംയുതം
ഗുഡികാഞ്ജനമേതത്സ്യാദ് ദിനരാത്ര്യന്ധയോർഹിതം.

താമരത്തണ്ട്, താമരയല്ലി ഇവ ചാണകനീരിൽ അരച്ചു ഗുളികയാക്കി കണ്ണിൽ എഴുതിയാൽ പകലും രാത്രിയിലും ഉള്ള ആന്ധ്യം ശമിക്കും.

### മഞ്ജിഷ്ഠാദ്യഞ്ജനം.

മഞ്ജിഷ്ഠാമധുകോല്പലോദധികഫത്വക്സേവ്യഗോരോച-(നാ
മാംസീചന്ദനശംഖപത്രഗിരിമൃത്താലീസപുഷ്പാഞ്ജനൈഃ

സൌവീരേ വസമാംശമഞ്ജനമിദം ശസ്തംസദാ ചക്ഷുഷോഃ
കണ്ഡൂക്ലേദമലാസ്രശോണിതരുജാപില്ലാർമ്മശുക്ലാപഹം

മഞ്ചട്ടിപ്പൊടി, ഇരട്ടിമധുരം, ചെങ്ങഴിനീർക്കിഴങ്ങു്, കടൽനാക്കു്, ഇലവർങ്ങം, മാമ്പ്ലം, ഗോരോചന, മാഞ്ചി, ചന്ദനം, ശംഖു്, പച്ചില, കാവിമണ്ണു്, താലീസപത്രം, രസാഞ്ജനം ഇവ സമമായി എടുത്തു് അരച്ചു കണ്ണിൽ എഴുതുക. ചൊറിച്ചിൽ, നലവു്, കൺപീള, കണ്ണുനീർച്ചാട്ടം, രക്തദോഷം, പില്ലം, അർമ്മം, നേത്രശുക്ലം ഇവ ശമിക്കും.

## അർമ്മത്തിനു കണ്ണിൽ എഴുതുവാൻ.

സിതാമനശ്ശിലൈലൈവ ലവണോത്തമനാഗരം
അർദ്ധകർഷോന്മിതംതാർക്ഷ്യം പലാർദ്ധംമധുപ്ലുതം
അഞ്ജനം ശ്ലേഷ്മതിമിര പില്ലശുക്ലാർമ്മശോഷജിതു്.

പഞ്ചസാര, മനയോല, അരിതാരം, ഏലത്തരി, ഇന്തുപ്പു്, ചുക്കു് ഇവ ഒന്നരകഴഞ്ചുവീതം. മാക്കീരക്കല്ലു കഴഞ്ചു് 6. ഇവയെല്ലാംകൂടെ തേനിലരച്ചു കഴമ്പാക്കി കണ്ണിൽ എഴുതുക. ശ്ലേഷ്മതിമിരം, പില്ലം, ശുക്ലം, അർമ്മം, അർമ്മത്തിന്റെ കററി ഇവയെല്ലാം ശമിക്കും.

## കാചം വർദ്ധിക്കാതിരിക്കാൻ കഴമ്പു്.

ഗുളഫേനാഞ്ജനം കൃഷ്ണാ മരിചം കുങ്കുമാദ്രജം
രസക്രിയേയം സക്ഷൌദ്രം കാചയാപനമഞ്ജനം.

ശർക്കര, കടൽനര, അഞ്ജനക്കല്ലു്, ചെറുതിപ്പലി, കുരുമുളകു്, കുങ്കുമം ഇവയെല്ലാംകൂടെ പൊടിച്ചു ചെറുതേനിലരച്ചു കഴമ്പാക്കി കണ്ണിൽ എഴുതുക. എന്നാൽ കാചം വർദ്ധിക്കാതെ ദിവസപ്പൊറുതി ഉണ്ടായിരിക്കും.

## മുഖത്തു തേപ്പാൻ.

കല്ക്കിതാസ്സഘൃതാദ്ദൂർവാ യവഗൈരികശാരിബാഃ
മുഖാലേപപ്രയോക്തവ്യാം രുജാരാഗോപശാന്തയേ.

കറുക, യവം, കാവിമണ്ണ്, നറുനീണ്ടികിഴങ്ങ് ഇവ സമം പൊടിച്ചരച്ച് നെയ്യുംകൂട്ടി ചാലിച്ച് മുഖത്തു തേയ്ക്ക. എന്നാൽ വീക്കവും ചുവപ്പും നോവും ശമിക്കും.

## കണ്ണ് അഴുകുന്നതിന്.

ഉമ്മത്തിൻകുരു കഴഞ്ച് ആറ്, പൊന്നാംതകര വേരിൻതൊലി കഴഞ്ച് മൂന്ന്. ഇവ രണ്ടുംകൂടി നേർക്കപ്പൊടിച്ച് പുതിയ ഓട്ടിലോ ഇരുമ്പു ചട്ടകത്തിലോ ചെറുനാരങ്ങാനീരും ചേർത്തു അനത്തി വറ്റുന്നതിനുമുമ്പേ എടുത്ത് അരച്ച് കുഴമ്പാക്കി ഒരു വെറ്റിലയിൽ പകർന്നുവച്ചുകൊണ്ട് കണ്ണിനുചുറ്റും നെറ്റിയിലും തേയ്ക്കുക. ഉണങ്ങിപ്പോയെങ്കിൽ ചെറുനാരങ്ങാനീർ ചേർത്ത് ചാലിച്ചുകൊള്ളണം. എന്നാൽ കണ്ണ് അഴുകുന്നതു നിശ്ശേഷം ശമിക്കും.

## തുത്ഥാഞ്ജനം കുഴമ്പ്

പാൽതുത്ഥം കഴഞ്ച് രണ്ട്. മയിൽതുത്ഥം കഴഞ്ച് രണ്ട്. (തുത്ഥം പാലിലും ചാണകനീരിലും നെയ്യിലും മുലപ്പാലിലും മുമ്മൂന്നുപ്രാവശ്യം കാച്ചി മുക്കണം) കടൽനാക്ക് കഴഞ്ച് നാല്. ഇവയെല്ലാംകൂടി ഒന്നാക്കി നേർക്കപ്പൊടിച്ച് തേനുംചേർത്ത് ഒരു തളികപ്പുറത്തിട്ട് മറ്റൊരു തളികകൊണ്ട് 7 നാഴികനേരം ഉരസിച്ചേർത്തു സൂക്ഷിക്കുക. പതിന്നാലുദിവസം കഴിഞ്ഞാൽ അതിൽനിന്നും ഒരു അരിമുറി അളവെടുത്തു കണ്ണിലെഴുതുക. ദീനത്തിന്റെ ക്രമം അനുസരിച്ച് വെള്ളം മാറിമാറി ഒഴിക്കുക. എന്നാൽ കണ്ണിലെ ചോരയും പഴുപ്പും മറ്റെല്ലാ വ്യാധികളും ശമിക്കും.

### പുഴുക്കടിക്കും രോമം കൊഴിയുന്നതിനും.

മുയലിൻകാഷ്ഠം പൊടിച്ച് ഒരു തുണിയിൽ തേച്ച് തിരിതെറുത്തു വെരുകിൻപുഴുക പുരട്ടി തീ കത്തിച്ചു കാരാമത്തോട്ടിൽ കാണിച്ചു മഷി എടുക്കുക. ആ മഷി കണ്ണിൽ എഴുതിയാൽ കണ്ണിലുണ്ടാകുന്ന പുഴുക്കടിയും രോമം കൊഴിയുന്നതും ശമിക്കും.

### കർപ്പൂരാഞ്ജനാദി.

കർപ്പൂരാഞ്ജനസിന്ധുപാരതകണാകൃഷ്ണാതിപിഷ്ടാപുനഃ
നന്ദ്യാവർത്തരസേവിശോഷ്യമധുനാ പിഷ്ടാപുനർജ്ജലേ
സച്ഛസ്ഫാടിക ഏവവാവിനിഹിതം ശുക്ലാർമ്മകാ–
( ചാചഹം
തൈമിര്യഘ്നനിരാകരോതിസഹസാനേത്രാഞ്ജിതംസർവ്വദാ

കർപ്പൂരം, അഞ്ജനക്കല്ല്, കാരീയം, രസം, തിപ്പലി ഇവ നന്ത്യാർവട്ടത്തിൻ നീരിലരച്ചുണക്കി തേനിലരച്ചു നല്ല ഭരണിയിൽ സൂക്ഷിച്ചുവച്ചിരുന്നു എഴുതുക ശുക്ലം, അർമ്മം, കാചം, തിമിരം ഇവ ശമിക്കും.

### വേറൊരു അഞ്ജനം.

കർപ്പൂരം സ്ഫടികംവരാടമരിചംദാർവ്വീകണാസൈന്ധ–
(ന്ധവം
ത്തുത്ഥംപീതകരോഹിണീജലനിധിഫേനന്തഥാഗൈ–
(രികം
താർക്ഷ്യംശംഖമഥാഞ്ജനഞ്ചമധുകം സഞ്ചൂർണ്ണ്യസ–
(മ്യാക്കൃതം
ക്ഷൌദ്രേണൈവരസക്രിയേയമഖിലാനക്ഷ്യാമയാന്നാ–
(ശയേത്.

കർപ്പൂരം, പളുങ്ക്, കവിടി, കുരുമുളക്, മരമഞ്ഞൾത്തൊലി, തിപ്പലി, ഇന്തുപ്പ്, തുത്ഥം, പീതർമണി, കടൽനര, കാവിമണ്ണ്, മാക്കീരക്കല്ല്, ശംഖ്, അഞ്ജനക്കല്ല് ഇവ സമമെടുത്തു പൊടിച്ച് എഴുശീലയിൽ കെട്ടി

തല്ലികപ്പുറത്തു തട്ടി ശീലപ്പൊടിയെടുത്തു ചെറുതേൻകൂട്ടി ഇരുപത്തിയഞ്ചുനാഴികനേരമരയ്ക്കണം. പിന്നീടു കർപ്പൂരം ചേർത്തു് അഞ്ചുനാഴികയരച്ചു കണ്ണിൽ എഴുതുക.

### അംഗുലിയോഗം.

ഭ്രമൗ നിഘൃഷ്ട്യാംഗുല്യാ അഞ്ജനം ശമനം തയോഃ
തിമിര കാചാർമ്മഹരം ധൂമികായാശ്ച നാശനം.

വിരൽ, ചാണകംമെഴുകിയ നിലത്തുരച്ചു കണ്ണിൽ എഴുതിയാൽ ദൂരത്തിലും അടുത്തും ഉള്ള രാക്കണ്ണു കാണായ്കം, തിമിരം, കാചം, ധൂമിക ഇവയും ശമിക്കും.

### മഷിക്കോലുണ്ടാക്കേണ്ട വിധം.

ത്രൈഫലരസം ഭൃംഗരസം വിഷമാജ്യമജാപയഃ
യഷ്ടീരസഞ്ചയത്സീസം സപ്തകൃത്വഃ പൃഥക്പൃഥക്.
തപ്തംതപ്തം പായിതംതൽശലാകാ
നേത്രേയുക്താ സാഞ്ജനാനഞ്ജനാവാ
തൈമിര്യാർമ്മസ്രാവ പൈച്ഛില്യപൈല്യം
കണ്ഡൂജാഡ്യം രക്തരാജീശ്ച ഹന്തി.

ത്രിഫലക്കഷായത്തിലും കയ്യോന്നിനീരിലും പഴയ നെയ്യിലും ആട്ടിൻപാലിലും ഇരട്ടിമധുക്കഷായനീരിലും ഇവ ഓരോന്നിൽ ഏഴേഴുപ്രാവശ്യം ഉരുക്കി വീഴ്ത്തി വെള്ളംകുടിച്ചിരിക്കുന്ന ഈയം എടുത്തു തട്ടിനീട്ടി ശലാകയാക്കണം. ആ ശലാകയാൽ ചൂർണ്ണാഞ്ജനപ്പൊടി പുരട്ടി കണ്ണിൽ എഴുതണം. ചൂർണ്ണമില്ലാതെ ശലാക മാത്രം കണ്ണിലെഴുതുകയും ചെയ്യാം. എന്നാൽ ഉരുകുന്ന വ്യാധികൾ ഒക്കെയും ഉരുകുകയും ചെയ്യും. കൂടാതെ തിമിരം, അർമ്മം, വെള്ളംചാടുന്നതു്, പഴപ്പു്, പില്ലം, കണ്ണു ചൊറിയുന്നതു്, രക്തരാജി ഇവയെല്ലാം ശമിക്കും.

## ഭാസ്കരചൂർണ്ണം.

നിർദ്ദഗ്ധംബദരാംഗാരേ തുത്ഥം ചോത്ഥം നിഷേവിതം
ക്രമാദാജപയഃ സർപ്പിഃ ക്ഷൌദ്രേ തസ്മാൽ പലദ്വയം
കാർഷികൈസ്താപ്യമരിച സ്രോതോജകടുകാനതൈഃ
പടുലോധ്ര ശിലാപത്ഥ്യാകണൈലാഞ്ജനഫേനകൈഃ
യുക്തംപലേനയഷ്ട്യാശ്ച മൂഷാന്തസ്ഥാത് ചൂർണ്ണിതഃ
ഹന്തികാ ചാർമ്മതിമിരം രക്താരാജിസ്സശീലതഃ
ചൂർണ്ണാവിശേഷാത്തിമിര ഭാസ്കരോ ഭാസ്കരോയഥാ.

തുത്ഥം ലന്തവിറകിട്ട ചുട്ട കനലിൽ ഇട്ട് ഏഴേഴ് വട്ടം ചുട്ട് ആട്ടിൻപാലിലും നെയ്യിലും തേനിലും ഇട്ടെടുത്ത മാക്കീരക്കല്ല്, രസാഞ്ജനം, കടുകരോഹിണി, തകരം ഇന്തുപ്പ്, പാച്ചോറ്റിത്തൊലി, മനയോല, കടുക്ക, തിപ്പലി, ഏലത്തരി, അഞ്ജനക്കല്ല്, കടൽനുര, ഇരട്ടിമധുരം ഇവയൊക്കെ മൂശയിലിട്ട് ഊതിയെടുത്തു പൊടിച്ചു കണ്ണിലെഴുതുക. എന്നാൽ കാചം, അർമ്മം, രാക്കണ്ണുകാണാത്തതു്, സിരോല്പാതം ഇവശമിക്കും വിശേഷിച്ചും തിമിരത്തിനു് ഇതു ചൂർണ്ണം വളരെ ശ്രേഷ്ഠമാകുന്നു.

## സൈന്ധവയോഗം.

ചിത്രാഷഷ്ഠീയോഗേ സൈന്ധവമമലംവിചൂർണ്ണ്യ-
(തേനാക്ഷി
ശമമഞ്ജനേന തിമിരം ഗച്ഛതി വർഷാദസാദ്ധ്യമപി.

ചിത്തിരനക്ഷത്രവും ഷഷ്ഠിയുംകൂടി ഒന്നിച്ചുവരുന്ന ദിവസം ഇന്തുപ്പു പൊടിച്ചു കണ്ണിൽ എഴുതിയാൽ ഭേദമാകാത്ത തിമിരംകൂടിയും ഒരുകൊല്ലത്തിനകം ശമിക്കും.

## നാഗയോഗം.

ത്രിഫലാഭൃംഗ മഹൌഷധ മധ്വാജ്യഛാഗപയസിഗോ-
(മൂത്രേ
നാഗംസപ്തനിഷിക്തം കരോതി ഗരുഡോപമം ചക്ഷുഃ

ത്രിഫലക്കഷായം, കയ്യോന്നിനീര്, ചുക്കിൻകഷായം, തേൻ, നെയ്യ്, ആട്ടിൻപാല്, ഗോമൂത്രം ഇവയിൽ ഏഴുദിവസംവരെ ഭാവനചെയ്തെടുത്ത നാഗം ഉപയോഗിച്ചാൽ കണ്ണു ഗരുഡനെപ്പോലെ സൂക്ഷ്മമായിത്തീരും.

## ചൂർണ്ണാഞ്ജനം

സ്രോതോജാംശാശ്ചതുഷ്ശഷ്ടിം സ്താമ്രായോരൂപ്യ-
(കാഞ്ചനേ.
യുക്താൻപ്രത്യേകമേകാംശൈരന്ധമൂഷോദരസ്ഥിതാൻ
ധ്മാപയിത്വാ സമാവൃത്താനതസ്ത്വു നിഷേചയേൽ
സപാരസ്തന്യകഷായേഷു സപ്തകൃത്വഃപൃഥക്പൃഥക്
വൈഡൂര്യമുക്താശംഖാനാം ത്രിഭിർഭാഗൈര്യുതന്തതഃ
ചൂർണ്ണാഞ്ജനം പ്രകുർവ്വീത തത്സർവ്വം തിമിരാപഹം.

രസാഞ്ജനം (തുത്ഥവും കൊളളും) ചെമ്പുപൊടി ഇവ അറുപത്തിനാലുപണത്തൂക്കം. ഇരുമ്പിൻപൊടി, വെള്ളിപ്പൊടി, പൊന്നിൻപൊടി ഇവ പതിനാറുപണത്തൂക്കം വീതം. ഇവയെല്ലാംകൂടി ഒരു മൂശയിലിട്ട് ഊതി വട്ടാക്കി ഇരട്ടിമധുരം, മുന്തിരിങ്ങ, കരിമ്പ്, അടപതിയൻ കിഴങ്ങ്, ത്രിഫല ഇങ്ങനെ സ്വാദുകരങ്ങളായിരിക്കുന്ന ഓരോന്നും വെവ്വേറെ കഷായംവച്ച് ആ കഷായവെള്ളത്തിൽ ഏഴേഴുപ്രാവശ്യം വീതം ചുട്ടിട്ട് അരിച്ചെടുത്തു പൊടിച്ചു ചൂർണ്ണാഞ്ജനമാക്കി കണ്ണിലെഴുതുക. എന്നാൽ തിമിരം ശമിക്കും. വൈഡൂര്യം, മുത്ത്, ശംഖ് ഇവകൾ പൊടിച്ചുപൊടി മുമ്പിലത്തെ പൊടിയിൽ മൂന്നിലൊരു ഭാഗം ചേർത്തു കണ്ണിലെഴുതുക. തിമിരങ്ങൾ എല്ലാം ശമിക്കും.

## തുത്ഥാഞ്ജനം

ഗോമൂത്രേച്ഛഗണരസേഷു കാഞ്ചികേ ച
സ്ത്രീസ്തന്യഹവിഷിവിഷേ ച മാക്ഷികേ ച

യത്തുത്ഥംജചലിതമനേകശോ നിഷിക്തം-
ന്നൽ കര്യാൽ ഗരുഡസമം നരസ്യചക്ഷുഃ.

പാൽത്തുത്ഥം, ഗോമൂത്രം, ചാണകനീര്, പുളിയിലനീര്, കാടി, മുലപ്പാൽ, നെയ്യ്, വെള്ളം, തേൻ ഇവ ഓരോന്നിൽ ഏഴേഴ പ്രാവശ്യം വീതം ചുട്ടിട്ടെടുത്തു പൊടിച്ച് കണ്ണിലെഴുതുക. തിമിരവും മറവും ശമിക്കും. കണ്ണിന് ഗരുഡന്റെ കണ്ണിന്ന തുല്യം ബലവും പ്രസാദവും ഉണ്ടാകും.

### വിമലാഞ്ജനം

ത്രിംശൽഭാഗോ ഭുജംഗസ്യ ഗന്ധപാഷാണ പഞ്ചകം
ശുല്ബതാരകയോർദ്വൌ ദ്വൌ വംഗസ്യൈകാഞ്ജ-
നന്ധമൂഷാകൃതഞ്ചോത്ഥചകചംവിമലമഞ്ജനം (നത്രയം
തിമിരാന്തകരോ യോഗോ ഭാഷിതീയ ഇവഭാസ്കരഃ

തുത്തനാകം പണമിട മുപ്പത്. നെല്ലിക്കാഗന്ധകം, പാഷാണം ഇവ അഞ്ചു പണിമിടവീതം. ചെമ്പ്, വെള്ളി ഇവ ഈരണ്ടുപണമിടവീതം. ഈയം പണമിട ഒന്ന്. അഞ്ജനക്കല്ല് പണമിട മൂന്ന്. ഇവ ഒരു മൂശയിലിട്ടു ചുട്ടുപൊടിച്ച് ആ പൊടിയെടുത്തു കണ്ണിൽ എഴുതുക. എല്ലാ തിമിരത്തെയും ശമിപ്പിക്കും.

### കഴുകന്റെ തലചേർത്തുണ്ടാക്കേണ്ട പൊടിക്ക്

യോഗ്യോഽസ്തുണരവിപ്രകാശശല്യ-
സ്തസ്യാസ്യംസമയമൃതസ്യഗോശകല്ഭി
നിർദ്ദഗ്ധം സമധൃതമഞ്ജനഞ്ച പേഷ്യം
യോഗോfയം നയനബലം കരോതിഗാർദ്ധ്രം.

കഴുകൻപക്ഷി മൂത്തു താനേമരിച്ചതിന്റെ തലമുറിച്ച് ചാണകവറളിയിൽ ചുട്ടെടുത്ത് അത്രത്തോളം അഞ്ജനക്കല്ലും കൂട്ടിപ്പൊടിച്ച് കണ്ണിൽ എഴുതുക. ഈയോഗം കഴുകന്റെ കണ്ണുപോലെ കണ്ണിന്ന ബലത്തെ ഉണ്ടാക്കും.

### ചൂർണ്ണാഞ്ജനം മറെറാന്ന്.

രസേന്ദ്രഭുജഗൌ തുല്യൌ തയോസ്തുല്യമഥാഞ്ജനം
ഈഷൽകർപ്പൂരസംയുക്തമഞ്ജനം തിമിരാപഹം.

രസം, തുത്തനാഗം ഇവ സമം. ഇവയ്ക്കു സമം അഞ്ജനക്കല്ല്. ഇവയെല്ലാംകൂടി ചോനകനാരങ്ങാനീരിലരച്ച് മൂശയിലിട്ടു ചുട്ടെടുത്ത് കുറെ പച്ചക്കർപ്പൂരവും കൂടി ചേർത്തു കണ്ണിൽ എഴുതുക. തിമിരം ശമിക്കും.

### കരിമൂർഖൻെറ മുഖംചേർത്തുണ്ടാക്കേണ്ടും പൊടിക്ക്.

കൃഷ്ണസർപ്പവദനേ സഘവിന്യസ്തം
ഭേഷജമഞ്ജനമനിഃസൃതധൂമം
ചൂർണ്ണിതം നളദപത്രവിമിശ്രം
ഭിന്നതാരമപി രക്ഷതി ചക്ഷുഃ

കരിമൂർഖൻ പാമ്പിൻെറ തലമുറിച്ചെടുത്ത് അഞ്ജനക്കല്ലു പൊടിച്ച് നെയ്യിൽ കുഴച്ചു അതിൻെറ വായ്ക്കകത്താക്കി ആവണക്കിലകൊണ്ട് പൊതിഞ്ഞ് പുറമെ പുക പോകാതെ മണ്ണരച്ചു പൊതിഞ്ഞു ചുട്ടെടുത്തു രാമച്ചത്തിന്നിലയുംകൂട്ടി പൊടിച്ചെടുത്തു കണ്ണിൽ എഴുതുക. പൊടിഞ്ഞുപോയകണ്ണിനുനല്ലകാഴ്ചയുണ്ടാകും

### മറെറാരു ചൂർണ്ണാഞ്ജനം.

മരിചാനി ദശാർദ്ധപിചുസ്ഥാപ്യാ-
ത്തുത്ഥാൽ പലംപിചുയുഗ്മയഷ്ട്യാഃ
ക്ഷീരാജ്യഭേഷജമഞ്ജനമപ്രതി
സാരാഖ്യമുത്തമംതിമിരേ.

കുരുമുളക് പത്ത്. മാക്കീരക്കല്ല് കഴഞ്ചു പത്ത്. തുത്ഥം പലം ഒന്ന്. ഇരട്ടിമധുരം കഴഞ്ചു മൂന്ന്. ഇവയോടൊന്നിച്ചു പാലും നെയ്യുംകൂടി ചേർത്ത് അടുപ്പത്തു വച്ച് പുക പുറത്തുപോകാതെ അടച്ചു വററിച്ചു ചുട്ടു

പൊടിച്ച് കണ്ണിൽ എഴുതുക. തിമിരം ശമിക്കും. ഇതു തിമിരത്തിന്ന് ഏററവും ഉത്തമമായിട്ടുള്ളതാകുന്നു.

## ചൂർണ്ണാഞ്ജനം വേറൊന്ന്.

രത്നാനിരൂപ്യം സ്ഫടികം സുവർണ്ണം
സ്രോതോഞ്ജനം താമ്രമയശംഖം
ചന്ദനം ലോഹിത ഗൈരികഞ്ച
ചൂർണ്ണാഞ്ജനം സർവ്വഗദാമയഘ്നം.

ഒൻപതു രത്നങ്ങൾ, വെള്ളി, സ്ഫടികം, പൊന്ന്, രസാഞ്ജനം, ചെമ്പിൻപൊടി, ഇരുമ്പിൻപൊടി, ശംഖ്, ചന്ദനം, രക്തചന്ദനം, കാവിമണ്ണ് ഇവ സമം എടുത്ത് നല്ലതുപോലെ പൊടിച്ചു കണ്ണിൽ എഴുതുക. കണ്ണിലെ സകലവിധ വ്യാധികളും ശമിക്കും.

## വേറൊരു ചൂർണ്ണാഞ്ജനം.

അന്ധഃ തിമിരജ്ജചൂർണ്ണാനി സതചാനാം രാത്രിചാരിണാം
സ്രോതോജാഞ്ജനയുക്താനി വാഹത്യുംഭസിവാസയേൽ
മാസം വിംശതിരാത്രം വാ തതശ്ചോദ്ധൃത്യ ശോഷയേൽ
സമേഷശൃംഗീപുഷ്പാണി സ യഷ്ട്യാഹ്വാനിതാന്യഥാ
ചൂർണ്ണിതാന്യഞ്ജനം ശ്രേഷ്ഠം തിമിരേ സന്നിപാതികേ.

പകൽ നടക്കാതെ രാത്രിയിൽതന്നെ നടക്കുന്ന മൃഗങ്ങൾ, ക്രമൻ, നത്ത് എന്നിവററിന്റെ എല്ല് നെയ് പോകാതെ എടുത്ത് അതിനകത്തു രസാഞ്ജനം പൊടിച്ചിട്ടു മുറിപ്പാട്ടിൽ മെഴുകുകൊണ്ടടച്ച് ഒരു മാസം ഇരുപതുദിവസം ഒഴുക്കുവെള്ളത്തിൽ ഇട്ടേക്കുക. പിന്നെ അവിടെനിന്നും എടുത്തു പൊടിച്ച് ചാലപ്പൂവിന്റെ പൊടിയും ഇരട്ടിമധുരപ്പൊടിയുംകൂടി കൂട്ടി നേർക്കപ്പൊടിച്ച് കണ്ണിൽ എഴുതുക. എന്നാൽ ത്രിദോഷത്തോടുകൂടിയ തിമിരം ശമിക്കും.

## ഇനിയൊരുചൂർണ്ണാഞ്ജനം

കൃത്വാമരിചവൈദേഹീ ശിരീഷഫലസൈന്ധവൈഃ
ഘൃഷ്ണംത്രിഫലാകഷായ പീതേനലവണേനവാ.

കുരുമുളക്, തിപ്പലി, നെന്മേനിവാകക്കുരു, ഇന്തുപ്പ് ഇവ നല്ലതുപോലെ പൊടിച്ചെഴുതുക.

## മറെറാരു ചൂർണ്ണം

പ്രത്യഞ്ജനേ പരസ്രോതോജം രസക്ഷീരഘൃതേക്രമാൽ
നിഷിക്തം പൂർവ്വവദ്യോജ്യം തിമിരഘ്നമനന്തരം
നചേദേവം ശമംയാതി തതസ്തർപ്പണമാചരേത്.

രസാഞ്ജനത്തെ മാംസരസത്തിലും പാലിലും നെയ്യിലും ഏഴേഴുവട്ടം ചുട്ടിട്ട് എടുത്തു പൊടിച്ച് ഇരട്ടിമധുരം പൊടിച്ചു കൂട്ടി ചൂർണ്ണാഞ്ജനമാക്കി കണ്ണിലെഴുതുക. തിമിരം ശമിക്കും. ഇതുകൊണ്ടു ശമിച്ചില്ലെങ്കിൽ കണ്ണിൽ നിറുത്തുവാൻ പറഞ്ഞിട്ടുള്ള നെയ്യ് ഉപയോഗിക്കണം.

## നീരിനു ലേപനങ്ങൾ

ഒരു കോഴിമുട്ടയുടെ വെള്ളക്കരുവ് ഒരു കിണ്ണത്തിന്റെ പുറത്തു വീഴ്ത്തി ഒരു പണമിട തുരിശു നല്ലതുപോലെ പൊടിച്ചിട്ടു മർദ്ദിച്ചു കുഴമ്പാക്കി എടുത്തു കണ്ണിന്റെ പോളയ്ക്കിടുക. ശമിക്കും.

കറുപ്പു കഴഞ്ചു കാൽ, പൊരികാരം കഴഞ്ചുകാൽ, കാഞ്ഞിരത്തളിരു കഴഞ്ച് അര. ഇവ പുളിയിലനീരിലരച്ച് മുട്ടയുടെ വെള്ളക്കരുവു ചേർത്തു മർദ്ദിച്ച് പോളയ്ക്കിടുക. എത്ര നീരും ശമിക്കും.

## ത്രിഫലാദി പുറമരുന്ന്

ത്രിഫല, കാവിമണ്ണ്, ചന്ദനം രണ്ടും, പച്ചോററിത്തൊലി, നറുനീണ്ടികിഴങ്ങ്, പേരാൽമൊട്ട്, രാമച്ചം കറുകത്തല, വേപ്പിൻതളിര് ഇവ സമമെടുത്തു പാലിൽ പുഴുങ്ങിയരച്ചു വെണ്ണകൂട്ടി മർദ്ദിച്ചു തഴിയിടുക.

### മുക്കാദി

ത്രിഫല, കാവിമണ്ണ്, ചന്ദനംരണ്ടും, മഞ്ഞൾ, മരമഞ്ഞൾത്തൊലി, നറുനീണ്ടിക്കിഴങ്ങ്, പേരാൽമൊട്ട്, കറുക, രാമച്ചം, വേപ്പിലഇവപാലിലരച്ചുപുറമ്പടയിടുക.

### കടുക്കാവെണ്ണ

കടുക്ക രണ്ടായി മുറിച്ചു കുരു കളഞ്ഞു് ആ മുറികളിൽ വെണ്ണ നിറച്ച് അമൃതിലകൊണ്ടു പൊതിഞ്ഞു കറുകകൊണ്ടു കെട്ടി പാലിൽ പുഴുങ്ങി അരച്ചു നീററ വെണ്ണ ചേർത്തു മർദ്ദിച്ചു പുറമ്പടയിടുക.

### ദൂർവാകിസലയാദിധാര

കറുകത്തളിരു്, കാഞ്ഞിരത്തിൻതളിരു്, തെററിപ്പൂവ് ഇവയുടെ നീരിൽ സമം പശുവിൻപാൽ ചേർത്തു ധാര കോരുക.

### ത്രിഫലാമധുകാദി (പഴപ്പിനു്)

ത്രിഫല, ഇരട്ടിമധുരം, കറുകനാമ്പു്, തെററാമ്പരൽ, ചന്ദനം, രക്തചന്ദനം ഇവ കഷായംവെച്ചു ധാര കോരുക.

പൂവാംകുറുന്തലനീരു് തേൻ ചേർത്തു കണ്ണിൽ പകരുക. എന്നാൽ കണ്ണിൽ ഉണ്ടാകുന്ന ചുവപ്പ്, വീക്കം മുതലായവ നിശ്ശേഷം ശമിക്കും.

ഫണിഞ്ജകാസ്ഫോതക പീതവില്വ-
പത്തൂര പീലു സുരസാർജ്ജകംഗൈഃ
സ്വേദം വിദധ്യാദഥവാ പ്രലേപം
ബർഹിഷ്ഠശുണ്ഠീ സുരദാരുകുഷ്ഠൈഃ

കർപ്പൂരത്തുളസി, വിഷ്ണുക്രാന്തി, അമ്പഴം, കൂവളം, പത്തങ്ങം, ഉകമരം, തുളസി, കാട്ടുതുളസി ഇവയുടെ ഇല കൂട്ടപിടിപ്പിച്ചു വിയർപ്പിക്കുകയോ, ചെറുകടലാടി, ചുക്കു്, ദേവതാരം കൊട്ടം ഇവ അരച്ചു തേയ്ക്കുകയോ ചെയ്യു; എന്നാൽ കഫനേത്രരോഗം ശമിക്കും.

വല്കലം പാരിജാതസ്യ തൈലകാഞ്ജികസൈന്ധവം.
കഫോദ്ഭൂതാക്ഷി ശൂലഘ്നം തരുഘ്നം കലിശം യഥാ.

മുരുക്കിന്റെ തൊലിയും ഇന്തുപ്പുംകൂടി കാടിയിൽ അരച്ചു എണ്ണ ചേർത്തു ലേപനം ചെയ്താൽ കഫജമായ നേത്രരോഗം ശമിക്കും.

### വേദനാഹരങ്ങളായ ലേപനങ്ങൾ.

കല്കിതാ സഘൃതാ ദൂർവാ യവഗൈരിക ശാരിബാഃ
സുഖലേപാഃ പ്രയോക്തവ്യാ രുജാരാഗോപശാന്തയേ.

കറുക, യവം, കാവിമണ്ണ്, നറുനീണ്ടികിഴങ്ങ് ഇവ അരച്ചു നെയ്യുചേർത്തു ചാലിച്ചു കണ്ണിൽ തേച്ചാൽ കണ്ണിലുള്ള വേദന, ചുവപ്പ് ഇവ ശമിക്കും.

പയസ്യാശാരിബാപത്രമഞ്ജിഷ്ഠാമധുകൈരപി
അജാക്ഷീരാന്വിതാല്ലേപഃ സുഖോഷ്ണഃ പത്ഥ്യ ഉച്യതേ.

അടപൊതിയൻകിഴങ്ങ്, നറുനീണ്ടികിഴങ്ങ്, പച്ചില, മഞ്ചട്ടി, ഇരട്ടിമധുരം ഇവ ആട്ടിൻപാലിലരച്ചു തിളപ്പിച്ചു ചെറുചൂടോടുകൂടി കണ്ണിൽ തേച്ചാൽ കണ്ണിലുണ്ടാകുന്ന വേദനയും ചുവപ്പും ശമിക്കും.

### പ്രക്ലിന്നവർത്മത്തിന്.

രസാഞ്ജനം സർജ്ജരസോ ജാതീപുഷ്പംമനശ്ശിലാ
സമുദ്രഫേനോലവണം ഗൈരികം മരിചാനി ച
ഏതൽ സമാംശം മധുനാ പിഷ്ടം പ്രക്ലിന്നവർത്മനി
അഞ്ജനം ക്ലേദകണ്ഡുഘ്നം പക്ഷ്മണാം ച പ്രരോഹണം.

രസാഞ്ജനം, ചെഞ്ചല്യം, പിച്ചകപ്പൂവ്, മനയോല, കടൽനാക്ക്, ഉപ്പ്, കാവിമണ്ണ്, നല്ലമുളക് ഇവ സമമായി എടുത്തു പൊടിച്ചു തേനിൽ അരച്ചു കണ്ണിൽ എഴുതുക. എന്നാൽ പ്രക്ലിന്നവർത്മം, ചലവ്, ചൊ

റിച്ചിൽ ഇവ ശമിക്കും. നേത്രരോമങ്ങൾ മുളയ്ക്കുകയും ചെയ്യും.

## ശ്രീവാസാദിഗ്രന്ഥനം.

ശ്രീവാസാതിവിഷാലോധ്രൈശ്ചൂർണ്ണിതൈരല്പസൈ-
ന്ധവൈഃ
അവ്യക്തേഽക്ഷിഗദേ കാര്യം പ്ലോതസ്ഥൈർഗ്രന്ഥനം ബഹിഃ

തിരുവട്ടപ്പശ, അതിവിടയം, പാച്ചോറ്റിത്തൊലി ഇവ പൊടിച്ച് പൊടിയിൽ അല്പം ഇന്തുപ്പും ചേർത്ത് ഒരു തുണിയിൽ പുരട്ടി കൺപോളകളുടെ വെളിയിൽ നേത്രരോഗം വ്യക്തമാകുന്നതിനുമുമ്പ് ഒപ്പണം.

## പലവിധ ലേപനങ്ങൾ.

സൈന്ധവദാരുഹരിദ്രാഗൈരികപഥ്യാരസാഞ്ജനൈഃ
(പിഷ്ടൈഃ
ദത്തോ ബഹിഃ പ്രലേപോ ഭവത്യശേഷാക്ഷിരോഗഹരഃ

ഇന്തുപ്പ്, ദേവതാരം, മഞ്ഞൾ, കാവിമണ്ണ്, കടുക്കാത്തോട്, രസാഞ്ജനം ഇവ അരച്ച് കൺപോളയിൽ തേച്ചാൽ എല്ലാ നേത്രരോഗങ്ങളും ശമിക്കും.

തഥാ ശാബരകം ലോധ്രം ഘൃതഭൃഷ്ടം ബിഡാലകഃ
കാര്യോ ഹരീതകീ തദ്വത് ഘൃതഭൃഷ്ടോ ബിഡാലകം
ശലാക്യാക്ഷ്ണോർബ്ബഹിർല്ലേപോ ബിഡാലക ഉദാ-
(ഹൃതഃ

അപ്രകാരംതന്നെ വെളുത്ത പാച്ചോറ്റിത്തൊലി ചെറുതായി നുറുക്കി നെയ്യിൽ വറുത്തരച്ചോ, കടുക്കാത്തോട് നെയ്യിൽ വറുത്തരച്ചോ, ഒരു കമ്പികൊണ്ടു കണ്ണിന്റെ വെളിയിൽ എഴുതിയാൽ നേത്രരോഗം ശമിക്കും. (ബിഡാലകം എന്നു പറയുന്നതു് കമ്പികൊണ്ടു കണ്ണിന്റെ പുറമേയുള്ള ലേപനമാണു്.)

ഗിരികൂച്ചന്ദനനാഗരഖടികാംശയോജിതോ ബഹിർല്ലേ
കൃതശ്ചൈവ വചയാമിത്യോ ലോചനമഗദം ന സന്ദേഹഃ[പ

കാവിമണ്ണ്, ചന്ദനം, ചുക്ക്, ചോക്ക്, വയമ്പ് ഇവ സമാംശമായി എടുത്ത് അരച്ചു കണ്ണിന്റെ പുറമെ തേച്ചാൽ നേത്രരോഗം ശമിക്കും.

ശ്രുമ്യാമലകീഘൃഷ്ട്വാ സൈന്ധവഗൃഹവാരിയോജിതാന്താമ്രേ
യാതാഘനതാമക്ഷ്ണോർ ജയതിബഹിർല്ലേപതഃപീഡാം

കീഴാനെല്ലി, ഇന്തുപ്പ് ഇവ ചെമ്പുപാത്രത്തിൽവച്ച് മുലപ്പാലുംകൂട്ടി കൊഴക്കെ അരച്ചെടുത്തു കണ്ണിന്റെ പുറമെ തേച്ചാൽ കണ്ണിലെ വേദന ശമിക്കും.

ശുണ്ഠീനിംബദളൈഃപിണ്ഡഃ
സുഖോഷ്ണഃ സ്വല്പസൈന്ധവൈഃ
ധാൎയ്യശ്ചക്ഷുഷി സംലേപാ-
ച്ഛോഫകണ്ഡൂരുജാപഹഃ

ചുക്കും വേപ്പിലയുംകൂടി അരച്ച് ഉരുളയാക്കി അല്പം ഇന്തുപ്പു ചേൎത്തു ചെറുചൂടോടെ കണ്ണിൽ വച്ചുകൊണ്ടിരുന്നാൽ നീര്, ചൊറിച്ചിൽ, വേദന ഇവ ശമിക്കും.

മസ്തകാസ്ഥിചുച്ചുകൃസ്തുഷോഡലവണാനചിതം
താമ്രപാത്രേഽഞ്ജനം പിഷ്ടംപില്ലപ്രക്ലിന്നവൎത്മനി
താമ്രപാത്രേ ഗൃഹാമൂലം സിന്ധൂത്ഥംമരിചാനചിതം
ശുരനാളേസംഘൃഷ്ടമഞ്ജനംപില്ലനാശനം.

ചുള്ളകീമത്സ്യത്തിന്റെ അസ്ഥിയും ഇന്തുപ്പ് കാടിയുംകൂടി ചെമ്പുപാത്രത്തിൽ വച്ചരച്ച് അഞ്ജനമാക്കി ഉപയോഗിച്ചാൽ പില്ലവും, പ്രക്ലിന്നവൎത്മവും ശമിക്കും. ഇപ്രകാരം തന്നെ മുവിലവേര്, ഇന്തുപ്പ്, നല്ലമുളക് ഇവയും കാടിയുംകൂടി ചെമ്പുപാത്രത്തിലാക്കി ഏഴുദിവസം അരച്ചുകണ്ണിൽഎഴുതിയാൽ പില്ലംശമിക്കും.

### ധൂപം

ഭാവിതം ബസ്തമൂത്രേണ സസ്നേഹം ദേവദാരു ച
കാകമാചീഫലൈകേന ഘൃതയുക്തേന ബുദ്ധിമാൻ
ധൂപയേൽ പില്ലരോഗാർത്തം പതന്തി ക്രിമയോഽചിരാൽ.

ആട്ടിൻമൂത്രത്തിൽ ഭാവനചെയ്ത ദേവതാരം നെയ്യു ചേർത്തോ, മണിത്തക്കാളിയുടെ കായും നെയ്യും കൂടിയോ പുകച്ചാൽ പില്ലരോഗത്തിലുള്ള കൃമികൾ വേഗത്തിൽ താഴെ വീഴും.

### മറ്റൊരു ധൂപം

ശിഗ്രുപല്ലവനിര്യാസസ്സുഘൃഷ്ടസ്താമ്രസമ്പുടേ
ഘൃതേന ധൂപിതോ ഹന്തി ശോഫഘർഷാശ്രുവേദനാഃ.

മുരിങ്ങയില്പ്പനീരും, നെയ്യുംകൂടി ചേർത്തു ചെമ്പുപാത്രത്തിലാക്കി പുകച്ചാൽ നേത്രശോഫം, കരുകരുപ്പ്, വേദന ഇവ ശമിക്കും.

### സിരാഹർഷത്തിന്

സിരാഹർഷേഽഞ്ജനം കുര്യാൽ ഫാണിതം മധുസംയുതം
മധുനാ താർക്ഷ്യശൈലം വാ കാസീസം വാ സമാക്ഷികം.

സിരാഹർഷത്തിനു നീർശർക്കരയും തേനും കൂടിയോ, രസാഞ്ജനവും തേനുംകൂടിയോ അന്നഭേദിയും തേനുംകൂടിയോ അഞ്ജനം ഉണ്ടാക്കി എഴുതിയാൽ സിരാഹർഷം ശമിക്കും.

### സിരോൽപാതത്തിന്

സർപ്പിഃക്ഷൌദ്രാഞ്ജനം ച സ്യാൽ സിരോൽപാതസ്യ ഭേഷജം
തദ്വൽ സൈന്ധവകാസീസം സ്തന്യപിഷ്ടം ച പൂജിതം.

സിരോൽപാതത്തിൽ നെയ്യ്, തേൻ, സൌവീരാഞ്ജനം ഇവ അരച്ചു തിരിയാക്കിയോ, ഇന്തുപ്പ്, ശുദ്ധി ചെയ്ത അന്നഭേദി ഇവ മുലപ്പാലിൽ അരച്ചോ ഉപയോഗിക്കുക. സിരോൽപാതം ശമിക്കും.

## രക്താഭിഷ്യന്ദത്തിന്ന ധാര

തിരീടത്രിഫലായഷ്ടീ ശർക്കരാ ഭദ്രമുസ്തകൈഃ
പിഷ്ടൈശ്ശീതാംബുനാസേകോരക്താഭിഷ്യന്ദനാശനഃ
കശേരുമധുകാനാം ച ചൂർണ്ണമംബരസംയുതം
ന്യസ്തമപ്സ്വാന്തരീക്ഷാസു ഹിതമാശ്ച്യോതനം ഭവേൽ.

പാച്ചോറ്റിത്തൊലി, ത്രിഫല, ഇരട്ടിമധുരം, പഞ്ചസാര, കഴിമുത്തങ്ങ ഇവ പച്ചവെള്ളത്തിൽ അരച്ച ധാരകോരിയാൽ രക്താഭിഷ്യന്ദം ശമിക്കും. കഴിമുത്തങ്ങ, ഇരട്ടിമധുരം ഇവ പൊടിച്ച് ഒരു തുണിയിൽ കെട്ടി ആകാശഗംഗാജലത്തിൽ മുക്കി ധാരകോരിയാലും രക്താഭിഷ്യന്ദം ശമിക്കും.

## വ്രണശുക്രത്തിന്

ചന്ദനം ഗൈരികം ലാക്ഷാ മാലതീകലികാസമാ
വ്രണശുക്രഹരീവർത്തിഃ ശോണിതസ്യ പ്രസാദിനീ
സിരയാവാ ഹരേദ്രക്തം ജലൌകാഭിശ്ചലോചനാൽ
അക്ഷമജ്ജാഞ്ജനംസദ്യസ്തന്യനശ്ശുക്രനാശനം
ഏളുകം വാ പുണ്ഡരീകം വാ ഛാഗീക്ഷീരാവസേചിതം
രാഗാശ്രുവേദനാംഹന്യാൽ ക്ഷതപാകാത്യയാജകാഃ
തുത്ഥകംവാരിണാ യുക്തം ശുക്രം ഹന്ത്യക്ഷിപൂരണാൽ.

ചന്ദനം, കാവിമണ്ണ്, കോലരക്ക്, മുല്ലമൊട്ട് ഇവ സമമായി എടുത്തരച്ച് തിരിയുണ്ടാക്കി ഉപയോഗിച്ചാൽ വ്രണശുക്രം ശമിക്കും. രക്തത്തിന്റെ തെളിച്ചവും ഉണ്ടാകും. അട്ടയിട്ട് കണ്ണിൽനിന്ന് രക്തമെടുത്തുകളയുന്നതും താന്നിക്കായുടെ മജ്ജ മുലപ്പാലിൽ അരച്ച് വൈകുന്നേരം കണ്ണിൽ എഴുതുന്നതും വ്രണശുക്രത്തെ ശമിപ്പിക്കുന്നതാണ്. താമരപ്പൂവുമാത്രം ആട്ടിൻപാലിൽ അരച്ച് ധാര ചെയ്താൽ ചുവപ്പ്, കണ്ണുനീർചാട്ടം, വേദന, വ്രണം, പാകാത്യയം, അജക ഇവ ശമിക്കും. തുത്ത പച്ചവെള്ളത്തിൽ അരച്ച് കണ്ണിൽ നിറയ്ക്കുന്നതും ശുക്രനാശനമാണ്.

### പുഷ്പത്തിന്

ക്ഷുണ്ണപുന്നാഗപത്രേണ പരിഭാവിതവാരിണാ
ശ്യാമാകപാഥാംബുനാവാഥ സേചനം കുസുമാപഹം.

പുന്നയുടെ ഇല നുറുക്കിച്ചതച്ചിട്ടത്ത നീരുകൊണ്ടോ ത്രികോല്പക്കൊന്നയുടെ കഷായം കൊണ്ടോ ധാര ചെയ്താൽ നേത്രപുഷ്പം ശമിക്കും.

ശിരീഷബീജമരിചപിപ്പലീസൈന്ധവൈരപി
ശുക്ലേപ്രഘർഷണംകാര്യമഥവാസൈന്ധവേന ച.

നെന്മേനിവാകക്കുരു, നല്ലമുളക്, തിപ്പലി, ഇന്തുപ്പ് ഇവ പൊടിച്ചു പുരട്ടിയ കമ്പികൊണ്ടോ ഇന്തുപ്പു തനിച്ചോ ഘർഷണം ചെയ്താൽ കണ്ണിലുണ്ടാകുന്ന ശുക്ലരോഗം ശമിക്കും.

### രാക്കണ്ണിന്

നകുലാന്ധ്യ ത്രിദോഷോത്ഥ തൈമിര്യവിഹിതോവിധിഃ
സക്രിയാദ്ഘൃതക്ഷൌദ്രഗോമയസ്വരസദ്രുതൈഃ
താർക്ഷ്യഗൈരികതാലീസൈസ്സന്നിശാന്ധ്യഹിതമഞ്ജനം.

നകുലാന്ധ്യത്തിന് സന്നിപാതംപോലെ ചികിത്സിച്ചുകൊള്ളണം. മാക്കീരക്കല്ല്, കാവിമണ്ണ്, താലീസപത്രം ഇവ പൊടിച്ചുചേർത്തു നെയ്യ്, തേൻ, ചാണകനീര് ഇവ ഒരോന്നിൽ മേല്പറഞ്ഞ പൊടി അരച്ചെഴുതുക. ഇവ എല്ലാംകൂടിയതിലും ഈ പൊടി അരച്ചെഴുതാം. എന്നാൽ രാക്കണ്ണു ശമിക്കും.

### മറെറാരു യോഗം

കാരഞ്ജകോല്പലസ്വർണ്ണഗൈരികാംഭോജകേസരൈഃ
പിഷ്ടൈശ്ഛാഗോമയതോയവർത്തിർദോഷാന്ധ്യനാശിനീ.

പുങ്കിൻകുരു, ചെങ്ങഴനീർക്കിഴങ്ങ്, പൊന്ന്, കാവിമണ്ണ്, താമരയല്ലി ഇവ ചാണകനീരിലരച്ച് ഗുളിക ചമച്ച് കണ്ണിൽ എഴുതുക. രാക്കണ്ണുകാണാതുശമിക്കും.

## ഗുളിക.

അജാമൂത്രേണവാകൗന്തീകൃഷ്ണാസ്രോതോജസൈന്ധവൈ
കാളാനുസാരീത്രികട്ത്രിഫലാവല്ഗുമനശ്ശിലാഃ
സമഫേനാഃ മതാഗൾശലേഖനാരാത്ര്യാന്ധ്യവർത്തയോഹിതാഃ

മരമഞ്ഞൾത്തൊലി, തിപ്പലി, രസാഞ്ജനം, ഇന്തുപ്പ് ഇവ സമം ആട്ടിൻമൂത്രത്തിലരച്ച് ഗുളികയുണ്ടാക്കി കണ്ണിൽ എഴുതുക. രാക്കണ്ണു ശമിക്കും. ഉലുവാ, ത്രികടുക്, ത്രിഫല, അരിതാരം, മനയോല, കടൽനുര ഇവ സമം ആട്ടിൻപാലിലരച്ച് ഗുളികയുരുട്ടി കണ്ണിലെഴുതുക. രാക്കണ്ണിളയ്ക്കും.

അഞ്ജനക്കല്ല്, കൊട്ടം; കുരുമുളക്, താന്നിക്കായുടെ അകത്തെ പരിപ്പ്, നാഗണം മനയോല ഇവ സമം പശുവിൻനീരിലരച്ച് ഗുളികയുണ്ടാക്കി കണ്ണിലെഴുതുക; രാക്കണ്ണു ശമിക്കും.

## അഞ്ജനം.

സനീലവേശ്യയകൃന്മദ്ധ്യേപിപ്പലീരോഹൻ പചേൽ
താശ്ശുഷ്കാമധുനാഘൃഷ്ടാ നിശാന്ധ്യഘ്നമഞ്ജനം.

സതപങ്ങളുടെ യകൃൽഖണ്ഡമെടുത്തു പൊളിച്ച് അതിനകത്തു തിപ്പലി പൊടിച്ചിട്ടു കരിഞ്ഞുപോകാതെ ചൂട്ടെടുത്തു പൊടിച്ചു തേൻകൂട്ടി ചാലിച്ചു കണ്ണിലെഴുതുക. രാക്കണ്ണു കാണാത്തതു ശമിക്കും.

## രാക്കണ്ണിന്നു വിവിധയോഗങ്ങൾ.

എലിപ്പുഴുക്ക് മുരിങ്ങയില നീരിൽ അരച്ചെഴുതുക ശമിക്കും.

മുതിരയിലനീര് മൂന്നുദിവസം കണ്ണിൽ പിഴിയുക. രാക്കണ്ണു തെളിയും.

കരിങ്കോഴിയുടെ ചോരയും കയ്പും കരളും കുന്നും ജീരകവും ചെറുപ്പുള്ളടിയുംകൂടി അരച്ചു രണ്ടുതുടം

നെയ്യിൽ ഇട്ട കുറുക്കി കുഴമ്പാക്കി സേവിക്കുക. രാക്കണ്ണുകണാത്തതു ശമിക്കും.

അളിഞ്ചിക്കുരുന്ന പിടിക്കുന്നു്. കൂവളത്തിൻവേരു് വേപ്പിൻതൊലി, ചുക്കു് ഇവ സമം തേനിൽ അരച്ചുതിന്നുക; രാക്കണ്ണു ശമിക്കും.

അളിഞ്ചിക്കുരുന്നു്, വെങ്കായം, ഉള്ളി ഇവ ഇലുമ്പിപ്പുഴച്ചാററിലോ, ചെറുനാരങ്ങാനീരിലോ അരച്ചെഴുതുക; രാക്കണ്ണു തെളിയും.

തിപ്പലിപ്പൊടി, കൂവളവേരിൻപൊടി ഇവ സമം കരുപ്പുകട്ടി ചേ൪ത്തു സേവിക്കുക. രാക്കണ്ണുകാണാത്തതു ശമിക്കും.

അഞ്ചു മിന്നാമിനങ്ങിനെപിടിച്ചു് പിച്ചകത്തിൻ കിളുന്നും കൂടി തേനിലരച്ചു് കണ്ണിൽ എഴുതുക. രാക്കണ്ണു തെളിയും.

കല്ലുണവും കടൽനുരയും അരച്ചു കണ്ണിൽ എഴുതുക. രാക്കണ്ണു ശമിക്കും.

തിപ്പലിപ്പൊടിയും ചാണകവും സമം അരച്ചു് മുരിങ്ങയിലച്ചാററിൽ ചാലിച്ചു കണ്ണിൽ എഴുതുക; രാക്കണ്ണു ശമിക്കും.

രണ്ടുപലം തുത്ഥം, കററാർവാഴനീരിലും ചതുരക്കള്ളിനീരിലുംഅരച്ചു്ഒരു ചട്ടിയിലിട്ടു്മറെറാരുചട്ടികൊണ്ടുമൂടി മണ്ണും അരച്ചു ചട്ടിപൊതിഞ്ഞു സ്പുടംവെയ്ക്കുക. ഏഴരനാഴിക കഴിയുമ്പോൾ എടുത്തു മണ്ണും ഇളക്കിക്കളഞ്ഞു് ചട്ടിയിൽനിന്ന ചുവന്ന പൊടി എടുത്തു കറേറു കണ്ണിൽഎഴുതുക. രാക്കണ്ണുകാണാത്തതുശമിക്കും.

## സേവിപ്പാൻഘൃതം

തഥാതിമുക്തകൈരണ്ഡ സോഹളാരീതജാനി ച
ഋഷ്ടംഘൃതംകംഭയോനേഃപക്വൈഃ പാനേ ച പൂജിതം.

കരുക്കത്തിമുല്ലയില, ആവണക്കില, കൊഴുപ്പയില, ശതാവരിയില ഇവ ഓരോന്നും നെയ്യിൽ വറുത്തു സേവിക്ക' അഗസ്തിയില ഇടിച്ചിട്ടു നെയ്'കാച്ചി സേവിക്കുക. രാക്കണ്ണു ശമിക്കും.

**രാക്കണ്ണുകാൎക്കു ഭക്ഷിപ്പാൻ.**

ഖാദേച്ഛപ്ലീഹയകൃതി മാഹിഷേതൈലസൎപ്പിഷാ
ഘൃതേസിദ്ധാനിജീവന്ത്യാഃ പല്ലവാനി ച ഭക്ഷയേൽ.

സത്വങ്ങളുടെ പ്ലീഹയും യകൃത്തും എരുമനെയ്യിലോ എണ്ണയിലോ പശുവിൻനെയ്യിലോ പാകമാക്കി ഭക്ഷിക്കുക. അടപൊതിയൻതളിർ പശുവിൻനെയ്യിൽ വേകിച്ചു ഭക്ഷിക്കുക എന്നാൽ രാക്കണ്ണു കാണാത്തതു ശമിക്കും.

**ഉടുമ്പിൻ യകൃത്തുകൊണ്ടുള്ള യോഗം.**

പചേത്തു ഗൌധം ഹിയകൃൽ പ്രയുക്തം
പ്രകല്പിതം മാഗധികാഭിരംബുനാ
നിഷേവിതം തദ്'യകൃതഞ്ജനേന
നിഹന്തി നക്താന്ധ്യമസംശയം ഖലു.

ഉടുമ്പിന്റെ യകൃത്തും ചെറുതിപ്പലിയുംകൂടി പചിച്ച്' അരച്ചു ഗുളികയാക്കി അതു കണ്ണിൽ എഴുതിയാൽ നിശ്ചയമായും രാക്കണ്ണു കാണാത്തതു ശമിക്കും.

**കണായോഗം.**

കണാഛാഗയകൃന്മധ്യേ പക്വാ തദ്രസപേഷിതാ
അചിരാദ്ധന്തി നക്താന്ധ്യം തദ്വൽ സക്ഷൌദ്രമൂഷണം

ചെറുതിപ്പലി ആട്ടിൻയകൃത്തിന്റെ നടുക്കുവച്ചു പുഴുങ്ങി അതിന്റെ നീരെടുത്തു കണ്ണിൽ എഴുതിയാൽ രാത്ര്യന്ധത വേഗത്തിൽ ശമിക്കും. നല്ലമുളകു പൊടിച്ചു തേനിൽ അരച്ച്' എഴുതിയാലും ഫലം മേൽപറഞ്ഞതുപോലെ തന്നെ.

## മററു പല യോഗങ്ങൾ.

ദധ്നാനിഘൃഷ്ടംമരിചം രാത്ര്യന്ധ്യാഞ്ജനമുത്തമം
താംബൂലയുക്തം ഖദ്യോത ഭക്ഷണം തു തദർത്ഥകൃൽ.

നല്ലമുളകു തൈരിൽ അരച്ചു കണ്ണിൽ എഴുതുകയോ വെററിലയും മിന്നാമിനുങ്ങുംകൂടി ഭക്ഷിക്കുകയോ ചെയ്താൽ രാക്കണ്ണു കാണാത്തതു ശമിക്കും.

കേശരാജാനപീതംവിഭം മത്സ്യാണ്ഡംവാന്തിഭക്ഷിതം
നക്താന്ധ്യംനിയതംഹന്യാൽ സപ്താഹാൽപഥ്യസേ-
(വിനാം

മത്സ്യത്തിന്റെ മുട്ട കീറി കയ്യോന്നിക്കൂടിച്ചേർത്തു പഥ്യമായി ഭക്ഷിച്ചാൽ നിശ്ചയമായും ഏഴുദിവസത്തിനകം രാക്കണ്ണു കാണാത്തതു ശമിക്കും.

ശഫരീമത്സ്യക്ഷാരോനക്താന്ധ്യംചാഞ്ജനാദപിനിഹന്തി
തദ്വദ്രാമഠടങ്കണകണ്ണമലംചൈകശോഞ്ജനാന്മധുനാ.

ശഫരീമത്സ്യത്തിന്റെ ക്ഷാരംകൊണ്ടുള്ള അഞ്ജനവും കായം, പൊൻകാരം, ചെവിക്കായം, തേൻ ഇവ ഒന്നിച്ചുചേർത്തുണ്ടാക്കിയ അഞ്ജനവും രാക്കണ്ണുകാണാത്തതിനെ ശമിപ്പിക്കും.

## ഗണ്ഡൂപദകജ്ജലം.

സംഗ്രാഹ്യാപരതാനലക്തകരസേനാമൃജ്യഗണ്ഡൂപദാൻ
ലാക്ഷാരഞ്ജിതതൂലവർത്തിനിഹിതാൻയഷ്ടീമധൂന്മിശ്രി-
(താൻ
പ്രക്ഷാള്യോത്തമസർപ്പിഷാനലശിഖാസന്തപ്തജംകജ്ജലം
ദൂരാസന്നനിശാന്ധ്യസർവ്വതിമിരപ്രധ്വംസകൃച്ചോദിതം.

മരിച്ച അട്ടയെ എടുത്തു കോലരക്കിൻവെള്ളത്തിൽ കഴുകി കോലരക്കുതേച്ച പഞ്ഞിയിൽ ആക്കി ഇരട്ടിമധുരവും അരച്ചുചേർത്തു തിരിയാക്കി നെയ്യൊഴിച്ചു തീ കത്തിച്ചു മഷി എടുത്തു കണ്ണിൽ എഴുതിയാൽ ദൂരത്തിലും അടുത്തും കാണാൻ പാടില്ലാതെ വരുന്ന നിശാന്ധ്യവും തിമിരവും ശമിക്കും.

## സേവിപ്പാൻ ത്രിഫലാദിപൊടി

ത്രൈഫലേനാഥ ഹവിഷാ ലിഹാന സ്ത്രിഫലാന്നിശി
യഷ്ടീമധുക സംയുക്താം മധുനാ ച പരിപ്ലുതാം
മാസമേകം ഹിതാഹാരഃ പിബന്നാമലകോദകം
സൌപർണ്ണം ലഭതേ ചക്ഷുരിത്യാഹ ഭഗവാൻനിമിഃ

ത്രിഫലയും ഇരട്ടിമധുരവും സമമെടുത്തു പൊടിച്ചു ത്രൈഫലനെയ്യും തേനുംകൂടി കുഴച്ച് അത്താഴമുണ്ടു കഴിഞ്ഞാൽ സേവിക്ക. പിന്നെ നെല്ലിക്കാക്കഷായവും സേവിക്ക. ഇങ്ങനെ ഒരുമാസം സേവിച്ചാൽ ഗരുഡന്റെ കണ്ണിനെപ്പോലെയുള്ള കാഴ്ചയുണ്ടാകുമെന്നു ഭഗവാൻനിമിമഹർഷി അരുളിച്ചെയ്തിരിക്കുന്നു.

## ത്രിഫല സേവിക്കേണ്ട വിധം

സഘൃതം വാ വരാക്വാഥം ശീലയേന്മധുശർക്കരം
അപൂപപൂപസക്തൂൻവാ ത്രിഫലാചൂർണ്ണസംയുതാൻ
പ്രാതർഭക്തസ്യവാപൂർവമദ്യാൽ പഥ്യാം പൃഥക്പൃഥക്
മൃദ്വീകാശർക്കരാക്ഷൌദ്രൈസ്സതതം തിമിരാമയീ.

നെയ്യ്, തേൻ, പഞ്ചസാര ഇവയോടുകൂടി ശീലിക്കണം. അപ്പം അട ചെറുപയററിൻപരിപ്പ് ഉഴുന്നിൻപരിപ്പ് മലർപ്പൊടി ഇവയെല്ലാം ത്രിഫലപ്പൊടി ചേർത്തു സേവിക്ക. ത്രിഫലക്കഷായത്തിൽ പാലും കൂട്ടി പായസം വച്ചു തണുത്താൽ തേനും പഞ്ചസാരയും കൂട്ടി അതിരാവിലെ ആഹാരത്തിനു മുമ്പിലും സന്ധ്യയ്ക്കും സേവിക്കുക. മുന്തിരിങ്ങ, പഞ്ചസാര, തേൻ ഇവ ചേർത്തു ത്രിഫല എല്ലായ്പ്പോഴും സേവിക്കുക. എന്നാൽ എല്ലാ തിമിരവും ശമിക്കും.

## തിമിരത്തിനു സേവിപ്പാനും എഴുതാനും

താപ്യായോഹേമയഷ്ട്യാഹ്വസിതാജീർണ്ണാഞ്ജനമാക്ഷികൈഃ
സംയോജിതം യഥാകാമം തിമിരഘ്നീ പരം വരാ.

മാക്കീരക്കല്ല്, ഇരുമ്പിൻപൊടി, പൊന്നിൻ പൊടി, ഇരട്ടിമധുരം, പഞ്ചസാര, പഴകിയ നെയ്യ്, തേൻ ഇവയോടുകൂടി ത്രിഫല ചൂർണ്ണവും തക്കപോലെ കണ്ണിൽ പ്രയോഗിക്കുകയും സേവിക്കുകയും ചെയ്ക. എന്നാൽ തിമിരം ശമിക്കും.

## വിരേചിപ്പാൻ പൊടി

ശർക്കരൈലാത്രിവൃച്ചൂർണ്ണൈർമധുയുക്തൈർവിരേച-
നശീതലേപസേകാദീന്യുജ്യാന്നേത്രാസ്യമൂർദ്ധസു (യോൽ

പഞ്ചസാര, ഏലത്തരി, ത്രികോല്പക്കൊന്ന ഇവ പൊടിച്ചു തേനിൽ കുഴച്ചു സേവിച്ചു വിരേചിപ്പിക്ക. കണ്ണിലും ഉള്ളംകാലുകളിലും തലയിലും തണുത്ത മരുന്നുകളെക്കൊണ്ടൊഴിക്കുകയും തേയ്ക്കുകയും ചെയ്താൽ പിത്തം കൊണ്ടുള്ള തിമിരത്തെ കളയും.

## സേവിപ്പാൻ കുക്കടചൂർണ്ണം

ത്രിഫല, അതിമധുരം, ദേവതാരം, കൊട്ടം, ചീനക്കാരം, ജീരകം രണ്ടും, ആശാളി, കിരിയാത്ത്, പാറാകി പൊൻകാരം, ചവക്കാരം, കാവിമണ്ണ്, പവിഴപ്പുററ്, മുത്തുച്ചിപ്പി, മുന്തിരിങ്ങ, സഹസ്രവേധി, ഇന്തുപ്പ്, കായം, കടുകരോഹിണി, ജാതിക്ക, ഗ്രാമ്പൂവ്, ജാതിപത്രി, ചീനപ്പാവ് തിപ്പലി, കുരുമുളക്, ഏലത്തരി, അമ്പർ നാലും, കസ്തൂരി, ഗോരോചന, അത്തിത്തിപ്പലി വ്ളാംപശ, മായാക്ക്, അരിയാറ് ഇവ ഒന്നരക്കഴഞ്ചു വീതം. ത്രിഫലയും അതിമധുരവും പാവും കഷായംവെച്ചു ചേർക്കണം. കറുത്ത പിടക്കോഴി ഒന്ന്. അടപൊതിയൻകിഴങ്ങ്, നറുനീണ്ടിക്കിഴങ്ങ് ചെങ്ങഴനീർകിഴങ്ങ് പാടത്താളിക്കിഴങ്ങ്, മുല്ലരിക്കിഴങ്ങ്, മുത്തങ്ങാക്കിഴങ്ങ് നിലപ്പനക്കിഴങ്ങ്, താമരക്കിഴങ്ങ്, ആമ്പൽകിഴങ്ങ്, നെയ്തൽക്കിഴങ്ങ്, കോവൽക്കിഴങ്ങ്, നെയ്യാമ്പൽക്കിഴങ്ങ് ഇവ ഓരോപലം വീതം. ഇവ അരച്ച് അടത്തി

ഉണക്കിക്കൊള്ളേണം. പടവലം, കടങ്ങൽ, പൂവാംകുറുന്തൽ, ക്രുവളത്തില, കീഴാനെല്ലി ഇവ ഒരോപിടിവീതം. ഒരുപറവെള്ളം കൊള്ളുന്ന കലം ഒന്നു്. അടപ്പുചട്ടി ഒന്നു്. ഗോമൂത്രം ഇരുന്നാഴി. പച്ചമരുന്നുകൾ ഇടിച്ചുപിഴിഞ്ഞ നീരു് ഇടങ്ങഴി രണ്ടര. ഇവ കലത്തിൽ ഒഴിച്ചു് കോഴിയെ കൊന്നു് അതിന്റെ ദുഷ്ടുകളഞ്ഞു മേല്പറഞ്ഞ മരുന്നുകൾ അരച്ചു് കോഴിയുടെ വയററിനകത്താക്കി കുത്തിക്കെട്ടി കലത്തിനകത്തു പരണ്ടപാകി അതിന്മീതെ വച്ചു ചട്ടികൊണ്ടടച്ചു ശീലമൺചെയ്തു് അടുപ്പേററി കാഞ്ഞിരവിറകുകൊണ്ടു തീയെരിച്ചു വററിച്ചു് എടുത്തു വെയിലത്തുവച്ചുണക്കിപ്പൊടിച്ചു് ശീലപ്പൊടിതട്ടിയെടുത്തു സേവിക്കുക. എന്നാൽ കണ്ണിലുണ്ടാകുന്ന തൊണ്ണൂററാറു വ്യാധികളും ശമിക്കും.

## അണ്ഡചൂർണ്ണം

ചീനപ്പാവു പലം രണ്ടു്. വട്ടംകണ്ടിച്ചു പാലിൽ പുഴുങ്ങി ഉണക്കി പൊടിക്കേണം. വെളുത്തുള്ളി പലം ഒന്നു്. കറപ്പു കഴഞ്ചു് അര. കോഴിമുട്ട ഇരുപത്തിഒന്നു് വെളുത്തുള്ളി തൊലികളഞ്ഞു പുഴുങ്ങി അരച്ചു കറപ്പും കോഴിമുട്ടയുടെ വെള്ളക്കരുവും ചീനപ്പാവുപൊടിയും ഒന്നിച്ചുകൂട്ടി ഉരുളിയിൽ ഇട്ടു ചെറിയ തീയെരിച്ചു വറുത്തെടുത്തു പൊടിച്ചു വച്ചിരുന്നു കുറേശ്ശ എടുത്തു നെയ്യും തേനും ചേർത്തു സേവിക്കുക. എന്നാൽ ശുക്ലം, വീക്കം, കൃഷ്ണമണിയുടെ നാലുവശവുമുണ്ടാകുന്ന കരുപ്പുകൾ, വ്രണങ്ങൾ, ഇവ ശമിക്കും.

## കോഴിയടച്ചു്

ത്രിഫല കഴഞ്ചു നാലു് ജാതിക്കാ, ജാതിപത്രി ഇവ ഒന്നരക്കഴഞ്ചുവീതം. ജീരകം കഴഞ്ചു നാലു്. തേററാംപരൽ കഴഞ്ചു നാലു്. ചെറുപയർ പരിപ്പു് നാഴി ത്രികോല്പക്കൊന്ന പൊടിച്ചു പൊടിഉരിയ. തെങ്ങിന്റെ

ഇളയപൂക്കലിയരി ഉരിയ. വല്ലിഉഴവിത്തിന്റെ അരിനാഴി. ഈ മരുന്നുകളുടെകൂടെ ഒരുകരിംപിടക്കോഴിയുടെ കരളും കുന്നും കണ്ണും തലയും ചോരയും ചേൎത്തരച്ചു് അഞ്ചു് അടയായി ചുട്ടെടുക്കുക. ഓരോ അടയും ഈരണ്ടുനേരമായി സേവിക്കണം. എന്നാൽ ഏതു നേത്രരോഗവും ശമിക്കും.

## കോഴിഅട മറ്റൊന്നു്

ജാതിപത്രി, ഗ്രാമ്പൂവ് ഇവ നാലു കഴഞ്ചു വീതം അരിയാറു്, ത്രിഫലത്തോട് ഇവ മൂന്നും കഴഞ്ചു വീതം. ഒന്നിച്ചുചേൎത്തു പൊടിച്ചു് അതിൽനിന്നും നാലിലൊരു ഭാഗം പൊടിയെടുത്തു് ഒരു കരിം പിടക്കോഴിയുടെ പങ്കം, കരളും എടുത്തു് എല്ലാംകൂടി അരച്ചു് അട തട്ടി ചട്ടിയിലിട്ടു ചുട്ടെടുത്തു ചെറിയ ഉരുളകളാക്കി തേങ്ങിൻചക്കര ചേൎത്തു രണ്ടുനേരവും സേവിക്കുക. ബോധക്കേടുണ്ടാകുന്നാപക്ഷം മോരു കൊടുക്കണം.

## സേവിപ്പാൻ ചൂൎണ്ണം

അടപൊതിയൻകിഴങ്ങു പലമെട്ടു്. കാട്ടുമുളകിൻവേരു്, കാട്ടുതിപ്പലിവേരു്, മുത്തങ്ങാക്കിഴങ്ങു്, നിലപ്പനക്കിഴങ്ങു്, ചെന്ത്രാവള്ളിക്കിഴങ്ങു്, കരിവള്ളിക്കിഴങ്ങു്, പാൽമുതക്കിൻകിഴങ്ങു് ഇവ അരപ്പലംവീതം. അതിമധുരം പലമൊന്നു്. അരിയാറു്, അയമോദകം, ഇലവൎങ്ഗത്തൊലി, ജാതിക്കാ, ഗ്രാമ്പൂവ്, പച്ചപ്പാശി ഇവ ഈരണ്ടു കഴഞ്ചുവീതം. എല്ലാം കൂടി പൊടിച്ചു് നെയ്യിൽ സേവിക്കുക. എന്നാൽ എല്ലാനേത്രരോഗങ്ങളും ശമിക്കും.

## സേവിപ്പാൻ മറ്റൊരു ചൂൎണ്ണം

അതിമധുരം പലമരണ്ടു്. താന്നിക്കാത്തൊടു പലം മൂന്നു്. നെല്ലിക്കാത്തൊട്ടു്, താന്നിക്കാത്തൊട്ടു് ഇവ ഈരണ്ടുപലംവീതം. മരമഞ്ഞൾത്തൊലി പലമരണ്ടു്. ഇവ അടപൊതിയൻകിഴങ്ങിൻപൊടി പലമരണ്ടു്. ഇവ എല്ലാം

കൂടെ നല്ലതുപോലെ പൊടിച്ച് നെയ്യിൽ സേവിക്കുക. എന്നാൽ കാചം, പടലം, തിമിരം ഇവ ശമിക്കും.

### തിമിരത്തിനു ത്രിഫലാവിധി.

ലിഹ്യാൽ സദാ വാ ത്രിഫലാം സുചൂർണ്ണിതാം
മധുപ്രഗാഢാം തിമിരേfഥ പിത്തജേ
സമീരജേ തൈലയുതാം കഫാത്മകേ
മധുപ്രഗാഢാം വിദധീത യുക്തിതഃ

പിത്തജവും കഫാത്മകവും ആയ തിമിരത്തിനു ത്രിഫല പൊടിച്ചു തേനിൽ കുഴച്ചും, വാതജമായ തിമിരത്തിനു എണ്ണയിൽ കുഴച്ചും സേവിക്കണം.

### സേവിപ്പാൻ കഷായത്തിനു്.

അരിയാറു്, ജാതിക്കാ, ജാതിപത്രി, ഗ്രാമ്പൂവു്, അതിവിടയം, മായാക്കു്, വാൽമുളകു്, മുന്തിരിങ്ങാ, ത്രിഫലത്തോടു്, ചന്ദനം രണ്ടും, കുരുമുളകു്. സുനാമുക്കി, അതിമധുരം ഇവ ഓരോകഴഞ്ചുവീതം. അടപൊതിയൻ കിഴങ്ങു കഴഞ്ചു പന്ത്രണ്ടു്. ചപ്പും ചിറകുംകളഞ്ഞ ചെറിയകോഴി ഒന്നു് വെള്ളം ഇടങ്ങഴി അഞ്ചേകാൽ കുറുക്കി ഇടങ്ങഴിയൊന്നേകാൽ. കാലത്തും വൈകുന്നേരവും ഇരുരണ്ടേത്തുടം കഷായംവീതമെടുത്തു പീതർമണിപ്പൊടിയും ജീരകപ്പൊടിയും മേൻപൊടിചേർത്തു സേവിക്കണം. എന്നാൽ ഉഷ്ണം നിമിത്തമുള്ള കൺചുവപ്പും ഒന്നുകൊണ്ടും മാറാത്തതായ ചുവപ്പും ശമിക്കും. ശരീരം വളരെ തണുക്കുകയും ചെയ്യും.

### വാശകാദി കഷായം.

ആടരൂഷാഭയാനിംബ ധാത്രീ മുസ്താക്ഷകുലകൈഃ •
രക്തസ്രാവം കഫം ചക്ഷുഷ്യം വാസകാദികം.

ആടലോടകത്തിൻവേരു്, കടുക്കാത്തോടു്, വേപ്പിൻതൊലി, നെല്ലിക്കാത്തോടു്, മുത്തങ്ങാക്കിഴങ്ങു്,

താന്നിക്കാത്തോട്, മുലവരിക്കിഴങ്ങ്, ഇവകൊണ്ടുള്ള കഷായം രക്തസ്രാവം, കഫദോഷം, ഇവയെ ശമിപ്പിക്കും, കണ്ണിന് ഹിതകരവുമാണ്.

### വിഭീതകാദി കഷായം.

വിഭീതകശിവധാത്രീ പടോലാരിഷ്ടവാശകൈഃ
കഷായോ ഗുഗ്ഗുലുനാപേയഃ ശോഫശൂലാക്ഷി പാകഹാ
പുഷ്പം ച സവ്രണംശുക്ലം രാഗമിശ്ചാപിനാശയേൻ
ഏതൈരേശ്ചാപിഘൃതം പക്വംരോഗാംസ്താംശ്ചവ്യപോ-
(ഹതി

താന്നിക്ക, കടുക്ക, നെല്ലിക്ക, പടവലത്തണ്ട്, വേപ്പിൻതൊലി, ആടലോടകത്തിൻവേര്, ഇവ കഷായം വച്ച് ഗുഗ്ഗുലു മേൻപൊടി ചേർത്തു സേവിക്കുക. നീർക്കെട്ട്, വേദന കണ്ണുപഴുപ്പ്, നേത്രപുഷ്പം, വ്രണശുക്ലം, ചുവപ്പ് മുതലായവ ശമിക്കും. ഈ മരുന്നുകൾതന്നെ കൽക്കമായി നെയ്യുകാച്ചി സേവിച്ചാലും മേല്പറഞ്ഞ രോഗങ്ങൾ ശമിക്കും.

### ബൃഹദ്വാശാദികഷായം.

വാശാ ഘനം നിംബ പടോലപത്രം
തിക്താമൃതാ ചന്ദന വത്സകത്വക്
കലിംഗദാർവ്വീ ദഹനം ച ശുണ്ഠീ-
ഭൂനിംബ ധാത്ര്യാവഭയാവിഭീതം.
ശ്യാമാ യവകപാഠമഥാഷ്ടഭാഗം
പിബേദിമം പൂർവ്വദിനേ കഷായം
തൈമിര്യ്യ കണ്ഡൂ പടലാർബ്ബുദം ച
ശുക്ലം നിഹന്യാദ്'റണമവ്രണം ച.
പീല്യം ച കാചം ച മഹാരജശ്ച
നക്താന്ധ്യരാഗം ശ്വയഥും സശൂലം
നിഹന്തി സർവാൻ നയനാമയാംശ്ച
വാശാദിരേഷഃ പ്രഥിതപ്രഭാവഃ

ആടലോടകവേര്, മുത്തങ്ങാക്കിഴങ്ങ്, വേപ്പില, പടവലത്തില, കടുകരോഹിണി, അമൃത്, ചന്ദനം, കടകപ്പാലവേരിലെത്തൊലി, കുടകപ്പാലയരി, മരമഞ്ഞൾത്തൊലി, കൊട്ടവേലിക്കിഴങ്ങ്, ചുക്ക്, പുത്തരിച്ചുണ്ടവേര്, ത്രിഫലത്തോട്, ത്രികോല്പക്കൊന്ന, യവം ഇവ കഷായംവെച്ച് എട്ടിലൊന്നാക്കി അതിരാവിലെ സേവിക്കുക. തിമിരം, ചൊറിച്ചിൽ, പടലം, അർബ്ബുദം, ശുക്ലം, വ്രണം, അവ്രണം, പില്ല, കാചം, ധൂളിപൂർണ്ണത, രാത്ര്യന്ധത, നീർക്കെട്ട്, സ്രാവം ഇവയും സകലനേത്രരോഗങ്ങളും ശമിക്കും. ഈ വാശാദികഷായം വളരെ പ്രഭാവമുള്ളതാണ്.

## ത്രിഫലാകഷായം

പത്ഥ്യാസ്ത്രീസ്രാവിഭീതകകൃഃകഷായധാത്ര്യാദിപാദ-
ശൈവത്തു
പ്രസ്ഥാദ്ധേ സലിലേ കഷായമഷ്ടഭാഗാവശേഷിതം
പീതം പാദഭിഷ്യന്ദ മാസ്രാവം രാഗഞ്ച തിമിരം ജയേൽ.

കടുക്കാമൂന്ന്, താന്നിക്കാ ആറ്, നെല്ലിക്കാപന്ത്രണ്ട് ഇവ ഇരുന്നാഴിവെള്ളത്തിൽ കഷായംവെച്ച് എട്ടിലൊന്നാക്കി സേവിച്ചാൽ അഭിഷ്യന്ദം, സ്രാവം, ചുവപ്പ്, തിമിരം ഇവ ശമിക്കും.

## ജലപ്രയോഗം

ജലഗണ്ഡൂഷൈഃ പ്രാതർബഹുശോഽഭിതോഭിഃ പ്രപൂര്യ-
[മുഖരന്ധ്രം
നിർദ്ദയമുക്ഷന്നക്ഷി ക്ഷപയതി തിമിരാണിനാ സദ്യഃ
ഭുക്ത്വാ പാണിതലം ഘൃഷ്ട്വാ ചക്ഷുഷോര്യൽ പ്രദീയതേ
അചിരേണൈവ തദ്വാരി തിമിരാണി വ്യപോഹതി.

അതിരാവിലെ വെള്ളം കവിൾക്കൊണ്ട് വളരെ പ്രാവശ്യം നല്ലവണ്ണം കണ്ണുകഴുകിയാൽ തിമിരം ഇല്ലാതാകും. അതുപോലെതന്നെ ഊണുകഴിഞ്ഞതിനുശേഷം വെള്ളം കയ്യിലെടുത്ത് കണ്ണു കഴുകുന്നതായാലും തിമിരം ശമിക്കും.

# തൈലയോഗങ്ങൾ

## ഭൃംഗാമലകാദി

ഭൃംഗാമലരസപ്രസ്ഥ തൈലപ്രസ്ഥം പലഞ്ച മധുകസ്യ
ക്ഷീരാഢകേവിപക്വംവലാകാമപികോകിലം കുരുതേ
അന്ധമനന്ധംകുരുതേബധിരമബധിരംതഥാചപലദന്തം
ഉപചിതപീനോരസ്കോഭവതിനരോമാസമാത്രേണ.

കയ്യോന്നിനീര്, നെല്ലിക്കാനീര് ഇവ ഇടങ്ങഴി വീതം. എണ്ണ ഇടങ്ങഴി ഒന്ന്. കൽക്കത്തിന് ഇരട്ടിമധുരം പലം ഒന്ന്. പശുവിൻപാൽ ഇടങ്ങഴി നാല്. ഇവ കൂട്ടിക്കാച്ചിയ എണ്ണ കണ്ണിനും ചെവിക്കും പല്ലിനും വളരെ ശ്രേഷ്ഠമാകുന്നു.

## മഞ്ജിഷ്ഠാദി എണ്ണ

മഞ്ജിഷ്ഠാഞ്ജനശാരിബാബ്ദ കടുകാതക്കോലജാതീഫല–
ശ്രീകണ്ഠത്രിഫലാജടാതഗരതഗൃഷ്ടീ ചതുർജ്ജാതകൈഃ
സോശീരാഗരുചോരയുഗ്മൃഗനാഭീന്ദുപ്ലവാംഭോവികൈ
സ്തൈലംനേത്രശിരോർത്തിഹാരിസപയസ്സിദ്ധംകുമാരീരസേ

മഞ്ചെട്ടി, അഞ്ജനക്കല്ല്, നറുനീണ്ടിക്കിഴങ്ങ്, മുത്തങ്ങാക്കിഴങ്ങ്, കടുകരോഹിണി, തക്കോലപ്പുട്ടിൽ, ജാതിക്കാ, കണ്ടിവെണ്ണ, ത്രിഫല, ജടാമാഞ്ചി, തകരം, കൊട്ടം, ഇരട്ടിമധുരം, ഏലത്തരി, ഇലവർങ്ഗം, സമുദ്രപ്പച്ച, നാഗപ്പൂവ്, രാമച്ചം, അകിൽ, കച്ചോലക്കിഴങ്ങ് നറുംചണ്ണക്കിഴങ്ങ്, വെരുകിൻചട്ടം, കർപ്പൂരം, ചെങ്ങഴനീർക്കിഴങ്ങ്, ഇരുവേലി, താമരവളയം, എണ്ണ, പാൽ, കററാർവാഴനീര്. ഈ എണ്ണ നേത്രരോഗത്തെയും ശിരോരോഗത്തെയും മാററും.

## അസനവില്വാദി

അസനവില്വബലാമൃത പാചിതേ
മധുകനാഗരക ത്രിഫലാന്വിതേ

പയസിതൈലമിദം പയസാപചേൽ
നയനകർണ്ണശിരോഹിതമുത്തമം.

വേങ്ങക്കാതൽ, കൂവളത്തിൻവേരു്, കരുന്തോട്ടി വേരു്, ചിററമൃതു് ഇവ കഷായം. ഇരട്ടിമധുരം, ചുക്കു് കടുക്കാ, നെല്ലിക്കാ, താന്നിക്കാ ഇവ കല്ക്കം. പാൽ എണ്ണ ഇവ കൂട്ടിക്കാച്ചിയ എണ്ണ എല്ലാ നേത്രരോഗത്തെയും കർണ്ണരോഗത്തെയും ശിരോരോഗത്തെയും ശമിപ്പിക്കും.

## തുംഗദ്രുമാദി

തുംഗദ്രുമസ്യ തരുണസ്യ ജലേസുഗന്ധാ-
ലാമജ്ജയഷ്ടിമധുകോൽപല ചന്ദനാനാം
കല്ക്കനദുഗ്ദ്ധസഹിതേന വിപകമേത-
ത്തൈലം ശിരോനയനതർപ്പണമർപ്പണേന.

'കരിക്കിൻവെള്ളം നറുംപശ്ശക്കിഴങ്ങു് രാമച്ചം ഇരട്ടിമധുരം, ചെങ്ങഴനീർകിഴങ്ങ്, ചന്ദനം ഇവ കല്ക്കം ചേർത്തു പാലും എണ്ണയുംകൂട്ടി കാച്ചിയരിക്കുക. ഈ തൈലം തലയ്ക്കും കണ്ണിനും വിശേഷമായിട്ടുള്ളതാകുന്നു.

## തിമിരത്തിനു നസ്യംചെയ്വാൻ

ജീവന്തികാതുലാകപാഥ പ്രസ്ഥഷഡംകേ സുവേഷിതാൻ
പാലികാനപി ജീവന്തീ ബലാതുയ ശതാവരീൻ
യഷ്ട്യാഃ പലചതുഷ്കഞ്ച സംയോജ്യായസ പാത്രകേ
തൈലപ്രസ്ഥംവിപചാസ്യിൻപാത്രഏവനിധാപയേൽ
മാസാന്തേ തേനകവ്തീത നസ്യം തിമിരനാശനം.

അടപൊതിയൻകിഴങ്ങു് തുലാം ഒന്നു്. കഷായം വയ്ക്കണം. കല്ക്കത്തിനു് അടപൊതിയൻകിഴങ്ങ്, കരുന്തോട്ടിവേരു്, വെൺകരുന്തോട്ടിവേരു്, ഉഴരകത്തിൻ വേരു്, ശതാവരിക്കിഴങ്ങു് ഇവ ഓരോപലംവീതം. ഇരട്ടിമധുരം പലം നാലു്. ഇവ അരച്ചുകലക്കി ഇടങ്ങഴി എണ്ണയുംചേർത്തു് ഇരുമ്പുപാത്രത്തിൽകാച്ചിയരിച്ചു് ഒരു

മാസം ഇരുമ്പുപാത്രത്തിൽതന്നെ വച്ചേയ്ക്കുക. പിന്നീ ടെടുത്തു നസ്യംചെയ്യുക. വാതതിമിരം ശമിക്കും.

## വാതശ്ലേഷ്മതിമിരത്തിന്ന്

സിതൈരണ്ഡജടാസിംഹീ ഫലദാരുവചാനതൈഃ
ഛായാഷഷ്ടിമൂലൈശ്ച തൈലംപകം പയോ-
ന്വിതൈഃ
നസ്യം സർവോൽപന്നതഥവാതശ്ലേഷ്മാമയാന്തിനൽ.

വെള്ളത്താവണക്കിൻവേര്, ജടാമഞ്ചി, മലങ്കാ രയ്ക്കാ, ദേവതാരം, വയമ്പ്, തകരം, ക്രുവളത്തിൻവേര് എണ്ണ, പാല്, ഇവകൂട്ടി കാച്ചിയരിച്ചു നസ്യംചെയ്യുക. എന്നാൽ വാതതിമിരം ശമിക്കും.

## നസ്യത്തിന്ന മറ്റൊരെണ്ണ

ഹ്രീബേരദാരുചിനിശാ കൃഷ്ണകല്കൈഃ പയോയുതൈഃ
ദശമൂലനിര്യൂഹേ പകം തൈലഞ്ചനാവനം.

ഇരുവേലി, ദേവതാരം, മഞ്ഞൾ, മരമഞ്ഞൾ ത്തൊലി, തിപ്പലി ഇവ കല്ക്കം അരച്ചുകലക്കി ദശമൂല കഷായത്തിൽ എണ്ണയും പാലുംചേർത്തു പാകത്തിന്ന കാച്ചിയരിച്ചു നസ്യംചെയ്യണം നേത്രരോഗംശമിക്കും.

## നസ്യത്തിന്ന് വേറൊരെണ്ണ

സിദ്ധംമധുകകൃമിജിൽ മരിചാമരദാരുഭിഃ
സക്ഷീരംനാവനൽതൈലംപിട്ടേർല്ലേപോമുഖസ്യച.

ഇലിപ്പക്കാതൽ,വിഴാലരി, കുരുമുളക്, ദേവതാരം, ഇവകല്ക്കം ചേർത്തു പാലുംകൂട്ടി കാച്ചിയ എണ്ണകൊണ്ടു നസ്യം ചെയ്കയും ഇവതന്നെ പാലിൽ അരച്ചു മുഖത്തു തേച്ച് ഉണങ്ങുമ്പോൾ തിരുമ്മിക്കളകയും ചെയ്ക.

## തലയിൽ തേയ്ക്കാനുംനസ്യത്തിനും

ഋതനീലോൽപലാനന്തായഷ്ട്യാഹ്വാസനിഷണ്ഡകൈഃ
സാധിതംനാവനംതൈലംശിരോവസ്ത്യേവ ച ശസ്യതേ.

തകരം, ചെങ്ങഴനീർക്കിഴങ്ങ്, കടുക്, ഇരട്ടിമധുരം, ചണ്ണക്കിഴങ്ങ് ഇവ കഷായവും കല്ക്കവുമായി കാച്ചിയ എണ്ണ തലയിൽ നിർത്തുവാനും നസ്യം ചെയ്വാനും നന്ന്.

## നസ്യത്തിന് വേറൊരു എണ്ണ.

സമൂലജാലജീവന്തീതുലാംദ്രോണേഽംഭസഃപചേൽ
അഷ്ടഭാഗസ്ഥിതേതസ്മിംസ്തൈലപ്രസ്ഥംപയസ്സമം
ബലാത്രിതയജീവന്തീവരീമൂലൈഃപലോന്മിതൈഃ
യഷ്ടീപലൈശ്ചതുർഭിസ്സലോഹപാത്രേവിപാചയേൽ
ലോഹഏവസ്ഥിതംമാസംനാവനാദൂർദ്ധ്വജത്രുജാൻ
വാതപിത്താമയാൽഹന്തിതദ്വിശേഷാൻദൃഗാമയാൻ
കേശാസ്യകന്ധരാസ്കന്ധപുഷ്ടിലാവണ്യകാന്തികൃൽ.

അടപൊതിയൻ സമൂലം തുലാം ഒന്ന്. വെള്ളം ഇടങ്ങഴി പതിനാറ്. കറിക്കോൽ ഇടങ്ങഴി നാല്. പിഴിഞ്ഞരിച്ച് കഷായനീരിൽ ഇടങ്ങഴി എണ്ണയും ഇടങ്ങഴി പാലും ചേർക്കണം. കല്ക്കത്തിന്ന് കുറുന്തൊട്ടിവേര്, പട്ടരത്തിൻവേര്, ആനക്കുറുന്തൊട്ടിവേര്, അടപൊതിയൻകിഴങ്ങ്, ശതാവരിക്കിഴങ്ങ് ഇവ ഓരോപലം വീതം ഇരട്ടിമധുരം പലം നാല്, ഇവ അരച്ച് കല്ക്കം ചേർത്തു ഇരുമ്പുപാത്രത്തിൽ കാച്ചി അരിച്ച് ഇരുമ്പുപാത്രത്തിൽതന്നെ സൂക്ഷിച്ചുവച്ചിരുന്നു നസ്യം ചെയ്ക. എന്നാൽ സകല നേത്രരോഗങ്ങളും ശിരോരോഗങ്ങളും ശമിക്കും.

## മറ്റൊരു എണ്ണ.

തിലതൈലമക്ഷതൈലംഭൃംഗസ്വരസോനാച്ഛനിർഗ്ഗുഹ
അയസപാത്രവിപക്വംകരോതിദൃഷ്ടേർബലംനസ്യം.

എണ്ണ, താന്നിക്കാക്കുരുവിന്നെണ്ണ, കയ്യോന്നിനീര് വേങ്ങക്കാതൽകഷായം ഇവ ഇരുമ്പുപാത്രത്തിൽ കാച്ചിയരിച്ച് നസ്യംചെയ്ക. എന്നാൽ തിമിരം ശമിക്കും.

## കൃഷ്ണാദിതൈലം.

കൃഷ്ണാ വിഡംഗമധുയഷ്ടികസിന്ധുജന്മ-
വിശ്വൌഷധൈഃ പയസിസിദ്ധമിദം ഛഗല്യാഃ
തൈലംനൃണാം തിമിരശുക്ലശിരോക്ഷിശൂല-
പാകാത്യയാഞ്ജയതി നസ്യവിധൌപ്രയുക്തം.

ചെറുതിപ്പലി, വിഴാലരി, ഇരട്ടിമധുരം, ഇന്തുപ്പ് ചുക്ക് ഇവ കല്ക്കമായി ആട്ടിൻപാലും ചേൎത്തു കാച്ചിയെടുത്ത തൈലം തിമിരം ശുക്ലം ശിരോരോഗം, നേത്രശൂലം പാകാത്യയം ഇവയെ ശമിപ്പിക്കും.

## ഭൃങ്ഗരാജതൈലം.

ഭൃങ്ഗരാജരസപ്രസ്ഥേ യഷ്ടീമധുപലേന ച
തൈലസ്യകുഡവംപക്വംസദ്യോദൃഷ്ടിംപ്രസാദയേൽ
നസ്യാദ്വലീപലിതഘ്നം മാസേനൈതന്നസംശയഃ.

ഇടങ്ങഴി കയ്യോന്നിനീരിൽ ഒരു പലം ഇരട്ടിമധുരം കല്ക്കമായി നാഴി എണ്ണ കാച്ചി നസ്യംചെയ്താൽ ഉടൻതന്നെ കണ്ണിനു തെളിച്ചമുണ്ടാകും. ഒരു മാസം തേച്ചാൽ ജരാനരകളും ഇല്ലാതാകും.

## അഭിജിത്തൈലം.

തൈലസ്യപചേൽകുഡവംമധുകസ്യപലേനകല്ക്കപി-
(ഷ്ടേന
ആമലകരസപ്രസ്ഥംക്ഷീരപ്രസ്ഥേനസംയുതംകൃത്വാ
അഭിജിന്നാമതൈലംതിമിരംഹന്യാന്മുനിപ്രോക്തം
വിമലാംകുരുതേദൃഷ്ടിംനഷ്ടാമപ്യാനയേദിദംശീഘ്രം.

ഇടങ്ങഴി നെല്ലിക്കാനീരിൽ ഒരു പലം ഇരട്ടിമധുരം കല്ക്കമായി ഇടങ്ങഴി പാലും ചേൎത്തു നാഴി എണ്ണ കാച്ചി നസ്യംചെയ്താൽ തിമിരരോഗം ശമിക്കും കണ്ണിനു തെളിച്ചമുണ്ടാകുകയും പൊട്ടിയ കണ്ണ് തെളിയുകയും ചെയ്യും.

## ഗോശകൃത്തൈലം

ഗവാം ശകൃൽകാഥവിപാകമുത്തമം
ഹിതം ച തൈലം തിമിരേഷു നസ്യതഃ
ഘൃതം ഹിതം കേവലമേവ പൈത്തികേ
തഥാണുതൈലം പവനാസൃഗുത്ഥയോഃ.

പശുവിൻ ചാണകക്കഷായത്തിൽ എണ്ണ കാച്ചി നസ്യംചെയ്താൽ തിമിരരോഗം ശമിക്കും. പിത്തസംബന്ധമായ നേത്രരോഗത്തിൽ നെയ്യുമാത്രവും വാതരക്തജമായ നേത്രരോഗത്തിൽ അണുതൈലവും ഹിതമാണു്.

## നൃപവല്ലഭതൈലം

ജീവകർഷഭകൌമേദാദ്രാക്ഷാംശുമതീനിദിഗ്ധികാബൃഹതീ
മധുകംബലാവിഡംഗംമഞ്ജിഷ്ഠാതഥാശർക്കരാരാസ്നാ.
നീലോല്പലം ശതാഹ്വാ പ്രപൌണ്ഡരീകം പുനർന്നവാ-
ലവണം
പിപ്പല്യഃ സർവ്വേഷാംഭാഗൈരക്ഷാംശകൈഃ പിഷ്ടൈഃ
തൈലം യദിവാ സർപ്പിർ ദ്വിപാക്ഷീരംചതുർഗ്ഗുണംപക്വം
തിമിരംപടലംകാചംനക്താന്ധ്യംചാർബ്ബുദംതഥാന്ധ്യം ച
ശുക്ലം ചലിംഗനാശം നാശയതിപരം ചനീലികാവ്യംഗം
മുഖനാസാ ദൌർഗ്ഗന്ധ്യം പലിത ഖാകാലജം ഹനുസ്തംഭം
കാസംശ്വാസംശോഷംഹിക്കാം സ്തംഭംതഥാതൃയം നേത്രേ
മുഖരോഗമർദ്ധഭേദം രോഗം ബാഹുഗ്രഹം ശിരഃസ്തംഭം
രോഗാനഥോർദ്ധ്വജത്രോഃ സദ്യോനചിരേണ നാശയതി
നസ്യാർത്ഥം കഥിതം തൈലം പക്വമിദം നൃപവല്ലഭം
അക്ഷാംശൈഃ ശാണികൈഃ കല്ക്കൈരന്യേഷ്വംഗാദിതൈലവൽ

ജീവകം, ഇടവകം, മേദ, മുന്തിരിങ്ങ, മൂവിലവേരു് ചെറുവഴുതിനവേരു്, വെൺവഴുതിനവേരു്, ഇരട്ടിമധുരം കുറുന്തോട്ടിവേരു്, വിഴാലരി, മഞ്ചട്ടി, പഞ്ചസാര, ചിററരത്ത, കരിംകൂവളക്കിഴങ്ങു്, ഞെരിഞ്ഞിൽ, പുണ്ഡരീ

കക്കരിമ്പിൻവേര്, തമിഴാമവേര്, ഇന്തുപ്പ്, തിപ്പലി ഇവ മൂന്നു കഴഞ്ചുവീതം. കല്ക്കമായി നാലിരട്ടിപാലും ചേൎത്തു നാഴി എണ്ണയോ നെയ്യോ കാച്ചി നസ്യംചെയ്താൽ തിമിരം, പടലം, കാചം, രാക്കണ്ണുകാണായ്ക, അർബ്ബുദം, ആന്ധ്യം, ലിംഗനാശം, നീലിക, കരിമുഖം ഇവയും, മുഖത്തും മൂക്കിലുമുണ്ടാകുന്ന ദുർഗ്ഗന്ധം, അകാലപലിതം, ഹനുസ്തംഭം, ചുമ, ശ്വാസം, ശോഷം, ഇക്കിൾ, സ്തംഭം, നേത്രനാശം, മുഖരോഗം, അൎദ്ധാവഭേദം എന്ന വാതരോഗം, ബാഹുസ്തംഭം, ശിരഃസ്തംഭം ഇവയും കഴുത്തിന മുകളിലുള്ള സർവ്വരോഗങ്ങളും ശമിക്കും.

## ഘൃതയോഗങ്ങൾ

### നേത്രാഭിഘാതഘ്നഘൃതം

ആജംഘൃതം ക്ഷീരപാത്രം മധുകം ചോത്പലാനി ച
ജീവകൎഷഭകൌ ചാപി പിഷ്ട്വാ സൎപ്പിർവിപാചയേൽ
സർവ്വനേത്രാഭിഘാതേഷു സൎപ്പിരേതൽ പ്രശസ്യതേ.

ഇരട്ടിമധുരം, ചെങ്ങഴനീർക്കിഴങ്ങ്, ജീവകം, ഇടവകം ഇവ കൽക്കമായി ആട്ടിൻപാലും ആട്ടിൻനെയ്യും ചേൎത്തു കാച്ചിയ നെയ്യ് എല്ലാ നേത്രാഭിഘാതങ്ങൾക്കും പ്രശസ്തമാണ്.

### ത്രിഫലാഘൃതം

ത്രിഫലാഷ്ടപലം ക്വാഥ്യം പാദശേഷം ജലാഢകേ
തേന തുല്യപയസ്സേന ത്രിഫലാപലകല്ക്കവൽ
അൎദ്ധപ്രസ്ഥം ഘൃതം സിദ്ധം സിതയാ മാക്ഷികേണ വാ
യുക്തം പിബേത്തിമിരീ തദ്യുക്തം വാ വരാരസം.

ത്രിഫല കുരുകളഞ്ഞതു പലം എട്ട്. വെള്ളം ഇടങ്ങഴി നാല്. കറിക്കോൽ ഇടങ്ങഴി ഒന്ന്. പാൽ ഇടങ്ങഴി ഒന്ന്. പശുവിൻനെയ്യ് ഇടങ്ങഴി അര. കുരു കളഞ്ഞ ത്രിഫല ഒരുപലം കൽക്കമായി കാച്ചിഅരച്ചു പ

ഞ്ചസാരയും തേനും ചേർത്തു സേവിക്ക. ത്രിഫലപ്പൊടിയിലോ ത്രിഫലക്കഷായത്തിലോ ചേർത്തു സേവിക്കയും ചെയ്യാം.

### മഹാത്രിഫലാഘൃതം.

യഷ്ടീമധു ദ്വികാകോളീവ്യാഘ്രീകൃഷ്ണാമൃതോൽപലൈഃ
പാലികൈസ്സസിതാദ്രാക്ഷൈർഘൃതപ്രസ്ഥം പചേത്സ- (മൈഃ
അജാക്ഷീരവരാവാശാ മാർക്കവസ്വരസൈഃ പൃഥക്
മഹാത്രൈഫലമിത്യേതൽ പരം ദൃഷ്ടിവികാരജിൽ.

ഇരട്ടിമധുരം, കാകോളി, ക്ഷീരകാകോളി, ചെറുവഴുതിനവേര്, തിപ്പലി, ചിററമൃത്, ചെങ്ങഴനീർക്കിഴങ്ങ്, മുന്തിരിങ്ങ ഇവ ഓരോ പലം. വെള്ളം ഇടങ്ങഴി എട്ട്. കറികോൽ ഇടങ്ങഴി രണ്ട്. പശുവിൻ നെയ് ഇടങ്ങഴി ഒന്ന്. ആട്ടിൻപാൽ ഇടങ്ങഴി ഒന്ന്. ആടലോടകവേര് കഷായം വച്ചുവെള്ളം ഇടങ്ങഴി ഒന്ന്. കയ്യോന്നി ഇടിച്ചുപിഴിഞ്ഞനീര് ഇടങ്ങഴി ഒന്ന്. കല്ക്കത്തിന് പഞ്ചസാര പലം ഒന്ന്. ഇവയെല്ലാംകൂടി ചേർത്തു കാച്ചിയരിച്ചു സേവിച്ചാൽ എല്ലാ നേത്രരോഗങ്ങളെയും ശമിപ്പിക്കും.

### പടോലാദിഘൃതം.

പടോലനിംബകടുകാ ദാർവീസേവ്യ വരാവൃഷം
സധന്വയാസ ത്രായന്തീ പർപ്പടം പാലികം പൃഥക്
പ്രസ്ഥമാമലകാനാഞ്ച ക്വാഥയേദർമ്മണേഽംഭസഃ
തദാഢകേഽർദ്ധപലികൈഃ ഘൃതപ്രസ്ഥം വിപാചയേൽ
മുസ്താ ഭൂനിംബ യഷ്ട്യാഹ്വ കുടജോദീച്യ ചന്ദനൈഃ
സപിപ്പലീകൈസ്തത്സർപ്പിഃ ഘ്രാണകർണ്ണാക്ഷിരോഗജിൽ
വിദ്രധിജ്വരദുഷ്ടാരുർവ്വിസർപ്പാപചി കുഷ്ഠനുൽ
വിശേഷാൽ ശുക്ലതിമിര നക്താന്ധ്യാർമ്മാമ്ലദാഹഹൃൽ.

പടവലത്തണ്ട്, വേപ്പിൻതൊലി, കടുകരോഹിണി, മരമഞ്ഞൾതൊലി, രാമച്ചം, ത്രിഫല, ആടലോ

ടകവേരു്, കൊടിത്തൂവവേരു്, ബ്രഹ്മി, പർപ്പടകപ്പുല്ലു് ഇവ ഓരോ പലം വീതം. നെല്ലിക്ക ഇടങ്ങഴി രണ്ടു്. ഇവ കഷായംവെച്ചു പിഴിഞ്ഞരിച്ച വെള്ളത്തിൽ ഇടങ്ങഴി നെയ്യും വീഴ്ത്തി മുത്തങ്ങാക്കിഴങ്ങ് കഞ്ഞിരിക്കവേരു് (അല്ലെങ്കിൽ നിലവേപ്പെന്നും പറയും) ഇരട്ടിമധുരം കടുകപ്പാലയരി, ഇരുവേലി ചന്ദനം ചെറുതിപ്പലി, ഇവ മൂന്നുകഴഞ്ചുവീതം പൊടിച്ചു കൽക്കംചേർത്തു കാച്ചിയരിച്ച നെയ്യു് സേവിക്കുക. എന്നാൽ മൂക്കിലും കണ്ണിലും ചെവിയിലുമുണ്ടാകുന്ന രോഗങ്ങളും, വിദ്രധി, പനി, ഉഷ്ണവ്രണം, വിസർപ്പം, അപചികളു, കുഷ്ഠം ഇവയും ശമിക്കും. വിശേഷിച്ചു ശുക്ലം, തിമിരം, രാക്കണ്ണുകാണാത്തതു്, ഉഷ്ണവിദഗ്ദ്ധം, അമ്ലവിദഗ്ദ്ധം, കണ്ണിന്റെ ചൂടു് എന്നിവകളും ശമിക്കും.

## ജീവന്ത്യാദിഘൃതം.

തുലാം പചേത ജീവന്ത്യാ ദ്രോണേഽപാം പാദശേഷിതേ
തൽകഷായേ ദ്വിഗുണം ക്ഷീരം ഘൃതപ്രസ്ഥം വിപാചയേൽ
പ്രപൗണ്ഡരീകകാകോളീപിപ്പലീലോധ്രസൈന്ധവൈഃ
ശതാഹ്വാ മധുകദ്രാക്ഷാ സിതാഭീരു ഫലത്രയൈഃ
കാർഷികൈസ്സന്നിശി തൽപീതം തിമിരാപഹരം.

അടപൊതിയൻകിഴങ്ങു് തുലാം ഒന്നു്. ചതുർഗ്ഗുണം വെള്ളം ഇടങ്ങഴി മുപ്പത്തിരണ്ടു്. കറിക്കോൽ ഇടങ്ങഴി എട്ടു്. പിഴിഞ്ഞരിച്ചു്, നെയ്യു് ഇടങ്ങഴി ഒന്നു്. പാൽ ഇടങ്ങഴി രണ്ടു്. കൽക്കത്തിനു് കരിമ്പു്, കാകോളി, ചെറുതിപ്പലി, പാച്ചോറ്റിത്തൊലി, ഇന്തുപ്പു് ശതകുപ്പ. ഇരട്ടിമധുരം, മുന്തിരിങ്ങാ, പഞ്ചസാര, ദേവതാരം, ത്രിഫലഇവ മുമ്മൂന്നു കഴഞ്ചുവീതം പൊടിച്ചു ചേർത്തു കാച്ചിയരിച്ചു സേവിച്ചാൽ തിമിരം ശമിക്കും.

## ദ്രാക്ഷാദിഘൃതം.

ദ്രാക്ഷാചന്ദനമഞ്ജിഷ്ഠാ കാകോളീദ്വയജീരകൈഃ
സിതാ ശതാവരീമേദാ പുണ്ഡ്രാഹ്വ മധുകോല്പലൈഃ

പചേജ്ജീർണ്ണഘൃതപ്രസ്ഥം സമംക്ഷീരം പിചൃന്മിതൈഃ
ഹന്തിതൽ കാചതിമിര രക്തരാജി ശിരോരുജഃ.

മുന്തിരിങ്ങ, ചന്ദനം, മഞ്ചട്ടി, കാകോളി, ക്ഷീരകാകോളി, ജീവകം, പഞ്ചസാര, ശതാവരിക്കിഴങ്ങ്, മേദ, കരിമ്പ്, ഇരട്ടിമധുരം, ചെങ്ങഴനീർക്കിഴങ്ങ് ഇവ മുമ്മൂന്നുകഴഞ്ചുവീതം. പഴയനെയ്യ് ഇടങ്ങഴിയൊന്ന്. പാൽഇടങ്ങഴി ഒന്ന്, ഇവയെല്ലാംകൂടി കാച്ചിയരിച്ചു സേവിക്കുക. എന്നാൽകാചം, തിമിരം, രക്തരാജി, തലയ്ക്കുണ്ടാകുന്ന സകലവിധ രോഗങ്ങളും എന്നിവ ശമിക്കും.

## ധാരയ്ക്കു് കപാലാദിഘൃതം

തുമ്പത്തണ്ട്, നന്ത്യാർവട്ടത്തിൻകരുന്ന്, നാല്പാമരത്തിൻമൊട്ട്, ആമ്പൽക്കിഴങ്ങ്, നെയ്തൽക്കിഴങ്ങ്, താമരക്കിഴങ്ങ്, ചെറുപൂള, പൊന്നാങ്കാണി, ചിററമൃത്, മുത്തിൾ ഇവ ഇടിച്ചുപിഴിഞ്ഞനീര് ഇടങ്ങഴി അര. വെണ്ണനെയ്യ് ഇടങ്ങഴി കാൽ. കൽക്കത്തിന് ചന്ദനം, ചെറുതിപ്പലി, ഇരട്ടിമധുരം, തേററാമ്പരൽ, പൂങ്കാവി, കോലരക്ക്, അതിവിടയം, ശംഖുപൊടി ഇവ ഓരോ കഴഞ്ചുവീതം പൊടിച്ചുചേർത്തു കാച്ചി മെഴുകുപാകത്തിൽ അരിക്കണം. ഈ കപാലാദി നെയ്യ്, ഓരോകണ്ണിൽ തുററിയൊന്നു പ്ലാവിലവീതംധാരകോരുക. എന്നാൽ കണ്ണിലെ പഴുപ്പും ചുവപ്പും ശുക്ലവുംശമിക്കും.

## പിത്തതിമരത്തിനു ഘൃതം

പിത്തജേ തിമിരേസർപ്പിർജ്ജീവനീയഫലത്രയൈഃ
വിപാചിതംപായയിത്വാസ്രവിശോധ്യവ്യധയേൽസിരാം.

പിത്തതിമിരത്തിനു ജീവനീയഗണവും ത്രിഫലയുംകൂടി കഷായവും കല്ക്കവുമായി നെയ്യ്കാച്ചി സേവിക്കുക. പഥ്യവും മററും കഴിഞ്ഞാൽ ഞരമ്പു കൊത്തി ചോരകളയണം. എന്നാൽ പിത്തതിമിരം ശമിക്കും.

### വാതതിമിരത്തിനു്

പ്രസാദനംസ്നേഹനഞ്ച പുടപാകം പ്രയോജയേൽ
വാതപീനസവച്ചാത്ര നിരൂഹംസാനുവാസനം.

പ്രസാദമായും സ്നേഹനമായുമുള്ള പുടപാകത്തെ നിറുത്തണം. വാതപീനസത്തിലെപ്പോലെ കഷായവസ്തിയും സ്നേഹവസ്തിയും ചെയ്ക. എന്നാൽ വാതതിമിരം ശമിക്കും.

### കണ്ണിൽ നിറുത്തുവാൻ ഘൃതം

മേദസശ്ചൈണേയാദ്ദുഗ്ദ്ധാത്സിദ്ധാൽഖജാൽഹൃതാൽ
ഉദ്ധൃതംസാധിതംതേജോമധുകോശീരചന്ദനൈഃ

മാനിന്റെ നെയ്‌വല, പാൽ, ഇരട്ടിമധുരം, രാമച്ചം, ചന്ദനം ഇവ സമം കൽക്കംചേർത്തു കാച്ചിയ നെയ്യ് കണ്ണിൽ നിറുത്തുക. തിമിരം ശമിക്കും.

### മറ്റൊരു ഘൃതം

ശ്വാവിൻശല്യകഗോധാനാം ദക്ഷതിത്തിരിബർഹിണാം
പൃഥക്പൃഥഗനേനൈവ വിധിനാ കല്പയേദ്വസാം.

പന്നി, മുള്ളൻ, ഉടമ്പു്, കോഴി, തിത്തിരിപ്പുള്ളു്, മയിൽ ഇവയുടെ നെയ്‌വല പ്രത്യേകംപ്രത്യേകം മേൽപറഞ്ഞ യോഗത്തിലെ മാനിന്റെ നെയ്‌വല ചേർന്നതുപോലെചേർത്തു കാച്ചിയരിച്ചു കണ്ണിൽനിറുത്തുക.

### വേറൊരു ഘൃതം

ശതാഹ്വാകുഷ്ഠനളദ കാകോളീദ്വയയഷ്ടിഭിഃ
പ്രപൌണ്ഡരീകസരള പിപ്പലീദേവദാരുഭിഃ
സർപ്പിരഷ്ടഗുണംക്ഷീരം പക്വംതർപ്പണമുത്തമം.

ശതകുപ്പ, കൊട്ടം, രാമച്ചം, കാകോളി, ക്ഷീരകാകോളി, ഇരട്ടിമധുരം, കരിമ്പു്, ചരളം, തിപ്പലി, ദേവ-

താരം ഇവ സമം കല്ക്കംചേൎത്തു നെയ്യിൽ എട്ടിരട്ടി പാലും ചേൎത്തു കാച്ചിയരിച്ചു് കണ്ണിൽ നിറുത്തുക; തിമിരം ശമിക്കും.

### ധൂമരത്തിനും മററും സേവിപ്പാൻ ഘൃതം

ധൂമരാഖ്യാമ്ലപിത്തോഷ്ണ വിദാഹേജീൎണ്ണസൎപ്പിഷാ
സിദ്ധംവിരേചയേച്ഛീതൈസ്തൈൎദ്രവ്യൈശ്ചസൎവ്വതഃ

ധൂമരം. അമ്ലവിദാഹം, പിത്തവിദാഹം, ഉഷ്ണവിദാഹം ഇവയ്ക്കു പഴയ നെയ്യു്, ഇരട്ടിമധുരം, ത്രിഫല, മുന്തിരിങ്ങ ഇവ കഷായവും കൽക്കവുമായി കാച്ചിയ നെയ്യു് ഏഴുദിവസം സേവിക്കുക. പത്ഥ്യവും മററും കഴിഞ്ഞാൽ ശീതമായുള്ള വിരേചനൌഷധങ്ങളെക്കൊണ്ടു വിരേചിപ്പിക്ക. കരിമ്പു്, മുന്തിരിങ്ങ, ത്രിഫല, ത്രികോല്പക്കൊന്ന ഇവ വിരേചനദ്രവ്യങ്ങളാകുന്നു. അനന്തരം ശീതമായുള്ള മരുന്നുകൾ സൎവ്വാംഗവും തേയ്ക്കുകയുംവേണം.

### ശ്ലേഷ്മതിമിരത്തിനു ഘൃതം.

ശ്ലേഷ്മോത്ഥേഽമൃതക്വാഥ വരാകണാശൃതംഘൃതം
വിദ്ധ്യേത്സിരാംപീതവതോ ദദ്യാച്ചാനുവിരേചനം
ക്വാഥംപൂഗാഭയാശുണ്ഠീ കൃഷ്ണാകുംഭനികുംഭജം.

ചിററമൃതു കഷായംവച്ചു് ത്രിഫല, തിപ്പലി ഇവ കൽക്കംചേൎത്തു നെയ്യ്കാച്ചി ഏഴുദിവസം കുടിക്കുക. അനന്തരം ഞരമ്പുകൊത്തി ചോരകളക. വീണ്ടും നെയ്യു് സേവിക്കുക. പിന്നീടു് കളിയടയ്ക്ക, കടുക്ക, ചുക്കു്, തിപ്പലി, നാഗദന്തി, ത്രികോല്പക്കൊന്ന ഇവകൊണ്ടുള്ള കഷായം സേവിച്ചു വിരേചിപ്പിക്ക.

### ക്ഷതശുക്ലത്തിനു് ഘൃതം.

ത്രിസ്രൃദ്വൃദപോരിണാപാകം ക്ഷതശുക്ലേഘൃതംപിബേൽ
സിരയാത്തുഹരേദ്രക്തം ജളൌകാഭിസ്തലോചനാൽ.

ത്രികോല്പക്കൊന്ന കഷായവും കല്ക്കവുംചേൎത്തു നെയ്യ് കാച്ചി മൂന്നു പ്രാവശ്യം ആവൎത്തിച്ചു സേവിക്കുക. പിന്നെ ഞരമ്പുകൊത്തിയും അട്ടപിടിപ്പിച്ചും ചോരകളയുക. എന്നാൽ ക്ഷതശുക്ലവും ശമിക്കും.

## അക്ഷിപാകത്തിന്നു നെയ്യ്.

ഫലനാളശിഫായഷ്ടീ മൃണാളോല്പലചന്ദനൈഃ
സാധിഷ്യന്ദമധിമന്ഥമക്ഷിപാകംനിഹന്തിതൽ.

പ്ലാശിൻതൊലി, താമരക്കിഴങ്ങ്, ഇരട്ടിമധുരം, താമരവളയം, ചെങ്ങഴനീർക്കിഴങ്ങ്, ചന്ദനം ഇവചേൎത്തുണ്ടാക്കിയ നെയ്യ് അക്ഷിപാകാദികളെ ശമിപ്പിക്കും.

## വ്രണശുക്ലാദികൾക്ക്.

തടാകശുക്തിസാരഞ്ച ശിഗ്രുപത്രരസസ്തഥാ
നന്ദ്യാവൎത്തപ്രസൂനസ്യ സ്വരസസ്താലജോരസഃ
ക്ഷീരംക്ഷീരാൎദ്ധിതംസൎപ്പിഃ പ്രത്യേകം കുഡുബോന്മി-
(തൈഃ
ദാൎവ്വീചന്ദനയഷ്ട്യാഹ്വൈഃകല്കൈശ്ചൈഭിപചേൽഘൃതം
സിദ്ധംതദ്വ്രണശുക്ലാൎമ്മ സ്യന്ദാദിഷുചക്ഷിതൎപ്പണം.

ഞെമ്മത്തിമാംസരസം നാഴി, മുരിങ്ങയിലനീര് നാഴി, നന്ത്യാൎവട്ടപ്പൂവിൻനീര് നാഴി, കരിമ്പനത്തണ്ടിൻ നീര് നാഴി, പാലുനാഴി, നെയ്യ് നാഴി. കല്ക്കത്തിന്നു മഞ്ഞളും, ചന്ദനം ഇരട്ടിമധുരം ഇവ സമംചേൎത്തു മെഴുകു പാകത്തിൽ കാച്ചിയരിക്കുക. ഈ നെയ്യ് വ്രണശുക്ലാദികൾക്ക നിൎത്തുവാനും ഒഴിക്കുവാനും നന്ന്.

## ഒഴിക്കുവാനും തൎപ്പണത്തിനും നെയ്യ്.

തടാകശുക്തിമാംസസ്യരസേ ക്ഷീരഘൃതംപചേൽ
കല്കിതൈൎയ്യഷ്ടിമധുക തണ്ഡുലീയകചന്ദനൈഃ
തൎപ്പണാൽപരിഷേകാച്ച വ്രണശുക്ലാജകാപഹം.

ഞെണ്ടിൻമാംസരസം, പാല്, നെയ്യ് ഇവയിൽ ഇരട്ടിമധുരം, ചെറുചീര, ചന്ദനം ഇവ കൽക്കംചെയ്തു കാച്ചിയ നെയ്യ് വ്രണശുക്ലം, അജക ഇവയെ ശമിപ്പിക്കും.

### കണ്ണിൽ നിറുത്തുവാൻ.

ശതാഹ്വാകുഷ്ഠനളദ കാകോളീദ്വയ യഷ്ടിഭിഃ
പ്രപൌണ്ഡരീകസരള പിപ്പലീദേവദാരുഭിഃ
സർപ്പിരഷ്ടഗുണക്ഷീരം പക്വം തർപ്പണമുത്തമം

ശതകുപ്പ, കൊട്ടം, രാമച്ചം കാകോളി, ക്ഷീരകാകോളി, ഇരട്ടിമധുരം, പുണ്ഡരീകക്കരുമ്പ്, ചരളം, തിപ്പലി, ദേവതാരം ഇവ കൽക്കം. നെയ്യും, നെയ്യിൽ എട്ടിരട്ടി പാലുംകൂട്ടി കാച്ചുക. ഇതു് കണ്ണിൽ നിറുത്തുവാൻ ഏററവുംനന്നു്.

### മറെറാരു നെയ്യ്.

മേദസസ്സൂദൈണേയാൽദഗ്ദ്ധാസിദ്ധാൽഘൃതംഹരേൽ
ഉദ്ധൃതംസാധിതംതേന മധൂകോശീരചന്ദനൈഃ

മാൻനെയ്യ് പാൽ വീഴ്ത്തി കാച്ചി ഉറയൊഴിച്ചു കടഞ്ഞെടുത്തു ചെറുപ്പുന്നയരി, ഇരട്ടിമധുരം, രാമച്ചം, ചന്ദനം ഇവ കൽക്കംചെയ്തു കാച്ചിയെടുത്ത നെയ്യ് കണ്ണിൽ നിറുത്തുക.

### ശശകഘൃതം.

ശശകസ്യശിരഃ കല്ക്കേ ശേഷാങ്ഗക്വഥിതേജലേ
ഘൃതസ്യകുഡവംപക്വം പൂരണം ചാജകാപഹം.

മുയലിന്റെ തല കല്ക്കവും മററംഗങ്ങൾ കഷായവും ആയി നാഴി നെയ്യ് കാച്ചി കണ്ണിൽ നിറുത്തിയാൽ അജക ശമിക്കും.

### മറെറാരു ശശകഘൃതം.

ശശകസ്യ കഷായേ ച സർപ്പിഷഃകുഡവംപചേൽ
യഷ്ടീപ്രപൌണ്ഡരീകസ്യ കൽക്കേനപയസാസമം

മഗല്യാഃ പൂരണാച്ശുക്ലക്ഷതപാകാത്യയാജകാഃ
ഹന്തിഭ്രൂശംഖശൂലം ച ദാഹരോഗാനശേഷതഃ

മുയലിൻ മാംസത്തിന്റെ കഷായത്തിൽ ഇരട്ടിമധുരം, പുണ്ഡരീകക്കരിമ്പ് ഇവ കൽക്കമായി ആട്ടിൻപാൽ ചേർത്ത് നാഴി നെയ്യുകാച്ചി കണ്ണിൽ നിറുത്തിയാൽ ശുക്ലവ്രണം, പാകാത്യയം അജക, പുരികത്തിനും ചെന്നിക്കുമുള്ള വേദന, എല്ലാവിധ മൂട്ടകം ഇവ ശമിക്കും.

**തിമിരഘ്നത്രൈഫലഘൃതം.**

ഫലത്രികാഭീരുകഷായസിദ്ധം
കൽക്കേനയഷ്ടീമധുകസ്യയുക്തം
സർപ്പിസ്സമം ക്ഷൌദ്രചതുർത്ഥഭാഗം.
ഹന്യാത്ത്രിദോഷംതിമിരംപ്രവൃദ്ധം.

ത്രിഫല, ശതാവരിക്കിഴങ്ങ് ഇവ കഷായംവച്ച് അതിൽ ഇരട്ടിമധുരം കൽക്കംചേർത്ത് കാച്ചിയ നെയ്യിൽ, ആറിയാൽ നെയ്യുടെ നാലിലൊരുഭാഗം തേൻ ചേർത്ത് സേവിക്കുക; ത്രിദോഷകോപത്താൽ ഉണ്ടായ തിമിരം ശമിക്കും.

**കാശ്യപത്രൈഫലഘൃതം.**

ത്രിഫലാത്ര്യൂഷണംദ്രാക്ഷാമധുകംകടുരോഹിണീ
പ്രപൌണ്ഡരീകംസൂക്ഷ്മൈലാവിഡംഗംനാഗകേസരം
നീലോൽപലംശാരിബേദ്വേചന്ദനംരജനീദ്വയം
കാർഷികൈഃപയസാതുല്യംത്രിഗുണംത്രിഫലാരസം
ഘൃതപ്രസ്ഥംപചേദേതൽസർവനേത്രരുജാപഹം
തിമിരംദോഷമാസ്രാവംകാമലാംകാചമർബ്ബുദം
വിസർപ്പംപ്രദരംകണ്ഡൂംരക്തംശ്വയഥുമേവച
ഖാലിത്യംപലിതംചൈവകേശാനാംപതനംതഥാ
വിഷമജ്വരമർമ്മാണിശുക്ലംചാശുവ്യപോഹതി
അന്യേചബഹവോരോഗാനേത്രജാഏവവർത്മജാഃ.

താൻ സർവ്വാൻനാശയത്യാശുഭാസ്കരസ്തിമിരംയഥാ
നചൈവാസ്മാൽപരംകിഞ്ചിദൃഷിഭിഃകാശ്യപാദിഭിഃ
ദൃഷ്ടിപ്രസാദനംദൃഷ്ടംയഥാസ്യാൽ ത്രൈഫലംഘൃതം.

ത്രിഫല, ചുക്ക്, മുളക്, തിപ്പലി, മുന്തിരിങ്ങ, ഇരട്ടിമധുരം. പുണ്ഡരീകക്കരിമ്പ്, ചിററേലം, വിഴാലരി, നാഗപ്പൂവ്, കരിങ്കൂവളക്കിഴങ്ങ്, നറുനീണ്ടിക്കിഴങ്ങ്, പാൽവള്ളിക്കിഴങ്ങ്, ചന്ദനം, മഞ്ഞൾ, മരമഞ്ഞൾതൊലി ഇവ മൂന്ന കഴഞ്ചുവീതം. കൽക്കമായി ചാലും, നെയ്യിൽ മൂന്നിരട്ടി ത്രിഫലാരസവും ചേൎത്തു് ഇടങ്ങഴി നെയ്യു കാച്ചി സേവിക്കുക. സകല നേത്രരോഗങ്ങളും ശമിക്കും. വിശേഷിച്ചു തിമിരം, കണ്ണിൽകൂടിയുള്ള ജലസ്രാവം കാമല, കാചം, അർബുദം, വിസർപ്പം പ്രദരം, ചൊറിച്ചിൽ, രക്തം, നീര്, കഷണ്ടി, ജരകൊണ്ടുള്ള വെളുപ്പ്, തലമുടിപൊഴിച്ചിൽ, വിഷമജ്വരം, അൎമ്മം, നേത്രശൂലം ഇവ വേഗം ശമിക്കും. ഇതുകൂടാതെ പല നേത്രരോഗങ്ങൾക്കും, പോളകളിൽ ഉണ്ടാകുന്ന രോഗങ്ങൾക്കും ഈ നെയ്യ് വളരെ നല്ലതാണ്. നേത്രരോഗത്തിന് ഇതിൽപരമായി കാശ്യപാദിമുനിമാർ ഒരൌഷധവും കണ്ടുപിടിച്ചിട്ടില്ല. ഇതു ഏററവും ദൃഷ്ടിപ്രസാദനവും ആണ്.

### മറെറാരു മഹാത്രിഫലാഘൃതം.

ത്രിഫലായാ രസപ്രസ്ഥം ഭൃങ്ഗ്‌രാജരസസ്യ ച
വൃഷസ്യ ച രസപ്രസ്ഥം ശതാവര്യാശ്ചതൽസമം
അജാക്ഷീരംഗുഡൂച്യാശ്ച ആമലക്യരസംതഥാ
പ്രസ്ഥംപ്രസ്ഥംസമാഹൃത്യസർവ്വൈരേഭിർഘൃതംപചേൽ
കൽക്കഃ കണാസിതാദ്രാക്ഷാത്രിഫലാനീലമുൽപലം
മധുകംക്ഷീരകാകോളീമധുപർണ്ണീനിദിഗ്ദ്ധികാ
തൽസാധ്യസിദ്ധംവിജ്ഞായശുഭേഭാണ്ഡേനിധാപയേൽ

ഉർദ്ധ്വപാനമധഃപാനംമദ്ധ്യപാനം ചശസ്യതേ.
യാവന്തോനേത്രരോഗാസ്താൻപാനാദേവാപകർഷതി
സരക്തേരക്തദുഷ്ടേചരക്തേചാതിസ്രുതേഽപിച
നക്താന്ധ്യേതിമിരേകാചേനീലികാപടലാർബ്ബുദേ
അഭിഷ്യന്ദേഽധിമന്ഥേചകഫവാതപ്രദൂഷിതാം
സ്രവതോവാതപിത്താഭ്യാംസകണ്ഡ്വാസന്നദൂരദൃക്
ഗൃദ്ധ്രദൃഷ്ടികരംസദ്യോബലവർണ്ണാഗ്നിവർദ്ധനം
സർവ്വനേത്രാമയംഹന്യാത് ത്രിഫലാദ്യംമഹാഘൃതം.

ത്രിഫലക്കഷായം, കയ്യോന്നിനീര്, ആടലോടകത്തിൻനീര്, ശതാവരിക്കിഴങ്ങിൻനീര് ആട്ടിൻപാല്, അമൃതിൻനീര്, പച്ചനെല്ലിക്കാനീര് ഇവ ഓരോന്നും ഇടങ്ങഴിവീതം ചേർത്ത് തിപ്പലി, പഞ്ചസാര, മുന്തിരിങ്ങാപ്പഴം, ത്രിഫല, കരിങ്കൂവളക്കിഴങ്ങ്, ഇരട്ടിമധുരം, ക്ഷീരകാകോളി, അമൃത്, ചെറുവഴുതിനവേര്, ഇവ കൽക്കമായി ഇടങ്ങഴി നെയ്യുചേർത്തു പാകത്തിൽ കാച്ചിയരിച്ച് ഒരു നല്ല പാത്രത്തിലാക്കി വച്ചിരുന്ന് അതിരാവിലെയോ, ഉച്ചയ്ക്കോ, സന്ധ്യകഴിഞ്ഞോ സേവിക്കുക. എല്ലാ നേത്രരോഗങ്ങളും ശമിക്കും. വിശേഷിച്ച് രക്തത്തോടുകൂടിയതും രക്തം ദുഷിച്ചതുമായ നേത്രരോഗം, രക്താതിസ്രാവം, രാക്കണ്ണുകാണായ്ക, തിമിരം കാചം, നീലിക പടലം, അർബ്ബുദം, അഭിഷ്യന്ദം, അതിമന്ഥം, ഭയങ്കരമായ പക്ഷ്മകോപം, വാതജവും പിത്തജവും ആയ സമസ്തനേത്രരോഗം, കഫവാതദൂഷിതമായ കണ്ണുകാണായ്ക, മന്ദദൃഷ്ടി, വാതപിത്തങ്ങളാലുണ്ടായ നേത്രസ്രാവം, ചൊറിച്ചിൽ, അടുത്തുമാത്രവും ദൂരമാത്രവും ഉള്ള കാഴ്ച മുതലായവയും ശമിക്കും. കഴുകനെപ്പോലെ സൂക്ഷ്മദൃഷ്ടിയാകും. ബലം, നിറം, അഗ്നി ഇവ വർദ്ധിക്കും. ഈ മഹാത്രിഫലാഘൃതം എല്ലാ നേത്രരോഗങ്ങൾക്കും വളരെ വിശേഷമായിട്ടുള്ളതാണ്.

## നേത്രഹിതങ്ങളായ പത്ഥ്യാനുഷ്ഠാനാദികൾ.

കൺകരുത്തുന്നവരന്മാർ നെല്ലരി ഗോതമ്പു വരക ചെ- റുപയറു്
യവമെന്നിവകയെല്ലാംപഴതായതുനെയ്യുമായ്ഭുജിക്കണം
അടപൊതിയന്നില സിതയും ജാംഗലമാംസങ്ങൾ മാത്രം നാരങ്ങ
ഇന്തുപ്പും മൃദ്വീകം ദീപ്യം വെള്ളം ഫലത്രയങ്ങൾ ഊണം
ഉദയത്യാസന്നാസ്തേമഖ്യാദ്രേണവാദിവാകരംതീക്ഷ്ണം
വെയിലപി നോക്കകിലാകാ ഗ്രഹണംപടസംവൃതോ- പിനോക്കൊല്ല
കടയും നല്ലചെരിപ്പുംകൂടാതെ വഴിനടക്കൊലാ വിദ്വാൻ
ദഹിയാതെയുണ്ണൊല്ലാ നെയ്യുചൂടിക്കനാചോറുമുണ്ണൊല്ലാ
വേഗനിരോധവുമരുതേയിവയെല്ലാം നേത്രരക്ഷയായി- വരും

## പ്രത്യേകിച്ചു മനസ്സിലാക്കേണ്ടതു്.

ദ്വേ പാദമധ്യേ പൃഥുസന്നിവേശേ
ശിരേ ഗതേ തേ ബഹുധാ ച നേത്രേ
താമ്രക്ഷണോദ്വർത്തനലേപനാദീൻ
പാദപ്രയുക്താൻ നയനം നയന്തി
മാലോഷ്ണസംഘട്ടനപീഡനാദ്യൈ-
സ്തേ ദൂഷയന്തേ നയനാനി ദുഷ്ടാഃ
ഭജേത്സദാ ദൃഷ്ടിഹിതാനി തസ്മാ-
ദുപാനദഭ്യഞ്ജനധാവനാനി.

രണ്ടു കാലിന്റെയും നടുവിൽ രണ്ടു ഞരമ്പുകളുള്ളവ കണ്ണിലോളം ചെന്നിരിക്കുന്നു. അതു് ഉള്ളംകാലിലെ

ദോഷങ്ങളെയും ഗുണങ്ങളേയും കണ്ണുവരെ എത്തിക്കുന്നു. തന്മൂലമുള്ള ദോഷങ്ങളെക്കൊണ്ടു് കണ്ണിൽ പല രോഗങ്ങളുമുണ്ടാകും. അതുകൊണ്ടു് മുഖം കാൽ ഇവ കഴുകുക. കുട, ചെരിപ്പു് ഇവയോടുകൂടി നടക്കുക ഇവയെല്ലാം നേത്രരക്ഷാകരമായിട്ടുള്ളതാണെന്നറിഞ്ഞു് അതുപോലെ അനുഷ്ഠിക്കേണ്ടതാകുന്നു.

ശുഭം.

# വൈദ്യലോകാമൃതം

അഥവാ

# അരിഷ്ടാസവയോഗങ്ങൾ

മനുഷ്യർക്കുണ്ടാകുന്ന സകല രോഗങ്ങളും അവരവർക്കുതന്നെ ചികിത്സിച്ചു ഭേദമാക്കുന്നതിനു പററിയ രീതിയിൽ, അരിഷ്ടയോഗങ്ങളും ആസവയോഗങ്ങളും ലളിതമായ വ്യാഖ്യാനത്തോടുകൂടി എഴുതിച്ചേർത്തുള്ളൊരൊന്നാന്തരം വൈദ്യഗ്രന്ഥമാണിതു്. ആയുർവ്വേദചികിത്സകൾക്കു് അങ്ങെയററം പ്രയോജനപ്രദമായിരിക്കും, ഈ ചെറുപുസ്തകമെന്നു് സസന്തോഷം പറഞ്ഞുകൊള്ളട്ടെ.

വ്യാഖ്യാതാ:— **എസ്സ്. ഗോപാലപിള്ള,**

ആനേക്കളീലിൽ.

വില ക. **-/75**

# സിദ്ധവൈദ്യചൂഡാമണി

**By, എസ്സ്. ഗോപാലപിള്ള,**

ആനേക്കളീലിൽ.

മനുഷ്യർക്കുണ്ടാകുന്ന സകലവിധ രോഗങ്ങൾക്കും അത്ഭുതകരമാംവണ്ണം ആശ്വാസമരുളുന്നതും, നിർദ്ദോഷത്വംകൊണ്ടു് സാധാരണക്കാർക്കുപോലും നിർഭയം പ്രയോഗിക്കാവുന്നതുമാണു്, ഇതിലടങ്ങിയിരിക്കുന്ന ഒററമൂലിപ്രയോഗങ്ങൾ. സ്ഥലകാലഭേദമോ പ്രായവ്യത്യാസമോ നോക്കാതെ, ആർക്കും ഏതുസമയത്തും ഇതിലെ ഔഷധങ്ങൾ സേവിക്കാവുന്നതും, അങ്ങനെ പൂർണ്ണാരോഗ്യവും ശരീരസൗഖ്യവും നേടാവുന്നതുമാണു്.

വില ക. **-/75**

# വൈദ്യന്മാർക്ക്.

ചികിത്സാസാര സർവ്വസ്വം എന്ന വലിയ

## സഹസ്രയോഗം വില രൂപാ 4

## നേത്രരോഗ ചികിത്സാരത്നം

മലയാള ഭാഷയിൽ ഇദംപ്രഥമമായി പ്രസിദ്ധീകരിച്ചിരിക്കുന്ന ഒരു ഉത്തമ കണ്ണുവൈദ്യശാസ്ത്രം വില രൂ. 1

## വൈദ്യലോകാമൃതം

അഥവാ അരിഷ്ടാസവയോഗങ്ങൾ വില ന. പ. 75

## പ്രായോഗിക വിഷചികിത്സ

ഒരുചിതീയവിഷവൈദ്യഗ്രന്ഥം വില ന. പ. 75

## രസചന്ദ്രികരാജവൈദ്യം

സകലവിധമായ നീററുമുറകളും പരസഹായം കൂടാതെ ഭസ്മം ചെയ്യുവാൻ ഈ പുസ്തകം പഠിപ്പിക്കുന്നു. വില രൂപാ 1

## മരുന്നും മന്ത്രങ്ങളും

മൂലികകളിൽ മന്ത്രസിദ്ധി വരുത്തി അത്ഭുത കൃത്യങ്ങൾ ചെയ്യുവാൻ പഠിക്കാവുന്ന ഒരമൂല്യ ഗ്രന്ഥമാണിതു്. വില ന. പ 40

## മാന്ത്രികവൈദ്യൻ വില ന. പ. 40

## ★ വിലയേറിയ ചില ശാസ്ത്രഗ്രന്ഥങ്ങൾ ★

# ഹോമിയോപ്പതി
# വൈദ്യരത്നപ്രകാശിക

★

ഇംഗ്ലീഷ് ചികിത്സാരീതി സ്വീകരിച്ചിരുന്ന **സാമുവൽ ക്രിസ്റ്റ്യൻ ഹനീമാൻ (Samuel Christian Haneeman 1755—1853)** കണ്ടുപിടിച്ച, സുഗമവും നിർദ്ദോഷവുമായ ഒരു ചികിത്സാ സമ്പ്രദായമാണ് ഹോമിയോപ്പതി. കേരളത്തിൽ, ഈ രീതി സമ്പുഷ്ടമായി വരുന്നതേയുള്ളൂ.

മലയാളത്തിലെ ഏററവും മികച്ച ഹോമിയോഗ്രന്ഥമാണ് ഹോമിയോപ്പതി വൈദ്യരത്നപ്രകാശിക. **ശ്രീനാരായണഗുരുസ്വാമി**കളുടെ പ്രധാന ശിഷ്യനും മഹാവൈദ്യനുമായ **സ്വാമി നാരായണാനന്ദ**യാണ് ഈ മഹൽഗ്രന്ഥത്തിൻെറ കർത്താവ്. മനുഷ്യർക്കുണ്ടാകുന്ന രോഗങ്ങൾ, അതിൻെറ കാരണങ്ങൾ, ചികിത്സ, ഔഷധങ്ങൾ, നിവാരണമാർഗ്ഗങ്ങൾ മുതലായവയെക്കുറിച്ച്, മുപ്പതിൽപ്പരം വർഷത്തെ അനുഭവത്തെയും പരിചയത്തെയും ആധാരമാക്കി ഹോമിയോപ്പതിയുടെ വെളിച്ചത്തിൽ നടത്തിയ സമഗ്രമായ ഒരു പഠനമാണ് ഈ ഗ്രന്ഥം.

400-ൽപരം പേജ്; മേത്തരം ബയൻറ്; വില ക. 4/.

# വൈദ്യം, ജ്യോതിഷം, മാന്ത്രികം, ഹസ്തരേഖ, ദാമ്പത്യം, പാചകം.

| | Rs. | nF. |
|---|---|---|
| വൈദ്യാഭരണം അമൂല്യയോഗങ്ങൾ | 2 | 00 |
| ബാലരോഗചികിത്സാമഞ്ജരി | 1 | 00 |
| പ്രായോഗിക വിഷവൈദ്യം | 0 | 75 |
| മാന്ത്രികവൈദ്യൻ | 0 | 40 |
| മരുന്നും മന്ത്രങ്ങളും | 0 | 40 |
| നേത്രരോഗചികിത്സാരത്നം | 1 | 00 |
| സ്ത്രീരോഗചികിത്സാന്തൽ | 2 | 50 |
| വൈദ്യലോകാമൃതം അരിഷ്ടാസവങ്ങൾ | 0 | 75 |
| സർപ്പവിഷചികിത്സ | 0 | 50 |
| ഇന്ദ്രജാലസിദ്ധവൈദ്യം യൂനാനി | 0 | 50 |
| സിദ്ധവൈദ്യചൂഡാമണി ഒററമൂലികകൾ | 0 | 75 |
| കുടുംബവൈദ്യം ഒററമൂലികകൾ | 0 | 50 |
| രസചന്ദ്രികരാജവൈദ്യം നീറവുമുറകൾ | 1 | 00 |
| മാട്ടുചികിത്സാസാരസംഗ്രഹം | 0 | 50 |
| ജാതകരത്നം | 1 | 00 |
| ജാതകഫലനിർണ്ണയം | 0 | 50 |
| കുടുംബജ്യോത്സ്യൻ | 0 | 50 |
| ജ്യോതിർവിദ്യോപജീവനം or ജാതകാലങ്കാരം | 0 | 75 |
| നവീന ഹസ്തരേഖാശാസ്ത്രം | 1 | 50 |
| പാചകമനോരമ സസ്യഫലാഹാരപാകങ്ങൾ | 1 | 00 |
| പാചകലത മത്സ്യ-മാംസ സസ്യപാകങ്ങൾ | 1 | 00 |
| മദനസാമ്രാജ്യം ദാമ്പത്യശാസ്ത്രം | 2 | 00 |
| കന്ദർപ്പചൂഡാമണി ,, | 1 | 50 |
| രതിമനോരമ ,, | 1 | 00 |
| രതിരസാർണ്ണവം ,, | 0 | 75 |
| ഭ്രാന്തുകല്പം (മാനസിക ചികിത്സ) | 1 | 25 |

വിദ്യാരംഭം പ്രസ്സ് & ബുക്കഡിപ്പോ (പ്രൈവററ് ലിമിററഡ്)
മുല്ലയ്ക്കൽ, ആലപ്പുഴ.